# വായ്നാററം അകററുക. ദന്തക്ഷയം ചെറുക്കുക.



# അവർക്കു നൽകുവിൻ കോൾഗേററിൻെറ സംരക്ഷണവലയം!

കോൾഗേററിൻെറ പതിവായുള്ള ഉപയോഗം
വീട്ടിലേവരുടെയും ശ്വാസം ശുദ്ധവും സ്വച്ഛവുമാക്കുന്നു. പല്ലുകൾക്കു് ബലവും
ആരോഗ്യവും നൽകുന്നു; അതാണു് കോൾഗേററ് സുരക്ഷാവലയം.

ഓരോ പ്രാവശ്യം പല്ലു തേക്കുമ്പോഴും,
കോംഗേററിൻെറ വിശ്വസനീയമായ ഫോർമുല
പ്രവർത്തിക്കുന്നതു് ഇങ്ങനെയാണു്:



പല്ലുകളുടെ ഇടയിൽ പററിപ്പിടിക്കുന്ന
ഭക്ഷണശകലങ്ങളിൽ ബാക്ടീരിയ വളരുന്നു.
അതു് വായ്നാററത്തിനും ദന്തക്ഷയത്തിനും
കാരണമാകുന്നു.



കോംഗേററിൻെറ വിശിഷ്ടപ്രവർത്തന
ശേഷിയുള്ള പത ആഴത്തിലിറങ്ങിച്ചെന്നു
വായ്നാററമുണ്ടാക്കുന്ന ഭക്ഷണശകലങ്ങളെയും
ദന്തക്ഷയമുണ്ടാക്കുന്ന ബാക്ടീരിയെയും
അകററുന്നു.



കോംഗേററ് കൊണ്ടു് പതിവായി പല്ലു
തേക്കുന്നതുകൊണ്ടു് നിങ്ങളുടെ ശ്വാസം
ശുദ്ധവും സ്വച്ഛവുമാകുന്നു; പല്ലുകൾക്കു്
ബലവും ആരോഗ്യവും ലഭിക്കുന്നു.

ഓരോ നേരവും ഭക്ഷണം കഴിഞ്ഞു് വീട്ടിലെല്ലാവരും
കോംഗേററ് കൊണ്ടു് പല്ലു തേക്കുന്നുവെന്നുറപ്പാക്കുക.
വായ്നാററം അകററുക, ദന്തക്ഷയം ചെറുക്കുക.
കോംഗേററ് സുരക്ഷാവലയം
സ്വന്തമാക്കുക.




GK&E.B84.55 Mal

അതിൻെറ ഉന്മേഷം പകരുന്ന
പെപ്പർമിൻ്റ് രുചി നിങ്ങളിഷ്ടപ്പെടും!



# കലാകൗമുദി

വില: 1 രൂപ 80 പൈസ

മാർച്ച് 3, 1985



Editor:
M.S. Mani

Assistant Editors:
S. Jayachandran Nair
N.R.S. Babu

Chief Sub-Editors:
Kallikkadu Ramachandran
E.V. Sreedharan

Sub-Editors:
Kusuma kumari
Prasad Lekshmanan
S. Ashok Kumar

Special Correspondents:
P. Faziluddin
P.K. Sreenivasan
P.K. Kunhanandan Nair
P.J. Mathew

Correspondents:
K. Velappan
E.M. Ashraf
S. Sundar Das
K.K. Sreedevi

Artist:
Namboothiri

Lay-out Artist:
S. Rajendran

Calligraphist:
Narayana Bhattathiri

Photographer:
N. Sankaran Kutty

Production Supervisor:
N.V. Rajagopal

Advertisement Manager:
V. Salim Kumar

Circulation Manager:
K. Sreekumar



Printer & Publisher: M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.

Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.

Journals of the Kala Kaumudi
Group of Publications:

1. **Kala Kaumudi** (Weekly)
2. **Film Magazine** (Weekly)
3. **Katha** (Fortnightly)
4. **Trial** (Weekly)


## 494



## റഷ്യയിലെ പത്രങ്ങൾ

'പത്രപ്രവർത്തനം സോവിയററ് റഷ്യയിൽ' എന്ന ശീർഷകത്തിൽ കെ. എസ്. ആർ. മേനോൻ കലാകൗമുദി 486-ാം ലക്കത്തിലെഴുതിയ ലേഖനം വായിച്ചു.

സോവിയററ് കമ്മ്യൂണിസ്ററുപാർട്ടിയുടെ മുഖപത്രമായ 'പ്രാവ്ദ'യുടെ അദ്ഭുതകരമായ സർക്കുലേഷനെക്കുറിച്ചു (1 കോടി കോപ്പികൾ) മേനോൻ എഴുതുന്നു: ''ഇന്ത്യയിൽ പത്തു് എഡിഷനുണ്ടായിരുന്നിട്ടുകൂടി, ഇന്ത്യൻ എക്സ്പ്രസ്സിനു്, പ്രാവ്ദയുടെ പത്തിലൊന്നുപോലും പ്രചാരമില്ല.'' അതേ പാരഗ്രാഫിൽത്തന്നെ മേനോൻ തുടരുന്നു: ''മോസ്കോ കൂടാതെ അമ്പത്തിരണ്ടു് സോവിയററ് നഗരങ്ങളിൽനിന്നും പ്രാവ്ദ പ്രസിദ്ധീകരിക്കപ്പെടുന്നുണ്ടു്.''

പത്തോ, അമ്പത്തിരണ്ടോ വലിയ സംഖ്യ എന്ന തർക്കം നമുക്കു് ഇന്ത്യൻ എക്സ്പ്രസ്സിനും പ്രാവ്ദയ്ക്കും വിട്ടുകൊടുക്കുക.

''സോവിയററ് പത്രങ്ങൾ വെറും പ്രചരണമാദ്ധ്യമമാണെന്നും വായനക്കാർ കുറവാണെന്നും ഒക്കെ കേട്ടിട്ടുള്ളതു്'' ശരിയല്ലെന്നാണു് മേനോൻ പറയുന്നതു്. ഇതിൽ വായനക്കാർ കുറവാണെന്നുള്ള കേൾവി സത്യവുമായി ബന്ധമില്ലാത്തതാണു്. പത്രം വായന ദൈനംദിന ജീവിതത്തിന്റെ ഒഴിച്ചുകൂടാൻ വയ്യാത്ത ഒരു ഭാഗമായി മിക്ക സോവിയററ് പൗരന്മാരും കരുതുന്നുവെന്നതാണു് യാഥാർത്ഥ്യം. പക്ഷേ, സോവിയററ് പത്രങ്ങൾ പ്രചരണമാദ്ധ്യമമല്ലെന്നു പറയുന്നതു് തർക്കവിഷയമാണു്. ഇന്ദിരാഗാന്ധി, ഭരിച്ചുകൊണ്ടു് ഇന്ത്യയെയാകെ വിറപ്പിച്ചിരുന്നകാലത്തു് അവരെ നിശിതമായി വിമർശിക്കുന്ന അനേകം ലേഖനങ്ങൾ കലാകൗമുദി പ്രസിദ്ധീകരിച്ചിട്ടുണ്ടു്. ഇതുപോലെതന്നെ കടുത്ത ഭാഷയിൽ കേരള മുഖ്യമന്ത്രി കരുണാകരനെ കലാകൗമുദി വിമർശിക്കാറുണ്ടു്. ഇതിന്റെ നൂറിലൊരു ഭാഗംപോലും കടുപ്പമില്ലാത്ത ശൈലിയിലെങ്കിലും ബ്രഷ്നേവിനേയോ, ആന്ദ്രപ്പോവിനേയോ, ചെർണങ്കോവിനെയോ വിമർശിക്കുന്ന ഒരൊററ ലേഖനമോ ഒരു കത്തോ പ്രസിദ്ധീകരിച്ചു ഏതെങ്കിലും സോവിയററ് പത്രത്തിന്റെ പേരു് മേനോൻ പറഞ്ഞുതന്നാൽകൊള്ളാം. (സ്റ്റാലിൻ മരിച്ചു വർഷങ്ങൾ കഴിഞ്ഞ ശേഷം നടന്ന സി. പി. എസ്. യു. വിന്റെ 20-ാം കോൺഗ്രസ്സിനു പിറകെ റഷ്യൻ പത്രങ്ങൾ മുൻഭരണാധികാരിയായിരുന്ന സ്റ്റാലിനെ തള്ളിപ്പറയാനുള്ള ധീരത കാണിച്ചുവെന്ന സത്യത്തെ മറന്നുകൊണ്ടല്ല, ഞാനിതു പറയുന്നതു്)

ഒരു കമ്മ്യൂണിസ്റ്റ് രാഷ്ട്രമായ ചെക്കോസ്ലാവാക്യയിലേക്കു്, കമ്മ്യൂണിസ്റ്റ്പാർട്ടി നേതാവായ ഡ്യൂബ്ചെക്കിന്റെ സർക്കാരിനെ അട്ടിമറിക്കാൻ റഷ്യ, സായുധസൈന്യത്തെ അയച്ചതിനെ വിമർശിച്ചുകൊണ്ടു് ഒററവരി ഏതെങ്കിലും സോവിയററ്പത്രം എഴുതിയോ? എന്റെ അറിവു് ശരിയാണെങ്കിൽ, അഫ്ഗാനിസ്ഥാനിലേക്കു് റഷ്യ പട്ടാളത്തെ അയച്ചതിലും ഇപ്പോഴും സൈന്യത്തെ അവിടെനിന്നു പിൻവലിക്കാത്തതിലും എതിർപ്പുള്ള അനേകം സോവിയററ് പൗരന്മാരുണ്ടു്. അവരുടെ അഭിപ്രായം, 'സാമിസ്ദററ്'' എന്ന പേരിലറിയപ്പെടുന്ന അണ്ടർഗ്രൗണ്ടു് പ്രസിദ്ധീകരണങ്ങളിൽ വരുന്നുണ്ടു്. പക്ഷേ, നിയമവിധേയ സോവിയററ് പത്രങ്ങളിലൊന്നിലെങ്കിലും ഇക്കാര്യത്തെപ്പററി ഒരൊററ കത്തുപോലും ഇതേവരെ അച്ചടിക്കപ്പെട്ടിട്ടില്ല.

വിമർശനാത്മകമായ ധാരാളം കത്തുകൾ 'പ്രാവ്ദ'യ്ക്കു വരുന്നുണ്ടെന്നു മേനോൻ പറയുന്നു. ഇതു സംബന്ധിച്ചു് കേരളത്തിലെ കമ്മ്യൂണിസ്റ്റ് ആചാര്യനായിരുന്ന സഖാവു് കെ. ദാമോദരനുണ്ടായ ഒരനുഭവത്തെപ്പററി, ന്യൂ ലെഫ്ററ് റെവ്യൂ (1975 ഒക്ടോബർ ലക്കം) എന്ന ലണ്ടൻമാസികയുമായി നടത്തിയ അഭിമുഖസംഭാഷണത്തിൽ പ്പറഞ്ഞതു ഇവിടെ ഉദ്ധരിക്കട്ടെ: ''ഞാൻ മോസ്കോവിലുണ്ടായിരുന്ന സമയം മോസ്കോ കീഴ്പ്പെടുത്താൻ കഴിയാതെ, നെപ്പോളിയൻ തിരിഞ്ഞോടിയതിന്റെ വാർഷികാഘോഷത്തിന്റെ സമയംകൂടിയായിരുന്നു. സാർ ചക്രവർത്തിയുടെ ഒരു വിജയം കൊണ്ടാടപ്പെടുന്നുവെന്നതുതന്നെ വിചിത്രമായിരുന്നു. പ്രാവ്ദയുടെ പേജുകളിൽ നെപ്പോളിയനെതിരെ വന്ന സുദീർഘമായ ആക്രമണമാണു് എന്റെ നോട്ടത്തിൽ ആ അബദ്ധത്തെ കൂടുതൽ വലുതാക്കിയതു്....ഈ ലേഖനത്തിന്റെ പിന്തിരിപ്പൻ സ്വഭാവത്തിൽ എനിക്കുണ്ടായ പരിഭ്രാന്തിയും അമ്പരപ്പും പ്രകടിപ്പിച്ചു് പ്രാവ്ദയുടെ പത്രാധിപക്കു് ഒരു കത്തെഴുതി. ആശുപത്രിയിൽ കിടക്കുകയായിരുന്ന ഞാൻ, പിന്നീടു് ഓരോ ദിവസവും പ്രാവ്ദയുടെ ഒരു പ്രതി തട്ടിപ്പറിച്ചു വാങ്ങാറുണ്ടു്—ആ കത്തു് അച്ചടിച്ചിട്ടുണ്ടോ ഇല്ലയോ എന്നറിയാനുള്ള ആകാംക്ഷയോടെ. ഓരോ ദിവസവും ഞാൻ നിരാശനായി. ഒരാഴ്ചയ്ക്കുശേഷം എന്റെ ആരോഗ്യനില അന്വേഷിക്കാനെന്ന ഭാവേന സി. പി. എസ്. യു. കേന്ദ്രകമ്മിററിയിലെ ഒരംഗം എന്നെ സന്ദർശിക്കാനെത്തി. പ്രാവ്ദയ്ക്കുള്ള എന്റെ കത്തു് താൻ വായിച്ചുവെന്നു അദ്ദേഹം എന്നെ അറിയിച്ചു. പ്രാവ്ദയുടെ പത്രാധിപക്കുള്ള കത്തു് അയാളെങ്ങനെ വായിച്ചുവെന്നു ഞാനന്വേഷിച്ചു. അദ്ദേഹം എന്റെ ചോദ്യം അവഗണിച്ചുകൊണ്ടു് നെപ്പോളിയനെക്കുറിച്ചുള്ള പ്രാവ്ദ ലേഖനത്തെ ന്യായീകരിക്കാനാണു മുതിർന്നതു്. എന്റെ ആശുപത്രി മുറിയിൽ നിന്നെങ്കിലും എന്നെ പ്രസംഗത്തിൽ നിന്നൊഴിവാക്കണമെന്നും, പ്രാവ്ദയുടെ പേജുകളിൽ അയാളുമായോ മറേറതെങ്കിലും സഖാവുമായോ ചർച്ചചെയ്യാൻ എനിക്കു് സന്തോഷമായിരിക്കുമെന്നും പറഞ്ഞു് ഞാൻ ചർച്ച പെട്ടന്നവസാനിപ്പിച്ചു. ഇതെല്ലാം കൂടുതൽ വലിയൊരു രോഗത്തിന്റെ ലക്ഷണങ്ങളാണെന്നു വ്യക്തം; എങ്കിലും ഇങ്ങനെയൊക്കെയാണു് എന്റെ കണ്ണു തുറന്നതു്. സോവിയററ് യൂണിയനിൽ വേണമെന്നുള്ള വർക്കു വേണ്ടത്ര പഠിക്കാനുണ്ടു്.''

അവസാനമായി, സോവിയററ് വിമതന്മാർക്കിടയിൽ പ്രചാരമുള്ള ഒരു തമാശ പറയട്ടെ: പ്രാവ്ദ (സത്യം)യിൽ 'ഇസ്വെസ്ത്യ' (വാർത്തകൾ) യും ഇസ്വെസ്ത്യയിൽ പ്രാവ്ദയുമില്ല. റഷ്യയിലെ രണ്ടാമത്തെ വലിയ പത്രമാണു് സോവിയററ് ഗവൺമെൻറിന്റെ മുഖപത്രമായ 'ഇസ്വെസ്ത്യ.'

എം. റഷീദ്,
കോഴിക്കോട്—2.

## ഭരത നാട്യവും പണവും

1985 ഫെബ്രുവരി 10-ാം തീയതിക്കുള്ള കലാകൗമുദിയിൽ പ്രസിദ്ധംചെയ്ത സ്കൂൾ യുവജനോൽസവ റിപ്പോർട്ടിലേക്കു ശ്രദ്ധ ക്ഷണിക്കട്ടെ.

നൃത്ത ഇനങ്ങളിൽ സമ്മാനം ലഭിച്ചവർ മുഴുവൻ പണക്കാരാണെന്നു് റിപ്പോർട്ടിൽ കാണുന്നു. ഭരതനാട്യത്തെ സംബന്ധിച്ചു് അതു ശരിയല്ല. ഒന്നാംസ്ഥാനം ലഭിച്ച പെൺകുട്ടിയുടെ പിതാവായ ഞാൻ പണക്കാരനല്ല; വലിയ ഉദ്യോഗസ്ഥനുമല്ല. എന്റെ ഭാര്യ ഒരു ഭരതനാട്യാദ്ധ്യാപികയാണു്. അതിനാൽ 4-ാം വയസ്സുമുതൽ എന്റെ കുട്ടികൾ ഭരതനാട്യം പഠിച്ചുതുടങ്ങിയെന്നതു ശരിയാണു്. പട്ടുഡ്രസ്സിനും ആഭരണങ്ങൾക്കും പണം ചെലവായിയെന്നതു് വാസ്തവം(ഉദ്ദേശം 3000 ക.) പക്ഷേ, അതു് ക്യാപ്പിററൽ ഇൻവെസ്റ്റ്മെൻറ് ആണു്. ആഭരണം എട്ടുപത്തു വർഷങ്ങളിലേക്കു് ഉപകരിക്കും. ഡ്രസ്സ് രണ്ടു വർഷത്തേക്കു് ഉപയോഗിക്കാം. ആളുകൾ അതിശയോക്തികലർത്തി ഒരിനത്തിനു് 10000 രൂപവരെയെന്നു പറയാറുണ്ടു്. തല്പരകക്ഷികളായ അദ്ധ്യാപകരോ പിന്നണി കലാകാരന്മാരോ പോലും ഇത്തരം പ്രചരണങ്ങൾക്കു് പിന്നിലുണ്ടെന്നു് സംശയിക്കണം. മൂല്യവർദ്ധന കൃത്രിമമായി വരുത്തുകയായിരിക്കണം ഇതിന്റെ ലക്ഷ്യം. സാധാരണ നിലയ്ക്കു് ഒരു വർണ്ണം പഠിക്കുന്നതിനു് 1000 രൂപ ചെലവുവരാം. ഒരുകളിക്കു് എത്ര കൂടിയാലും 1000 രൂപയിൽ അധികം മററു ചെലവുകൾ വരികയില്ല. ആ സ്ഥിതിക്കു് പ്രചരണം അല്പം അതിശയോക്തി കലർന്നതാണു്.

സംഘനൃത്തങ്ങൾക്കു് അതാതു് സ്കൂളുകളാണു് ചെലവു് ചെയ്യുന്നതു്. ഒരു നൃത്തം പഠിക്കുന്നതിനു് 5000—8000 രൂപ ചെലവു് വരും. വേഷത്തിനു് 2500-4000 രൂപവേണ്ടിവരും. ഒരു പെർഫോമെൻസിനു് 1,500 രൂപയെങ്കിലും മററു ചെലവും വരും. ഇതൊക്കെ



സ്കൂളിലെ ഫണ്ടിൽനിന്നാണു്. മിക്ക സ്കൂളിലെയും ഗ്രൂപ്പ് ഡാൻസ് കുട്ടികൾ പണക്കാരല്ല. പക്ഷേ, കാഴ്ചയ്ക്കു സുന്ദരികളെ മാത്രമേ സംഘനൃത്തത്തിൽ ചേർക്കുകയുള്ളൂ. നൃത്തത്തെപ്പററിയുള്ള സാധാരണ അവബോധം മാത്രമാണു് ഇതിനു കാരണം.

പി.എസ്. മുരളീധരൻനായർ
ഗിരിനഗർ,
നോർത്തു് കൊച്ചി.

## അല്പം തിരുത്തു്

492-ാം ലക്കം കലാകൗമുദിയിലെ 'ഡി സിയുടെ ലോക'ത്തിൽ കടന്നുകൂടിയ ചില ചില്ലറ പിശകുകൾ തിരുത്താൻ വേണ്ടിയാണീ കുറിപ്പു്.

1. പി. ടി. ചാക്കോയും മണിയങ്ങാടനും പൊൻകുന്നം വർക്കിയുമൊക്കെയായിരുന്നു നാഷനൽ ബുക്ക്സ്റ്റാളിന്റെ സ്ഥാപകർ എന്ന പ്രസ്താവന ശരിയല്ല. പൊൻകുന്നം വർക്കിയും പി. സി. കോരുതും കെ. ജെ. തോമസ്, കരിപ്പാപ്പറമ്പിൽ, വർക്കിചെറിയാൻ കരിപ്പാപ്പറമ്പിൽ (രണ്ടും കാഞ്ഞിരപ്പള്ളിക്കാർ) എന്നിവരും ഞാനുമാണു് സ്ഥാപകർ.

'പിന്നീടു് വർക്കി മാത്രമായി രണ്ടുമാസം നടത്തി. മൂന്നാംഘട്ടത്തിലാണു് പി.ടി. ചാക്കോയും മററും വരുന്നതു്. ഒടുവിൽ എന്റെ ഉടമസ്ഥതയിൽ രണ്ടുവർഷവും. അതിനു ശേഷമാണു്, സംഘവുമായി ലയിക്കുന്നതു്.

2. തകഴിയുടെ കഥകൾ നാഷനൽ ബുക്ക്സ്റ്റാളിന്റെ ഒന്നാമത്തെ പുസ്തകമായിരുന്നില്ല. സാഹിത്യപ്രവർത്തക സഹകരണ സംഘത്തിന്റെ ഒന്നാമത്തെ പുസ്തകമാണതു്.

3. എം.പി. പോൾ പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെടുന്നതു്, 1949-ൽഅല്ല, സംഘം തുടങ്ങിയ 1945-ൽത്തന്നെ. സ്ഥാപക പ്രസിഡൻറ്.

4. 1974 ഏപ്രിൽ 30-നല്ല ഡി. സി. ബുക്സ് ആരംഭിച്ചതു്. 1974ആഗസ്റ്റ് 29നാണു്. ആദ്യത്തെ പുസ്തകമായ 'മലയാളശൈലീ നിഘണ്ടു' പ്രസിദ്ധപ്പെടുത്തിയതു്, 1975 ഏപ്രിൽ 30-നായിരുന്നു. അടുത്തപുസ്തകം ''വർത്തമാനപ്പുസ്തകം''ആയിരുന്നു എന്ന പ്രസ്താവനയും തെററാണു്. വർത്തമാനപ്പുസ്തകത്തിനു മുമ്പു് 600-ൽപ്പരം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നു. സംക്ഷേപവേദാർത്ഥം മൂന്നാമത്തെ പുസ്തകമല്ല. 1980 ഡിസംബറിലാണു് അതു പ്രസിദ്ധപ്പെടുത്തിയതു്.

ഇനിയുമുള്ളരണ്ടു കാര്യങ്ങൾ തിരുത്തിയില്ലെങ്കിലും വലിയ കുഴപ്പമുള്ളവയല്ല. അതിലൊന്നു്, എന്റെ മുടിയെപ്പററിയാണു്. 'അതു നന്നായി കറുത്തിട്ടാണു്, അതു ചിലപ്പോൾ വെളുപ്പിലെ കറുപ്പാവാം ' ഡൈ എന്നു പറയുന്ന സാധനത്തെപ്പററി കേട്ടറിവേ എനിക്കുള്ളൂ. നേരിൽ കണ്ടിട്ടില്ല.

മറെറാന്നു്, സി. കേശവനുമായി അടുക്കുന്നതു് ജയിലിൽ വച്ചാണു് എന്ന ഭാഗമാണു്. ഞങ്ങൾ സെൻട്രൽ ജയിലിൽ ഒരുമിച്ചു കഴിഞ്ഞതു് 1946-47 കാലത്താണു്. അതിനു് പത്തുവർഷം മുമ്പെങ്കിലും ഞങ്ങൾ സുഹൃത്തുക്കളായിരുന്നു.

''ഞങ്ങൾ ഇപ്പോഴും പണം കടമെടുക്കുന്നു'' എന്ന തലക്കെട്ടിനെപ്പററി കൂടി ഒരു വാക്കു്.

ഞങ്ങൾ എന്നല്ല, ബിസിനസ്സിൽ ഏർപ്പെട്ടിരിക്കുന്ന ആർക്കുംതന്നെ കടമെടുക്കാതെ പററില്ല. ബാങ്കിൽ നിന്നു കിട്ടാവുന്നതിനപ്പുറം ലോൺ എടുത്തിട്ടുണ്ടു്. എന്നിട്ടും മതിയാവാതെ, കിട്ടുന്നവരോടൊക്കെ കടം വാങ്ങുന്നു എന്നുമാണു് ഞാൻ പറഞ്ഞതിന്റെ ചുരുക്കം.

മേൽ കാണിച്ച നാലുതെററുകൾ തിരുത്തണമെന്നു തോന്നാൻ ഒരു കാര്യമുണ്ടു്, അതുകൂടി പറയാം.

രണ്ടു മൂന്നു വർഷം മുമ്പു് എൻ. ബി. എസ്. ബുള്ളററിന്റെ വാർഷികപ്പതിപ്പിൽ കുറെ എഴുത്തുകാരുടെ തൂലികാനാമവും ഒപ്പം ശരിയായ പേരും കൊടുത്തിരുന്നു. അതിൽ എന്റെ പേരു് തെററായിട്ടാണു് ചേർത്തിരുന്നതു്. ഞാനതു് തിരുത്താൻ ആവശ്യപ്പെട്ടില്ല. 25 വർഷം ഞാൻ സേവിച്ച ഒരു സ്ഥാപനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണത്തിൽ എന്റെ പേരു് തെററിച്ചാണു് അച്ചടിച്ചതു് എന്നു പറയേണ്ടെന്നു കരുതി.

ഈയിടെ സർക്കാർ എൻസൈക്ലോപീഡിയ (സർവ്വവിജ്ഞാനകോശം) യുടെ ഏഴാംവാല്യം കണ്ടപ്പോൾ അതിലും എൻ. ബി. എസ്. ബുള്ളററിനിലെ തെററു് ആവർത്തിച്ചിരിക്കുന്നു.

അതുകൊണ്ടു് ഈ തിരുത്തു് ആവശ്യമാണെന്നു് കരുതിയതാണു്.

ഡി. സി. കിഴക്കെമുറി
കോട്ടയം.



## മോഹിനിയെ ച്ചൊല്ലി

492-ാം ലക്കത്തിൽ വി. രാജശേഖരനെഴുതിയ 'മോഹിനിയെച്ചൊല്ലി' എന്ന ലേഖനത്തിൽ സംഗീതത്തിന്റെ പ്രാദേശിക സ്വഭാവവും തനതായ ശൈലിയും നിലനിറുത്തണമെന്ന കാവാലത്തിന്റെ അഭിപ്രായത്തെ ഞാൻ ചോദ്യംചെയ്തു എന്നെഴുതിയിരുന്നതു് ശരിയല്ല. മറിച്ചു് സോപാന സംഗീതത്തിന്റെ തനതായ സങ്കേതങ്ങളിലൂടെ മോഹിനിയാട്ടത്തിന്റെ തനിമ കണ്ടെത്തുവാൻ കാവാലം നടത്തുന്ന പരീക്ഷണങ്ങളോടു് ഞാൻ യോജിക്കുകയാണുണ്ടായതു്. എന്നാൽ അംഗവിക്ഷേപങ്ങൾ കൊണ്ടുള്ള ആശയവിനിമയത്തിനു് മുഖ്യ സ്ഥാനം കല്പിച്ചിട്ടുള്ള നൃത്തകലയിൽ പരീക്ഷണങ്ങൾ നടത്തുമ്പോൾ അംഗവിക്ഷേപങ്ങളുടെ തനതായ ശൈലി നിലനിറുത്തുന്നതിനും വളരെയേറെ ശ്രദ്ധിക്കണമെന്നുകൂടി മാത്രമാണു് ഞാൻ പറഞ്ഞതു്.

നിർമ്മലാപണിക്കർ,
ഊട്ടി.

## ജോസിനു് അഭിനന്ദനം

491-ാം ലക്കത്തിൽ പ്രിയപ്പെട്ട മോനുവിന്റെ അമ്മയ്ക്കുള്ള എ. സി. ജോസിന്റെ മറുപടിവായിച്ചു. അദ്ദേഹത്തിന്റെ വിനയം അഭിനന്ദനം അർഹിക്കുന്നു.

ഞങ്ങൾ, സാധാരണക്കാർക്കു് കഴിഞ്ഞ കുറെ വർഷങ്ങളായി രാഷ്ട്രീയക്കാർ ഒരു പേടിസ്വപ്നമാണു്. ഖദറിൽ പൊതിഞ്ഞ കുടവയറുമായി ടൂറിസ്റ്റ്കാറിൽ വീടിനു് മുൻപിൽ ഭീഷണിയുടെ രൂപത്തിൽ സംഭാവനയ്ക്കു വരുന്ന നേതാവു് ഞങ്ങളെയൊക്കെ ഭയവിഹ്വലരാക്കാൻ തുടങ്ങിയിട്ടു് വർഷങ്ങൾ പലതായി. ഒരു ഫാഷനുവേണ്ടി ചിലപ്പോൾ മാത്രം പദയാത്ര എന്ന സാഹസം കാണിക്കുന്ന കുട്ടിനേതാക്കന്മാർ നഗരത്തിലെ വലിയ ഹോട്ടലുകളിലെ എയർ കണ്ടീഷൻഡ് മുറികളിലും ബാറിലും ദിവസങ്ങൾ കഴിച്ചുകൂട്ടുന്ന ഗാന്ധിഭക്തന്മാരും തൊഴിലാളി നേതാക്കന്മാരും ഈ പുതിയ തലമുറയുടെ സംഭാവനയാണു്. സുഗതകുമാരിയും മാധവിക്കുട്ടിയുമൊക്കെ അവർക്കപരിചിതരാണു്. സംഭാവന രശീതിക്കപ്പുറത്തു് വായനയുടെ വ്യാപ്തി വർദ്ധിപ്പിക്കാൻ ശ്രമിക്കാത്തവരിൽനിന്നു് കൂടുതൽ മാന്യത പ്രതീക്ഷിക്കുന്നതു് തെററാണു്. ഗ്രാമങ്ങളെ സ്നേഹിക്കുകയും സബർമതിയുടെ തീരത്തു സ്വന്തം ആശ്രമം നിർമ്മിക്കുകയും ചെയ്ത ഗാന്ധിജി പ്രസംഗത്തിൽ സ്ഥിരമായി തലങ്ങും വിലങ്ങും പ്രയോഗിക്കാവുന്ന ഒരു വാക്കുമാത്രമായി അവശേഷിക്കുന്നു.

എങ്കിലും പുതിയ തലമുറയുടെ നേതാവായ എ. സി. ജോസിൽനിന്നും ലഭിച്ച മറുപടി അഭിനന്ദനം അർഹിക്കുന്നു. അദ്ദേഹത്തിന്റെ എഴുത്തിൽ പ്രകടിപ്പിച്ച വിനയവുംമര്യാദയും ഞങ്ങളിൽ പുതിയ പ്രതീക്ഷകൾ നാമ്പെടുക്കാൻ സഹായിക്കുന്നു.

—പി. ബി. ശാന്ത,
വലപ്പാട്.

## കീരംപാറ

വിവാഹങ്ങൾക്കു് പുതിയ വഴി! (ലക്കം 493). കീരംപാറയുടെ സ്മരണയ്ക്കുമുന്നിൽ ഇനി ആണ്ടിൽ രണ്ടുവർഷം ആദരാഞ്ജലികൾ അർപ്പിക്കുമത്രേ. കോതമംഗലത്തു മാത്രമായി ഈ ഐ. ആർ. ഡി. പി. സ്കീം (ക്ഷമിക്കുക) ഒതുക്കുവാനാണു് ഉദ്ദേശ്യമെന്നു് ഈ പരിപാടിയുടെ ചരടുപിടിക്കുന്ന വിദ്യാഭ്യാസമന്ത്രി ജേക്കബ്ബിന്റെ പ്രസ്താവനകളിൽ കാണുന്നു. കോതമംഗലത്തുകാരുടെ വോട്ടല്ലേ ഇതിന്റെ പിന്നിലെ നോട്ടം? മംഗളം ഭവിക്കട്ടെ.

സി. ഒ. ദേവസ്സി,
ഓട്ടപാറ

നോവൽ ആരംഭിക്കുന്നു



# സ്പന്ദമാപിനികളേ, നന്ദി!

സി. രാധാകൃഷ്ണൻ

## ഒന്ന്

## വിങ്ങൽ, വിറയൽ



ക്രൂരാക്കുരിരുട്ട്.

കാതു് എത്ര കൂർപ്പിച്ചാലും കേൾക്കാൻ കിട്ടാൻ യാതൊരു അനക്കവുമില്ലാത്ത ആഴമററ മൂകത.

സ്പന്ദ മാപിനികളുടെ നിലയറ.

അപ്പു ചുവരിലെ വലിയ ക്ലോക്കിന്റെ വട്ടമുഖത്തു് കണ്ണുനട്ടു് ശ്വാസമടക്കിപ്പിടിച്ചു. ഒരു നിമിഷത്തിനുവേണ്ടി കാത്തിരിക്കുകയാണു്. ഏതു നിമിഷമാണെന്നു് അറിയില്ല. പക്ഷേ, ഏതു നിമിഷവും ആകാം.

പ്രകാശിക്കുന്ന അക്കങ്ങളും സൂചികളുമുള്ള ക്ലോക്കിൽ നിമിഷസൂചി അക്ഷമയോടെയുള്ള അന്വേഷണപ്രയാണത്തിൽ നിമിഷത്തിൽനിന്നു് നിമിഷത്തിലേക്കു് വിറച്ചു ചാടുന്നു. ശബ്ദമില്ലാതെയാണു് ചാട്ടം. സ്പ്രിങ്ങല്ല, വൈദ്യുതിയാണു് പ്രേരണ. നൂറുകൊല്ലത്തിൽ ആറു നിമിഷംപോലും തെററുവരാതെ സമയം പാലിക്കുന്ന ക്വാർട്ട്സ് ക്രിസ്ററൽ ഈ സൂചികളുടെ ചലനങ്ങളെ ഭൂമിയിലെ ഒരു ഏകാധിപതിക്കും സാധിക്കാത്തത്ര കർശനമായി നിയന്ത്രിക്കുന്നു.

ആസൂത്രണം ചെയ്യപ്പെട്ടിട്ടുള്ള പൊട്ടിത്തെറികൾ എത്ര വലുതാണെന്നോ എവിടെയൊക്കെയാണെന്നോ അറിയാതെയുള്ള കാത്തിരിപ്പാണു്. പതിവുപോലെ കിട്ടിയ ടൈപ്പുചെയ്ത സന്ദേശത്തിൽ ഇത്രയെ പറഞ്ഞിട്ടുള്ളു: വ്യാഴാഴ്ച രാത്രി സ്പന്ദമാപിനികൾ നിരീക്ഷിക്കുകയും പുലർച്ചെ ആറുമണിക്കുമുൻപു് ചുംബനങ്ങളുടെ പട്ടികയടങ്ങുന്ന പ്രേമലേഖനം പോസ്റ്റു ചെയ്യുകയും വേണം.

എഴുതിയതു് ആരെന്നില്ലാത്ത കത്തു്. എവിടെനിന്നയച്ചു എന്നും അറിയില്ല. മേൽവിലാസവും ടൈപ്പുചെയ്തിരിക്കുകയാണു്. കൈയക്ഷരം എവിടേയും ഇല്ല. ഓഫീസിലേക്കും താമസസ്ഥലത്തേക്കും വെവ്വേറെ കോപ്പികൾ. രണ്ടുദിവസം കഴിഞ്ഞു് ഓരോ കോപ്പി കൂടി. കിട്ടി എന്നു് ഉറപ്പു വരുത്താൻ.

നാടൊട്ടുക്കുമുള്ള ശാസ്ത്രഗവേഷണസ്ഥാപനങ്ങൾ വലിയ പൊട്ടിത്തെറികളിലൂടെ നശിപ്പിക്കാനുള്ള രഹസ്യസംരംഭത്തിന്റെ ഭാഗമാണെന്നറിയാം. മുഴുവൻ മനസ്സോടെ അതിൽ പങ്കാളിയായതാണു്. ഒരു വർഷത്തിൽ ഏറെയായുള്ള പരിശ്രമങ്ങളുടെ അവസാന ദിവസം.

ചുംബനങ്ങളെന്നാൽ പൊട്ടിത്തെറികളാണു്. ഭൂകമ്പമാപനത്തിനു് സജ്ജമാക്കിയ സൂക്ഷ്മതയേറിയ സ്പന്ദമാപിനികൾ പൊട്ടിത്തെറികൾ രേഖപ്പെടുത്തും. പൊട്ടിത്തെറികൾ എത്രയെണ്ണമെന്നും എവിടെയെല്ലാമെന്നും എത്ര ശക്തമെന്നും ഈ രേഖകൾ അളന്നാൽ കണക്കാക്കാം. ഈ വിവരങ്ങൾ കുറിച്ചു് പാർക്കിന്റെ പതിവു മൂലയിലെ കോൺക്രീററു ബെഞ്ചിന്റെ ചുവട്ടിൽ, ശ്രദ്ധക്കുറവുകൊണ്ടു് വീണുപോയ ഒരു കടലാസ്സുതുണ്ടെന്ന രീതിയിൽ, ഉപേക്ഷിക്കണം.

കിട്ടിയ സന്ദേശങ്ങൾ അപ്പപ്പോൾ കീറിക്കളയുകയോ കത്തിച്ചുകളയുകയോ ചെയ്യുന്നു. മനസ്സിലെ കാര്യം മററാരും അറിയാതിരിക്കാൻ മുൻ കരുതലുകൾ പാലിക്കുന്നു. അസാധാരണമായ ഒരു ദൗത്യവും ഇല്ലെന്ന മട്ടിൽ കഴിഞ്ഞുകൂടുന്നു.

ഇതേവരെ കിട്ടിയ എല്ലാ സന്ദേശങ്ങളും ഭംഗിയായി നിറവേററാൻ സാധിച്ചു. ആ സന്ദേശങ്ങളിൽനിന്നു് ആകപ്പാടെ ഊഹിച്ചുണ്ടാക്കിയതാണു് മൊത്തം ലക്ഷ്യത്തിന്റെ ഏകദേശചിത്രം. ഗൂഢാലോചനയിലെ മററു പങ്കാളികളുടെ മുഖങ്ങൾ പോലും വ്യക്തമായി കണ്ടിട്ടില്ല. ആരുടെയും പേരുകളോ മേൽവിലാസമോ അറിഞ്ഞുകൂടാ. നേതാവാരെന്നു് നിശ്ചയമില്ല. ആർ പിടിക്കപ്പെട്ടാലും മററാരിലേക്കും വഴിതെളിയാതിരിക്കാനുള്ള ജാഗ്രത.

രക്ഷയില്ലെന്നു വന്നാൽ മരിക്കാനുള്ള വിദ്യ പോക്കററിൽ കിടക്കുന്നു. പ്രശസ്തമായ മരുന്നുകമ്പനിയുടെ വിററമിൻ ബി കാപ്സ്യൂൾ. അകത്തു് വിററമിൻ ബി അല്ലെന്നു മാത്രം. പൊട്ടാസിയം സിയനൈഡ്. ടിൻഫോയിൽ കുതിർത്തടത്തി കാപ്സ്യൂൾ തുറന്നു് മരുന്നിനു പകരം വിഷം നിറച്ചു് കാപ്സ്യൂൾ കേടുകൂടാതെ വീണ്ടും നേരെയാക്കി ടിൻഫോയിൽക്കിടക്കയിൽ വീണ്ടും കിടത്തിയുറക്കിയിരിക്കുന്നു.

എല്ലാ സഹപ്രവർത്തകരുടെയും കൈയിൽ വിഷഗുളികയുണ്ടു്. വിററമിൻ കാപ്സ്യൂളിനകത്തല്ലെങ്കിൽ മറേറതെങ്കിലും മരുന്നിന്റെ കാപ്സ്യൂളിനകത്തു്.

ശാസ്ത്രം പഠിച്ചവർ ശാസ്ത്രീയമായിത്തന്നെ കാര്യങ്ങൾ നിർവ്വഹിക്കണമെന്നായിരുന്നു ഒരു സന്ദേശം. തെററുകൾ പററിക്കൂടാ. പററിയാലും രക്ഷാമാർഗ്ഗം തുറന്നു കിടക്കണമെന്നു മാത്രമല്ല ലക്ഷ്യം അപകടത്തിലായിക്കൂടാ. എല്ലാം കഴിയുമ്പോൾ ആരെത്ര കിണഞ്ഞു പരിശ്രമിച്ചാലും ഒന്നും പിടികിട്ടുകയുമരുതു്.

ഈ രാത്രികഴിഞ്ഞാൽ ഒരു സന്ദേശവും കൂടി വരുമെന്നു് തീർച്ചയുണ്ടു്. ഭൂകമ്പമാപനകേന്ദ്രവും ഇതിനോടു തൊട്ടുകിടക്കുന്ന മററു ഗവേഷണ സ്ഥാപനങ്ങളും നശിപ്പിക്കാനുള്ള സന്ദേശം. സ്ഫോടകവസ്തു നിലയറയുടെ മൂലയിലെ പഴയ പാക്കിങ്ങ്കെയ്സുകളിലൊന്നിൽ സജ്ജമാണു്. ഫ്യൂസിടണം. തീരുമാനിച്ച സമയത്തു് തിരി കൊളുത്തി പുറത്തു കടക്കണം.

ഈ നാട്ടിൽ ഈ മാതിരി ശാസ്ത്രഗവേഷണം നടക്കേണ്ടതില്ല എന്ന തീരുമാനം മനസ്സിൽ ബാഹ്യപ്രേരണകൂടാതെ ഉരുത്തിരിഞ്ഞതാണു്. കാൻറീനിലും ലോഡ്ജിലും പാർക്കിലും മററുമായി ഈ അമർഷം പരസ്യമായി പ്രഖ്യാപിക്കാറുമുണ്ടായിരുന്നു. അങ്ങനെയിരിക്കെയാണു് എങ്ങുനിന്നെന്നറിയാതെ ആദ്യത്തെ സന്ദേശം വന്നതു്. ശാസ്ത്രഗവേഷണരംഗത്തെ അനീതികൾക്കെതിരെ യുദ്ധം ചെയ്യാൻ തയ്യാറുണ്ടെങ്കിൽ റെയിൽവേ സ്റ്റേഷനിലെ സാധാരണ യാത്രക്കാരുടെ വെയിററിങ്ങ് റൂമിൽ ഞായറാഴ്ച വരിക.

തമാശയായിരിക്കുമെന്നേ കരുതിയുള്ളൂ. സമയം പറഞ്ഞിട്ടില്ല. ഊമക്കത്തുമാണു്. പക്ഷേ, ചെല്ലാതിരുന്നില്ല. അലസമായ ജിജ്ഞാസക്കു പുറമേ ഉണ്ടായിരുന്നതു് ഇതൊരു മഹാകാര്യത്തിന്റെ തുടക്കമാണെങ്കിൽ പങ്കുചേരണമെന്ന തീരുമാനമായിരുന്നു.

രാവിലെ മുതൽ വൈകുന്നേരംവരെ ഒരു പുസ്തകവുമായി വെയിററിങ്ങ് റൂമിൽ കാത്തിരുന്നു. വരുന്നവരേയും പോകുന്നവരേയും രഹസ്യമായും പരസ്യമായും ശ്രദ്ധിച്ചു. പലരും വന്നു, പോയി. സന്ധ്യയായപ്പോൾ കബളിപ്പിക്കപ്പെട്ടു എന്ന ബോദ്ധ്യത്തോടെ ഉള്ളിലൊരു ചിരിയുമായി എഴുന്നേററുപോന്നു. പററിയ അമളി ആരേയും അറിയിച്ചുമില്ല.

നാലു ദിവസം കഴിഞ്ഞു് മറെറാരു സന്ദേശം വന്നു: അടുത്ത ഞായറാഴ്ച മറെറാരിടത്തുചെല്ലണം: പ്രേമാ തോപ്പേ എന്ന നർത്തകിയുടെ പ്രോഗ്രാമിനു് ടിക്കറെറടുത്തു് അകത്തു കടക്കുക.

തമാശയാണെങ്കിൽ അതിന്റെ പരിസമാപ്തിയെന്തെന്നറിയാമല്ലൊ എന്നു്. അവിടേയും ചെന്നു. ദേവീ ജോഷിയെ പരിചയപ്പെട്ടതു് അന്നാണു്. അടുത്ത സീററിലാണിരുന്നതു്. പരിപാടി തുടങ്ങിയതിനുശേഷം പാതിയിരുട്ടിൽ കടന്നുവന്ന ദേവി കാലിൽ ചവിട്ടിയതിനു് ക്ഷമാപണം നടത്തി. സാരമില്ലെന്നു് മറുപടിയും പറഞ്ഞു.

പ്രേമയുടെ നൃത്തം ഹൃദ്യമായിരുന്നെങ്കിലും മനസ്സിൽ മറെറാന്നായിരുന്നു: ആരാണു് വരാൻ പറഞ്ഞതു്? ഇനിയെന്തു്?

കണ്ണുകൾകൊണ്ടു് നാലുപാടും പരതുന്നതു കണ്ടു് ദേവി ചോദിച്ചു: സീററ് ഒഴിഞ്ഞുതരണോ? ആരെങ്കിലും വരാനുണ്ടോ?

ഇല്ലെന്നു പറഞ്ഞു.

രാത്രി പതിനൊന്നുമണി കഴിഞ്ഞാണു് നൃത്തപരിപാടി അവസാനിച്ചതു്. ബന്ധപ്പെടാൻ ആരും എത്തിയില്ല. ഇത്തരം സന്ദേശങ്ങൾ ആർ എന്തിനു് അയയ്ക്കുന്നുവെന്നു് ദേഷ്യത്തോടെ പുറത്തിറങ്ങിയപ്പോൾ ബാനർജി ദേവിയെ ഔപചാരികമായി പരിചയപ്പെടുത്തി. കഷണ്ടികയറിയ നെററിയിൽ വിയർപ്പും വായിൽ മുറുക്കാനും എന്തിനോ ധൃതിയും എപ്പോഴുമുള്ള ബാനർജി ഓഫീസിലെ ഏററവും ഉയരം കുറഞ്ഞ ജോലിക്കാരനെന്ന ബഹുമതി സന്തോഷത്തോടെ സ്വീകരിക്കുന്നു.

ദേവി കൈകൂപ്പി ചെറുതായി ചിരിച്ചു് പറഞ്ഞു: ഞങ്ങൾ അടുത്തടുത്താണു് ഇരുന്നതു്.

തുടുത്തുചീർത്ത കവിളുകൾ കുറച്ചുകൂടി തുടുപ്പിച്ചു് ചിരിച്ചു് ബാനർജി പറഞ്ഞു: ദേവി ഗണിതശാസ്ത്രത്തിൽ ഗവേഷണം നടത്തുന്നു, സർവ്വകലാശാലയിൽ.

മൊത്തത്തിൽ ലോകത്തെ വല്ലാതെ ഭയപ്പെടുന്ന ഭാവമാണു് ദേവിയുടെ മുഖത്തു്. ഉയരവും ദേഹപുഷ്ടിയും കുറവു്. വായ പൊത്തിയേ ചിരിക്കൂ എന്നു് ശീലം. പല്ലിനു് കുഴപ്പമുള്ളതുകൊണ്ടാണെന്നു് വിചാരിച്ചു. ഒരു കുഴപ്പവുമില്ലെന്നല്ല തെളിമയും ചന്തവും ഉണ്ടെന്നു് പിന്നീടു് മനസ്സിലായി.

മർദ്ദമാപിനി വിഭാഗത്തിലാണു് ബാനർജി. തൊഴിലിനോടു് ബന്ധപ്പെടുത്തി 'ബാരോമീററർജി' എന്നും പറയാറുണ്ടു്, അന്യരും ബാനർജിതന്നെയും.

ഭയപ്പാടോടെയുള്ള പുഞ്ചിരിയല്ലാതെ ചോദ്യങ്ങളൊന്നും ദേവിയുടെ ഭാഗത്തുനിന്നുണ്ടായില്ല. ദേവി എല്ലായ്പോഴും അങ്ങനെയാണു്. ചോദിച്ചതിനു് മറുപടി പറയും. തന്റേതായി ഒരു ചോദ്യവുമില്ല.

കണക്കു മാത്രമല്ല, പാട്ടും ദേവിക്കു് നന്നായി അറിയാമെന്നു് ബാനർജി പറയുന്നതിനിടയിൽ പ്രേമാ തോപ്പേ കൊടുങ്കാററുപോലെ എത്തി. അവരെ പരിചയമുള്ളവരും ഇല്ലാത്തവരും അനുമോദനങ്ങളുമായി വട്ടംകൂടി. ദേവിയുടെ വലിയ കണ്ണുകൾ അനുമോദന ഭാവത്തിൽ കുറേക്കൂടി വലുതായി. ഉറക്കെ സംസാരിച്ചും ഉറക്കെച്ചിരിച്ചും പ്രേമ രക്ഷകർത്താവിന്റെ മട്ടിൽ ദേവിയുടെ കൈപിടിച്ചു് യാത്രയായി.

ദേവി ചിരിയിൽ പങ്കുചേർന്നില്ല. ദേവി ഉറക്കെച്ചിരിക്കുന്നതു് കേട്ടിട്ടേയില്ല.

ദിവസങ്ങൾ പിന്നേയും കഴിഞ്ഞാണു് മൂന്നാമത്തെ സന്ദേശം വന്നതു്: സംഘത്തിൽ അംഗമായി ചേർത്തിരിക്കുന്നു; നിരീക്ഷണ വിധേയമായി മാത്രം.

സംഘം എന്നു കണ്ടപ്പോൾ ചിരിയാണുവന്നതു്. സംഘംപോലും, ഏതു സംഘം എന്ന ചിരി. പക്ഷേ, സംഘം എത്ര കെട്ടുറപ്പുള്ളതാണെന്നും എത്ര വിപുലമാണെന്നും പിന്നാലാനുഭവങ്ങൾ തെളിയിച്ചു. കളിയല്ല കാര്യമാണെന്നു് തീർച്ചയായി.

കൂരിരുട്ടിലിരിക്കുമ്പോഴും തന്റെ പ്രവൃത്തികൾ ആരോ നിരീക്ഷിക്കുന്നുണ്ടെന്ന തോന്നൽ അപ്പുവിനുണ്ടായി. ഇങ്ങനെയുള്ള നിരീക്ഷണം, പ്രവർത്തനത്തിന്റെ ഭാഗമായി സംഘം കണക്കാക്കുന്നുവെന്നു് തീർച്ചപ്പെട്ടുകഴിഞ്ഞിട്ടുണ്ടു്. ആ ആദ്യഘട്ടങ്ങളിൽത്തന്നെ ഇതു മനസ്സിലായി. വലിയ പൂമരങ്ങൾ തണൽവിരിക്കുന്ന ഓഫീസിലും പാർക്കിനുമുന്നിലെ ലോഡ്ജിലും അത്താഴസ്ഥലമായ കർണ്ണാടകക്കാരന്റെ മെസ്സിലും രാവിലെ വെറും ചായ കുടിക്കാറുള്ള ഇറാനിക്കടയിലും എന്നുവേണ്ട തെരുവിലും സിനിമാ തിയേററിലും എല്ലാം ആരെല്ലാമോ തന്റെ ചെയ്തികൾ നിരീക്ഷിച്ചുപോന്നു.

ഈ ബോധം ഏറെ ധൈര്യവും ചിലപ്പോൾ അധൈര്യവും ഉളവാക്കിയിട്ടുണ്ടു്. ഏതാനും മണിക്കൂറുകൾക്കോ കവിഞ്ഞാൽ ചുരുക്കം ദിവസങ്ങൾക്കോ അകം, എല്ലാം അതിന്റെ പരിസമാപ്തിയിലെത്തുന്നു. എന്നു് ആശ്വസിച്ചു.

അലോസരമൊന്നും കൂടാതെ ഏറെ കാര്യങ്ങളെക്കുറിച്ചാലോചിക്കാൻ നിലയറയിലെ ഏകാന്തതയും ഇരുട്ടും സഹായകമായി. ഭൂമിക്കടിയിലെ വിശാലമായ അറ. കോണിപ്പടികളുടെ അററത്തു് പുറത്തേക്കുള്ള വാതിൽ. ഈ വാതിൽ ഉള്ളിൽനിന്നടച്ചാൽ ലോകത്തിൽനിന്നു് വേറിട്ടു.

അറ രണ്ടായി പകുത്തിരിക്കുന്നു.



കോണി ഇറങ്ങിച്ചെല്ലുന്നേടത്ത് മേശയും കസേരയും കൺട്രോൾ പാനലും. കറുത്ത തിരശ്ശീലയ്ക്കപ്പുറം സ്പന്ദമാപിനികൾ. ചുമതലയേറ്റപ്പോൾ പഴഞ്ചൻ മാപിനികളേ ഉണ്ടായിരുന്നുള്ളൂ. ലോകത്തിലെ ഏറ്റവും സൂക്ഷ്മതയേറിയ ഉപകരണങ്ങളാണ് ഇപ്പോഴുള്ളത്. നൂറുകിലോമീറ്റർ അകലെ ലോറിയിൽനിന്ന് ഒരു മരത്തടി താഴെയിട്ടാൽ ഉണ്ടാകുന്ന ഭൂസ്പന്ദം രേഖപ്പെടുത്താൻ കഴിവുള്ള യന്ത്രങ്ങൾ.

വിവിധ ദിശകളിൽ ദൃഷ്ടിയുമായി ഇരിക്കുന്ന ഈ യന്ത്രങ്ങളിൽനിന്ന് ഭൂവുപരിതലത്തിലെ ഒരു പ്രവാഹ ചലനത്തിനും ഒളിച്ചുനില്ക്കാൻ കഴിയില്ല.

മനസ്സുപോലെ, ചിന്തകൾപോലെ, ദീപനാളംപോലെ എല്ലാം എപ്പോഴും വിറച്ചുകൊണ്ടിരിക്കുന്നു. നിശ്ചലത ഒരു മോഹംമാത്രം. ദിവസവും രാവിലെ അഴിച്ചെടുക്കുന്ന ചാർട്ടുകൾ ഈ വിറയൽ രേഖകളായതാണ്. ഞെട്ടിവിറയ്ക്കുമ്പോൾ അതു വേറെത്തന്നെ കാണാം. ഭൂകമ്പം തന്നെ.

ഉപകരണങ്ങളുടെയിടയിലൂടെ തപ്പിത്തടഞ്ഞ് നടക്കാൻ ആദ്യത്തിൽ പ്രയാസമുണ്ടായിരുന്നു. തട്ടിയും മുട്ടിയും വേണമായിരുന്നു പണി. കൂരിരുട്ടുമായി ഇടപഴകിയപ്പോൾ ഏതിരുട്ടിലും കുറെ വെളിച്ചമുള്ളത് കണ്ടുകിട്ടി. പ്രയാസം നീങ്ങി.

ഡ്രമ്മിൽ ചുറ്റിവയ്ക്കുന്ന ഫോട്ടോഗ്രാഫിക് കടലാസ്സിൽ ഒരു പ്രകാശബിന്ദു വീഴുന്നു. ഡ്രം തിരിയുന്നു, കൃത്യമായ നിരക്കിൽ. ഫലമോ, വിറയ്ക്കുന്ന രേഖ കടലാസ്സിൽ. കടലാസ്സ് ഡെവലപ്പ് ചെയ്ത് എടുത്താൽ തെളിമ. തൂവെള്ളയിൽ കറുത്ത വര.

ഉപകരണങ്ങൾക്കെല്ലാം മൂടികളും അതിന്മീതെ കട്ടിയേറിയ കറുപ്പുതുണിയുടെ ആവരണങ്ങളും ഉണ്ട്. എങ്കിലും, ലൈറ്റിടുന്നത് രേഖയുടെ തെളിമ നഷ്ടപ്പെടാനിടയാക്കുന്നു. ഇരുട്ടിൽവേണം ചാർട്ടുകൾ രാവിലെ മാറ്റിയിടാൻ. ചാർട്ടുകൾ മാറ്റി അസാധാരണസ്പന്ദങ്ങളുടെ അളവും സമയവും കണക്കാക്കിയാൽ ജോലി അവസാനിക്കുന്നു. ദിവസത്തിൽ നാലു നേരം മാസ്റ്റർക്ലോക്കിലെ സമയം ശരിയാണോ എന്ന പരിശോധന വേണം. പുതിയ ഉപകരണങ്ങൾ വന്നതിൽപ്പിന്നെ ഇതൊരുവെറും ചടങ്ങാണ്. സമയം തെറ്റുന്നില്ല. കടുകിട വ്യത്യാസമില്ല.

പുതിയ ഉപകരണങ്ങൾ സ്ഥാപിക്കുന്നതിനെത്തിയ റോബർട്ട് ഹിൽ എന്ന അമേരിക്കൻ ശാസ്ത്രജ്ഞൻ, ഉപകരണത്തിലെ സമയ നിയന്ത്രണ സംവിധാനത്തെപ്പറ്റി പറഞ്ഞത് ഇതാണ്: സമയത്തിന്റെ വില അതിൽ വരുന്ന തെറ്റിന്റെ അളവിന് വിപരീതാനുപാതമായി കുതിച്ചുകയറുന്നു.

സംശയം ചോദിച്ചു. എപ്പോൾ എന്നതിലേറെ എങ്ങനെയെന്നും എന്തുകൊണ്ടെന്നുമുള്ള ചോദ്യങ്ങൾക്കല്ലേ പ്രാധാന്യം?

ആയുസ്സ് ചെറുതല്ലേ എന്നായിരുന്നു ഉത്തരമായിക്കിട്ടിയ ചിരിച്ചുകൊണ്ടുള്ള ചോദ്യം. ശരിയാണെന്ന് സമ്മതിക്കേണ്ടിവന്നു, ആലോചിച്ചപ്പോൾ. ചെറിയ ആയുസ്സ്, അതിനെ എത്രകണ്ട് ചെറുതായി ആശിച്ചു കാണാൻ കഴിയുന്നുവോ അത്രകണ്ട് അനുഭവ ദൈർഘ്യം വർദ്ധിക്കുന്നു.

പിന്നീട് നേരിയ തിരുത്തൽ വേണ്ടിവന്നു. വർദ്ധിക്കുന്നില്ല, വർദ്ധിച്ചതായി തോന്നുന്നു. യാഥാർത്ഥ്യമല്ല, യാഥാർത്ഥ്യമെന്ന തോന്നലാണല്ലോ കാര്യം.

ഉരുണ്ട ഭൂമിയിൽ ജീവിക്കുന്ന നമ്മിൽ പകുതിപ്പേർ തല കീഴ്ക്കാന്തൂക്കായാണ് കഴിയുന്നത്. പക്ഷേ, നാമാരുമത് സമ്മതിച്ചുകൊടുക്കാൻ തയ്യാറാവുകയില്ല എന്ന ചിരിക്ക് അപ്പുവിന് വക കിട്ടി.

നിലയറയുടെ ചുമതല കൈമാറുമ്പോൾ ഗോപിയെന്നറിയപ്പെടുന്ന ഗോപിനാഥ് ചോദിച്ചു: സ്പന്ദമാപിനികളെക്കുറിച്ച് അറിയാമല്ലോ?

അറിവില്ലായിരുന്നു.

പേടിച്ച നീർപ്പാമ്പ് ചാടിയിഴയുന്നതുപോലെ നടക്കുന്ന മദ്ധ്യവയസ്കനായ ഗോപി ചെറിയ കുട്ടിയെ പഠിപ്പിക്കുന്നതുപോലെ വിസ്തരിച്ചു: നേർത്തു നീണ്ട കയറിൽത്തൂക്കിയ ഒരു ചെറിയ തൂക്കുകട്ടി. അതിന്മേലൊരു കണ്ണാടിത്തുണ്ട്. കണ്ണാടിയിലേക്കൊരു പ്രകാശ രശ്മി. അതിന്റെ പ്രതിഫലനം ചാർട്ടിൽ വീഴുന്നു. ഭൂമി കുലുങ്ങിയാൽ എല്ലാം കുലുങ്ങും. പക്ഷേ, മടിയനായ തൂക്കുകട്ടി ആടാൻ അല്പം വൈകും. ഉറച്ചുനില്ക്കുന്നതിന്റെയെല്ലാം ആന്ദോളനം നിലച്ചാലും ഇത് ആടിക്കൊണ്ടിരിക്കുകയും ചെയ്യും. മടിയുണ്ടായതുകൊണ്ടായില്ല, മടി പ്രകടിപ്പിക്കാൻ സ്വാതന്ത്ര്യവും ഉണ്ടെങ്കിലേ സ്പന്ദനങ്ങളും ആന്ദോളനങ്ങളും പ്രകടമായിത്തീരൂ. ഇടത്തുവലത്തും മുൻ പിന്നുമായി, തിക്കിത്തിരക്കും നേർമ്മയും ആയി, മാറി മാറി വരുന്ന ചലനങ്ങൾ അറിയാനും അളക്കാനും ഇതു മതിയെങ്കിൽ ഉയർച്ചയും താഴ്ചയുമെന്ന രീതിയിൽ വരുന്ന ചലനങ്ങൾക്ക് തൂക്കുകട്ടി നീണ്ടു നേർത്ത ദണ്ഡിന്റെ അറ്റത്തുറപ്പിക്കുകയാണ് ചെയ്യാറ്. ഇത്തരം മുമ്മൂന്നെണ്ണമുണ്ടെങ്കിൽ ചലനം വരുന്ന ദിശയറിയാം. കുറച്ചുദൂരം വിട്ട് ഇത്തരം മൂന്നു നിരീക്ഷണാലയങ്ങളുണ്ടെങ്കിൽ ചലനം പുറപ്പെട്ടതെവിടെനിന്നെന്നും കണക്കുകൂട്ടി അറിയാം.

അടുത്ത ചോദ്യം: കണക്കുകൾ കൂട്ടാൻ അറിയാമല്ലോ?

ഉവ്വെന്ന് സന്തോഷത്തോടെ അറിയിച്ചു.

രണ്ടു ചെന്നികളിലേയും നര കയറിയ രോമങ്ങൾ പറിച്ചുകളഞ്ഞ് യുവത്വം നിലനിറുത്താൻ സദാ ശ്രമിക്കുന്ന ഗോപി ചിരിച്ചു. ആദ്യം ഇരുട്ടായിരുന്നു. പിന്നീട് വെളിച്ചമുണ്ടായി. പക്ഷെ, ഇവിടെ വെളിച്ചമുണ്ടായിക്കൂടാ.

കണ്ണാടിയിൽ നോക്കാതെതന്നെ വെളുത്ത രോമങ്ങൾ കറുത്തതിൽ നിന്ന് വിരലുകൊണ്ട് ഇരടി തിരിച്ചറിഞ്ഞുകൊള്ളാമെന്ന ധാരണയിൽ, മുടിയിഴകൾ പറിച്ചു പറിച്ച് രോമകൂപങ്ങൾ സദാ വീർത്തു പഴുത്തുകിടക്കുന്ന ചെന്നികളുമായി ഗോപി നല്ല കൂരിരുട്ടാശംസിച്ച് നിലയറയിൽ നിന്ന് പുറത്തു പോയത് ഇന്നലെയാണെന്നു തോന്നി.

ഏതോ ആശുപത്രിയിലെ മോർച്ചറിയിൽ കറുപ്പു പുതപ്പിച്ചുകിടത്തിയ ശവപ്പെട്ടികൾപോലെ സ്പന്ദമാപിനികൾ കിടക്കുന്നു. അവ നിശ്ശബ്ദം. പക്ഷേ, അളന്നുകൊണ്ടും രേഖപ്പെടുത്തിക്കൊണ്ടുമിരിക്കുന്നു.

പ്രദക്ഷിണ വഴിയിൽ ഭൂമി, ഉല്ക്കകൾ വീണും ശക്തിപ്രസരമേറ്റും ഞെട്ടിയും വിറച്ചും നീങ്ങുന്നു. വിങ്ങുന്ന അകവുമായി കഴിയുന്ന ഭൂമി, ചിലപ്പോൾ ചിലേടങ്ങളിൽ പൊട്ടിത്തെറിക്കുന്നു. എവിടെ, എപ്പോൾ, ഏതുതോതിൽ എന്ന് പ്രവചിക്കാൻ വയ്യ. അതിന് കഴിയണമെങ്കിൽ എല്ലാം അറിയണം. എല്ലാം അറിയാൻ കഴിയുമോ എന്നുപോലും അറിയാത്ത അവസ്ഥയിൽ ചെയ്യാവുന്നത് പ്രകമ്പനങ്ങളും സ്പന്ദങ്ങളും ചാണും കോലും വച്ച് അളക്കുകയാണ്, അതുമാത്രമാണ്.






അണുശക്തി പരീക്ഷണങ്ങൾകൊണ്ട് ഭൂമിയെ നാം ഞെട്ടിക്കുന്നതിന്റെ അളവുകളും നമുക്ക് ആവശ്യമുണ്ടല്ലോ.

രാത്രിയായാലും പകലായാലും എപ്പോഴും ഓഫീസിൽ കടന്നുചെല്ലാൻ അപ്പുവിന് അനുവാദമുണ്ട്. കൂടക്കൂടെ നിലയറയിൽ എല്ലാം ശരിയാണോ എന്നു നോക്കണം. ദിവസങ്ങളോളം നിലയറയിൽ നിന്ന് പുറത്തുകടക്കാതെ കഴിച്ചുകൂട്ടിയ സന്ദർഭങ്ങളുണ്ടായിട്ടുണ്ട്. പുതിയ ഉപകരണങ്ങൾ സ്ഥാപിക്കുന്ന കാലത്ത്. കേടുപാടുകൾ നേരെയാക്കാൻ, അണുപരീക്ഷണങ്ങളുണ്ടാകുമെന്ന മുന്നറിയിപ്പിനെത്തുടർന്ന്, ഭൂകമ്പങ്ങൾ ആവർത്തിച്ച് രക്ഷാപ്രവർത്തനങ്ങൾ മുടങ്ങുന്നോ എന്നറിയാൻ...

താക്കീതിന്റെ സിഗ്നലായ ഹോൺ മുഴങ്ങുന്നതും കാത്താണ് ഇപ്പോൾ ഇരിക്കുന്നത്. സ്പന്ദങ്ങൾ വന്നാൽ ചാർട്ടിൽ പതിയുന്ന ആന്ദോളന വ്യതിയാനങ്ങൾക്ക് അനുസൃതങ്ങളായ ശ്രുതികളായി ശബ്ദവീചികളുയർത്താനുള്ള സംവിധാനമുണ്ട്. ആളാരും അരികിലില്ലാത്തപ്പോൾ ഈ മോണിറ്റർ ഓഫാക്കിവയ്ക്കാം.

അത്താഴം നേരത്തെ കഴിച്ച് നിലയറയിൽക്കടന്ന് ആദ്യം ചെയ്തത് ഈ സംവിധാനം ഓൺചെയ്യുകയാണ്. നീണ്ട് ഉയർന്നുതാണുപോകുന്ന നിലവിളിപോലെയുള്ള ഈ സിഗ്നൽ പല തവണ കേട്ടിട്ടുണ്ട്. ഭൂകമ്പംമൂലം നരകമനുഭവിക്കുന്ന ദുഃഖാർത്തരുടെ ദീനരോദനം തന്നെയെന്നു തോന്നും.

സ്പന്ദത്തിന്റെ അളവനുസരിച്ച് നിറവും പ്രകാശവും മാറി മാറിവരുന്ന ദൃശ്യസൂചനയുടെ വട്ടക്കണ്ണാടിമുഖം ശിവന്റെ പുരാണ പ്രസിദ്ധമായ മൂന്നാംതൃക്കണ്ണായും തോന്നും. പച്ചയും മഞ്ഞയും നീലയും കഴിഞ്ഞ് ചുവപ്പ് തെളിയുമ്പോൾ പത്തും നൂറും ആയിരവും താണ്ടി ജനന മരണനിരക്ക് പതിനായിരങ്ങളായെന്നാണർത്ഥം.

നിസ്സഹായത, വ്യർത്ഥത.

ആപത്തിനു ശേഷം മണിക്കൂറുകൾ കഴിഞ്ഞു മാത്രം അതിനെക്കുറിച്ചറിയുന്നു. അല്പം മുൻപ് അറിയാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന മോഹം മുന്നിട്ടുവരുന്നു.

സ്പന്ദരേഖകൾ ദശകങ്ങളായി കാത്തു സൂക്ഷിക്കുകയാണ്, പാപഭാരംപോലെ. ലോകത്തെമ്പാടും ഈ രേഖകളുപയോഗിച്ചു പ്രവചന ശ്രമങ്ങൾ നടക്കുന്നു. നമ്മുടെ നാട്ടിലാകട്ടെ, രേഖകൾ ഭദ്രമായി സൂക്ഷിക്കണമെന്നുമാത്രമേ നിയമവും നിർദ്ദേശവുമുള്ളൂ.

കുടുംബമടക്കം സർവ്വവും ഭൂകമ്പംകൊണ്ട് നഷ്ടപ്പെട്ട ധീരേൻ ചക്രവർത്തി എന്ന വൃദ്ധൻ ശിപായി എന്നും രാവിലെ ആറുമണിക്ക് ഫോട്ടോഗ്രാഫിക് പേപ്പർ നിറച്ച തകരക്കുഴൽക്കുറ്റി കറുപ്പിൽ പൊതിഞ്ഞത് മാറത്തടക്കി ഒരുങ്ങിനില്ക്കുന്നു. മഴയായാലും മഞ്ഞായാലും ഇതിനൊരു മാറ്റവുമില്ല.

അടിച്ചെടുത്ത ചാർട്ടുകൾ നിറച്ച തകരക്കുറ്റി ഒരു കുഞ്ഞിന്റെ മൃതദേഹം കണക്കെ കറുപ്പിൽ പൊതിഞ്ഞ് നിലയറയിൽനിന്നു പിന്നാലെ പുറത്തുകടക്കുന്നു.



ഡാർക്ക് റൂമിൽ ചാർട്ടുകൾ കഴുകി പുറത്തു കടക്കുമ്പോൾ ധീരേൻ ചക്രവർത്തി അക്ഷമയോടെ ചോദിക്കാറുണ്ട് എന്നും: ആരുടേയും കാൽക്കീഴിൽനിന്ന് ഭൂമി വഴുതിപ്പോയിട്ടില്ലല്ലോ, സാബ്?

ഇല്ലെന്നു മറുപടി മൂളുമ്പോൾ ധീരേന്റെ മുഖത്തെ പിരിമുറുക്കം അല്പം അഴിയുന്നു. പുഴുതിന്ന പല്ലുകളിൽ ബാക്കിയുള്ള ഏഴെണ്ണവും പുറത്തു കാണുന്നു.

ഭൂമിക്ക് ജീവനുണ്ട് എന്ന് ധീരേൻ വിശ്വസിക്കുന്നു. വേദനയും സന്തോഷവുമുണ്ട്. നമ്മുടെ ശരീരത്തിൽ ഒരു കുരു വന്നാൽ അതു പൊട്ടി ചലം ചീറ്റുന്നതുവരെ കാത്തിരിക്കേണ്ടിവരാറില്ല, അങ്ങനെയൊന്നുണ്ടെന്നറിയാൻ, കാരണം വേദനതന്നെ. ഭൂമിയുടെ വേദന അറിയാൻ ഇത്തരം യന്ത്രങ്ങൾക്കു കഴിയുമെങ്കിൽ ഭൂകമ്പങ്ങൾ പ്രവചിക്കാൻ കഴിയുമെന്ന് ധീരേൻ വാദിക്കുന്നു.

പ്രായത്തിന്റെ പക്വതയെ മാനിച്ച് ചക്രവർത്തിയോട് യോജിക്കുകയാണ് പതിവ്. യൂണിഫോറത്തിന്റെ നിറംമങ്ങിയ പിച്ചളക്കുടുക്കുകളിൽ തിരുപ്പിടിച്ച് ധീരേൻ ചോദിക്കും: മനുഷ്യരുടെ വേദനയറിയാൻ മനുഷ്യർക്ക് കഴിഞ്ഞെങ്കിലല്ലേ ഭൂമിയുടെ വേദനയറിയാൻ കഴിയൂ?

നഷ്ടപ്പെട്ട അഞ്ചു കുട്ടികളുടേയും ഭാര്യയുടേയും ഓർമ്മകളിൽ നഷ്ടപ്പെട്ട് നെടുവീർപ്പിടാൻപോലും മറന്ന് ധീരേൻ ഡാർക്ക് റൂമിന്റെ മൂലയിൽ പകൽമുഴുവൻ ചെലവഴിക്കുന്നു. ആ ഭൂകമ്പത്തിനുമുൻപുള്ള ചിറ്റഗോങ്ങിലെ വീട്ടിൽ ഏതോ ദിവസത്തേക്ക് സമയ യന്ത്രത്തിന്റെ സഹായത്തോടെ പിന്നോക്കം പറന്നുചെന്ന് അവിടെ വിഹരിക്കുന്നു. സ്വപ്നം യാഥാർത്ഥ്യമാക്കി കുടുംബത്തോട് കളിതമാശ പറഞ്ഞ് സന്തോഷിക്കുന്നു. ആ സന്തോഷം താനൊഴികെ സ്മാരകംപോലുമില്ലാത്ത ജലരേഖയെപ്പറ്റിയാണെന്ന യാഥാർത്ഥ്യബോധമുണ്ടാകുന്ന ബാക്കിസമയങ്ങളിൽ തന്നിലേക്ക് വലിഞ്ഞുചുരുങ്ങി മൂകനായിത്തീരുന്നു.

ചെറുതോ വലുതോ ആയി എവിടെയെങ്കിലും ഒരു ഭൂകമ്പവുമില്ലാത്ത ഒരു ദിവസവുമില്ല. ഇന്നിപ്പോൾ ഏതാനും ചെറിയ കൃത്രിമ ഭൂകമ്പങ്ങളിലൂടെ നാട്ടിലെ ശാസ്ത്രഗവേഷണ പ്രഹസനകേന്ദ്രങ്ങൾ തകരുകയായി എന്ന തോന്നലോടെ, പിരിമുറുകുന്ന അക്ഷമയോടെ, അപ്പു കാത്തിരിപ്പ് തുടർന്നു. പൊട്ടിത്തെറികളിൽ ആളപായമുണ്ടാകരുതെന്ന് കാര്യമായി മുൻകരുതലുണ്ട്. എല്ലാവരുടെയും കണ്ണുതുറപ്പിക്കുകയാണ് ലക്ഷ്യം. ഗവേഷണമെന്ന പേരിൽ നടക്കുന്ന നാടകങ്ങൾ അവസാനിക്കണം. ഗവേഷണസ്വാതന്ത്ര്യം നിലവിൽ വരണം. ഗവേഷണശാലകളല്ല, ഗവേഷകരാണ് പ്രധാനമെന്ന് ഇനിയെങ്കിലും എല്ലാവർക്കും ബോദ്ധ്യമാകണം. അങ്ങനെ വലിയ ഒരു മാറ്റത്തിന് തുടക്കം കുറിക്കണം. ഇത്രയും നേടാമെങ്കിൽ അതിനുവേണ്ടി ഏതാനും ജീവിതങ്ങൾ നഷ്ടപ്പെട്ടാലും കുഴപ്പമൊന്നുമില്ല. വലിയ നഷ്ടവുമാകില്ല.

കൂരിരുട്ടിലിരിക്കവേ, മരണശിക്ഷയ്ക്ക് വിധിക്കപ്പെട്ട ആളുടെ മനസ്ഥിതിയായിരുന്നു. ചിതറിയ ഭൂതകാലത്തിന്റെ ചീളുകൾ, വെടിയേറ്റ പക്ഷിയുടെ തൂവലുകൾപോലെ കൊഴിഞ്ഞുകൊണ്ടിരുന്നു. തന്നെപ്പറ്റിത്തന്നെ അന്യനെപ്പോലെ ആലോചിക്കാൻ തുടങ്ങി.

പിറ്റേന്ന് ചാർട്ടുകളിൽ കുറിക്കേണ്ട തീയതി മനസ്സിന്റെ ആജ്ഞ കൂടാതെ വിരൽ മേശപ്പുറത്ത് അമർത്തിയെഴുതി: 1964 ജനുവരി 18.

പെട്ടെന്നാണ് സിഗ്നൽ തുടങ്ങിയത്. ദീനരോദനംപോലുള്ള സിഗ്നൽ. വിഷ്വൽ ഗൈഡിലെ നിറം ചുവപ്പിലേക്ക് നീങ്ങുന്നതും കണ്ടു.

(തുടരും)



## എ. വി. തമ്പാൻ

# എഴുത്തുകാരനെക്കാൾ അധമനോ സിനിമക്കാരൻ?



**ജീ**വിതമൂല്യങ്ങളെ ചോദ്യംചെയ്തുകൊണ്ടാണ് സാഹിത്യം വളരുന്നത്. എല്ലാ എഴുത്തുകാരും തന്റെ കാലഘട്ടത്തിലെ ജീവിത മൂല്യങ്ങളോട് ചോദ്യങ്ങൾ ചോദിക്കുന്നു. എന്നിട്ട് ജീവിത സങ്കല്പത്തിനും നിലവിലുള്ള യാഥാർത്ഥ്യങ്ങൾക്കും ഇടയിൽ ഒരു പാലം പണിയുന്നു. ആ പാലത്തിനു മുകളിൽ ഒരു വെളിച്ചമായി നില്ക്കാൻ കഴിയുന്നവനാണ് എഴുത്തുകാരൻ. ഇത് ഒരുപക്ഷേ നൂറായിരം എഴുത്തുകാരുടെ കൂട്ടത്തിൽ ഒരുവന്റെ കഥയാവാം. വലിയ ഒരുവന്റെ കഥ.

മലയാള ചെറുകഥ കഴിഞ്ഞ ആറേഴു കൊല്ലമായി തളർന്നുകൊണ്ടിരിക്കുന്ന ഒരു ശാഖയാണ്. പക്ഷേ, ഈ മണ്ഡലത്തിന് പ്രകാശപൂർണ്ണമായ ഒരു ഇന്നലെ ഉണ്ടായിരുന്നു. ആ ഇന്നലെ നമ്മുടെ സാഹിത്യത്തിന്റെ അഭിമാനങ്ങളിൽ ഒന്നാണ്. 'ഇന്നലെ' അവസാനിക്കുന്നതിനു മുമ്പ് ആ കാലദൈർഘ്യത്തിന്റെ ഏതോ വീഥിയിൽ കുറച്ചൊക്കെ ജ്വലിച്ചുനിന്ന ഒരു ദീപമാണ് പി. പത്മരാജൻ എന്ന കഥാകാരൻ. അദ്ദേഹമെന്തുകൊണ്ട് ഇപ്പോൾ കഥയെഴുതുന്നില്ല എന്നു ഞാൻ, നിങ്ങൾ, ചിലപ്പോഴെങ്കിലും ചോദിച്ചുകൊണ്ടിരിക്കുന്നില്ലേ? ഈയിടെയായി പത്മരാജൻ കഥകളോ നോവലുകളോ എഴു

**പത്മരാജൻ ഇന്ന് മലയാളികളുടെ പ്രിയപ്പെട്ട ചലച്ചിത്രകാരന്മാരിലൊരാളാണ്. പ്രിയപ്പെട്ട കഥാകാരൻ എന്ന നിലയിൽനിന്നാണ് അദ്ദേഹം ചലച്ചിത്രരംഗത്തേക്കു പ്രവേശിച്ചത്. മലയാളികൾ ആവേശത്തോടെ വായിച്ച കഥകളാണ് പത്മരാജന്റേത്. സിനിമയെടുക്കുന്ന പത്മരാജൻ ഇന്ന് കഥകൾ എഴുതാറില്ല. അദ്ദേഹം മലയാള കഥാസാഹിത്യത്തിനു നൽകിയ കഥകൾ കണ്ടില്ലെന്നു നിരൂപകന്മാരും നടിക്കുന്നു. ഈ അവഗണനയെക്കുറിച്ച് പത്മരാജൻ ഈ ഇന്റർവ്യൂവിൽ ഇങ്ങനെ പറയുന്നു: "സാഹിത്യകാരനെക്കാൾ അധമമായ ഒരു സ്ഥാനത്ത് കഴിയുന്ന സർഗ്ഗാത്മക കലാകാരനാണ് സിനിമക്കാരൻ എന്ന ഒരു ധാരണ നമ്മുടെ നിരൂപകരുടെ ഉള്ളിലെവിടെയോ കിടപ്പുള്ളതുകൊണ്ടാവണം നല്ല കഥകൾ പലതുമെഴുതിയ എന്നെ അവർ അവഗണിക്കുന്നത്."**



താറില്ല. എങ്കിലും എഴുത്തുകാരന്റെ ആത്മീയസുഖം മറ്റൊരു രംഗത്തു നിന്ന് മറ്റൊരു വിധത്തിൽ പത്മരാജന് ഇന്നും ലഭ്യമാവുന്നുണ്ട് എന്നതിനാലാവാം. സിനിമയും ഒരർത്ഥത്തിൽ കഥ പറയുന്ന കലയ്ക്ക് അവകാശപ്പെട്ടതാണല്ലോ.

ഞാനിപ്പോൾ ഏഴെട്ടു പടം ചെയ്തു കഴിഞ്ഞു. പക്ഷേ, മനസ്സിനെ സ്വതന്ത്രമാക്കിക്കൊണ്ട്, പൂർണ്ണമായും ഇഴുകിച്ചേർന്നുകൊണ്ടുള്ള ഒരു ഷൂട്ടിങ് വേറെയില്ല. അതിനു കിട്ടിയ വലിയൊരു നേട്ടം എന്താണെന്നു പറയാം. 'ഒരിടത്തൊരു ഫയൽവാൻ' ഞാൻ ഷൂട്ട്ചെയ്ത സ്ഥലത്ത് ആദ്യമായി ഒരു ഫിലിം ഷൂട്ട് ചെയ്യാൻ ചെല്ലുന്നത് ഞാനാണ്. ആദ്യമായി അവിടെ ചെല്ലുന്ന ഒരു ഫിലിം മേക്കർ എന്ന നിലയ്ക്ക് ആ ഗ്രാമത്തിന്റെ പരിപൂർണ്ണമായ ഒരു സഹകരണം എനിക്കു കിട്ടി. തിരക്കഥഎഴുത്തുമുതൽ ഷൂട്ടിങ് തീരും വരെയുള്ള ആ ഗ്രാമത്തിലെ എന്റെ ദിവസങ്ങൾ, ഒരിക്കലും മറക്കാനാവാത്ത സംഭവങ്ങൾ നിറഞ്ഞതായിരുന്നു.

ഈ അടുത്ത കാലത്ത് വീണ്ടും ഞാനവിടെപ്പോയിരുന്നു. ഒരിക്കൽ ഷൂട്ട് ചെയ്ത സ്ഥലത്ത് രണ്ടാമത് ചെല്ലുമ്പോൾ സാധാരണ വലിയ മാററങ്ങൾ കാണാറുണ്ട്. ഉദാഹരണത്തിന് 'പെരുവഴിയമ്പലം' ഷൂട്ട്ചെയ്ത ആ വാണിയത്തെരുവു കാണാൻ ഞാനീയിടെ പോയപ്പോൾ ആ സ്ഥലം അപ്പാടേ പോയിരിക്കുന്നു. ചക്കില്ല. വാണിയത്തെരുവില്ല. ഒന്നുമില്ല! പകരം താറിട്ട റോഡും ഇരുവശത്തും കുറെ ദുബായ് കെട്ടിടങ്ങളും. അങ്ങനെയൊരു വാണിയത്തെരുവ് ഇനി കിട്ടില്ല. വല്ലാത്ത ദുഃഖംതോന്നി. എല്ലാം ഭൂമുഖത്തുനിന്നും മാഞ്ഞുപോവുകയാണോ? പക്ഷേ, ഫയൽവാന്റെ സെററിൽ ചെന്നപ്പോൾ യാതൊരു മാററവുമില്ല. ആ തടിപ്പാലം അതുപോലെ നിൽക്കുന്നു. താമരപ്പൊയ്ക അതുപോലെ കിടക്കുന്നു. താമരപ്പൊയ്കയുടെ കോണിൽ ചുവന്ന 'വാർഫിൻ' കുഞ്ഞുങ്ങളുമായി പ്രത്യക്ഷപ്പെട്ടമായിരുന്ന തടിയൻ വരാൽമീൻ അന്നത്തെപ്പോലെ എന്റെ സാന്നിദ്ധ്യം അറിഞ്ഞപ്പോൾ ഇന്നും ഊളിയിട്ടോടാതെ തുഴഞ്ഞുനിന്നു.

അങ്ങനെയൊരു ലൊക്കേഷൻ ഒരുപക്ഷേ, ലോകത്തൊരിടത്തും കണ്ടേക്കുവരില്ല.

**എഴുത്തിൽനിന്ന് പെട്ടെന്ന് തിരിഞ്ഞ് ഒരു സിനിമാക്കാരനായിപ്പോകാൻ പ്രത്യേകിച്ചു വല്ല കാരണവുമുണ്ടോ? സങ്കേതങ്ങൾ തമ്മിലുള്ളബന്ധം കൊണ്ടാണോ?**

''കഥയെഴുതിക്കൊണ്ടിരിക്കുന്ന കാലഘട്ടത്തിൽ ഞാൻ സിനിമയെക്കുറിച്ച് ആലോചിച്ചിട്ടേയില്ല. എന്റെ കഥകൾക്ക് സിനിമയിൽനിന്ന് ആവശ്യക്കാർ വന്നപ്പോഴാണ് എനിക്ക് ആ മീഡിയവുമായി അടുക്കാൻ അവസരമുണ്ടായത്. കൂടുതൽ കൂടുതൽ അടുത്തപ്പോൾ ഒരു കാര്യം മനസ്സിലായി — സിനിമയിൽ പൂർണ്ണമായ സംതൃപ്തി കിട്ടുന്ന ഒരേയൊരാൾ ഡയറക്ടറാണെന്ന്...എന്റെ മനഃസംതൃപ്തിക്കുവേണ്ടിയാണ് ഞാൻ ഏതു മേഖലയിലും പ്രവർത്തിക്കുന്നത്. സിനിമയ്ക്കുവേണ്ടി എന്റെ ചിന്തയും കഴിവുകളും സമയവും മാററിവയ്ക്കാൻ തുടങ്ങിയപ്പോൾ, ഞാനറിയാതെ തന്നെ സിനിമയിലെ ഏററവും സംതൃപ്തികിട്ടുന്ന ഒരു തുറയിലേക്ക് ചെന്നുപെട്ടു എന്നു പറയുന്നതാവും നേര്...''

**എഴുതാനുള്ള പ്രേരണ ആദ്യമായുണ്ടായതെന്നാണെന്ന് ഓർമ്മിക്കുക വിഷമംപിടിച്ചതാണെന്നറിയാം. കാരണം, കെട്ടുകണക്കിന് കടലാസ്സുകൾ എഴുതിക്കൂട്ടുന്നതിനും എത്രയോമുമ്പുതന്നെ എഴുതാനുള്ള പ്രേരണ ഉണ്ടായിരിക്കണമല്ലോ. പ്രത്യേകതരമായ ആ മാനസികാവസ്ഥയുടെ ഉറവിടത്തെക്കുറിച്ച് പറയാമോ?**

''അതിനുവേണ്ടി ബാല്യത്തിലേക്കാണല്ലോ തിരിച്ചുപോകേണ്ടത്. സാഹിത്യത്തിലൊന്നും തീരെ താൽപര്യമില്ലാത്ത ആളായിരുന്നു എന്റെ അച്ഛൻ. അച്ഛൻ, എൻ. പി. ചെല്ലപ്പൻനായർ, പിന്നെ വേറെ രണ്ടുപേർ—ഇവരാണ് കേരളത്തിൽ ആദ്യമായി ബി. എ. പാസ്സാകുന്നത്. അതിൽ അച്ഛനൊഴിച്ച് ബാക്കി എല്ലാവരും കളക്ടർമാരായി. എന്റെ ഓർമ്മയിലുള്ള അച്ഛൻ ഒരു തലേക്കെട്ടും കെട്ടി പാടത്തുനിന്ന് കിളയ്ക്കുന്ന ഒരുകൃഷിക്കാരനാണ്. അച്ഛനെ കാണാനായി ശംഖുമുദ്രയുള്ള സ്റ്റേററ്കാറിൽ എൻ. പി. ചെല്ലപ്പൻ നായർ വന്നതും കിളച്ചുകൊണ്ടുനില്ക്കുന്ന അച്ഛനുമായി പാടവരമ്പിൽനിന്ന് അദ്ദേഹം സംസാരിക്കുന്നതും ഞാനോർക്കുന്നു. കൂട്ടുകാരെപ്പോലെ ജോലിക്കുപോകാതെ അച്ഛൻ കൃഷിക്കാരനായതിൽ എന്തോ പന്തികേടുണ്ടെന്ന് ഞാൻ മനസ്സിലാക്കിയിരുന്നു. പക്ഷേ, അതു ചോദിച്ച് മനസ്സിലാക്കാനുള്ള പ്രായം എനിക്കായപ്പോഴേക്കും അച്ഛൻ മരിച്ചുപോയി.

എന്നാൽ എന്റെ അമ്മയ്ക്ക് സാഹിത്യത്തിൽ വളരെ താൽപര്യമുണ്ടായിരുന്നു. അമ്മ വായിക്കുന്നേത്ര ഞാനിന്നു പോലും വായിക്കുന്നില്ല. എഴുപത്തിയാറ് വയസ്സോളമായി അമ്മയ്ക്ക്. എങ്കിലും സാഹിത്യത്തിലെ ഏററവും പുതിയ ചലനങ്ങളെക്കുറിച്ചും ഞാനിപ്പോഴും അമ്മയുമായാണ് ചർച്ചചെയ്യുക. സംസ്കൃതത്തിൽ വളരെ അടിയുറച്ച ഒരുതരം വിദ്യാഭ്യാസമായിരുന്നു അമ്മയുടേത്. അതുപോലെ എന്റെ ഒരമ്മാവനുണ്ടായിരുന്നു. ഓർമ്മവച്ച നാൾമുതൽ ഞാൻ കാണുന്നത് പുള്ളിയിങ്ങനെ ശോഷിച്ച കാലുകൾ തളർന്ന് കട്ടിലിൽ കിടക്കുന്നതാണ്. കട്ടിലിൽനിന്ന് ചാടിയെണീററ് ഞങ്ങൾക്കൊരടി തരാൻ പുള്ളിക്ക് കഴിയില്ലെങ്കിലും ഞങ്ങൾക്കൊക്കെ, എന്തിന് അമ്മയ്ക്കും അമ്മയുടെ ചേച്ചിക്കുപോലും അമ്മാവനെ കണ്ടാൽ വിറയലായിരുന്നു. അത്രയ്ക്ക് ആജ്ഞാശക്തിയുള്ള ആളായിരുന്നു അദ്ദേഹം. സാഹിത്യത്തിൽ അപാരമായ അഭിരുചിയുണ്ടായിരുന്ന ആ അമ്മാവൻ വളരെ സ്വകാര്യമായി കവിതകളെഴുതിയിരുന്നു.

ഒരു കുടുംബ പാരമ്പര്യംപോലെ ഞങ്ങളുടെ വീട്ടിൽ എല്ലാവരും പഠിച്ചിരുന്ന ഒരു ഭാഷയാണ് സംസ്കൃതം. അതിന്റെയൊരു 'ലിങ്ക്' അമ്മയിലൂടെ എന്നിലേക്ക് വന്നിട്ടുണ്ടാവണം.

ഇക്കൂട്ടത്തിൽ എന്റെയൊരു മൂത്ത ചേട്ടനുണ്ടായിരുന്നു. ക്യാപ്ററൻ പിള്ള. അദ്ദേഹം മരിച്ചുപോയി. സത്യത്തിൽ അദ്ദേഹം എഴുതിയിരുന്നെങ്കിൽ ഇന്ന് എന്നേക്കാൾ പ്രസിദ്ധനാവുമായിരുന്നു. തൊട്ടടുത്ത എന്റെ പ്രചോദനം എന്നു പറയുന്നത് ഒരു പക്ഷേ അദ്ദേഹമായിരിക്കും. സാഹിത്യം എന്നു പറയുന്നതെന്താണ്; എങ്ങനെയാണിതു് അച്ചടിച്ച് വരുന്നത്? ഇതൊന്നും അന്ന് അയാൾക്കറിയില്ല. കാരണം എന്റെ ഗ്രാമം എന്നുപറയുന്ന മുതുകുളം പുറംലോകവുമായി അത്ര വലിയ ബന്ധമൊന്നുമുള്ള സ്ഥലമല്ല. ഒരു പോസ്റ്റാഫീസില്ല. പൊലീസ്സ്റ്റേഷനില്ല. സ്കൂളില്ല. വായനശാലയില്ല. സിനിമാ തിയേററില്ല. റോഡില്ല. ബസ്സില്ല. ഇപ്പോൾ കുറച്ചൊക്കെ മാറിപ്പോയി. റോഡായി. ബസ്സായി. തിയേററായി. നാല്പതുവർഷക്കാലം കൊണ്ട് മുതുകുളം ഗ്രാമത്തിനുണ്ടായിട്ടുള്ള മാററം ഇത്രയൊക്കെ ആണെന്ന് വച്ചോളൂ. ഞാനൊരുവിധം വായിച്ചു തുടങ്ങുന്നസമയത്ത് വീട്ടിൽ കാണുന്നത് പഴയ ഭാഷാപോഷിണിയുടെ ലക്കങ്ങളും മററ് പ്രസിദ്ധ സാഹിത്യഗ്രന്ഥങ്ങളുമാണ്.

എട്ടുവയസ്സുള്ളപ്പോഴാണ് ആദ്യമായി ഞാനൊരു കഥ എഴുതുന്നത്. 'ജീവിത സമരം' എന്നായിരുന്നു ആ കഥയുടെ പേര്. അതിന്റെ സാഹചര്യം ഞാനിപ്പോഴും ഓർമ്മിക്കുന്നു.

ഞങ്ങളുടെ വീടിന്റെ പടിഞ്ഞാറുവശം കായംകുളംകായലാണ്. അതിനുമപ്പുറത്താണ് തകഴി അനശ്വരമാക്കിയ തൃക്കുന്നപ്പുഴ കടപ്പുറം. പളനിയും കറുത്തമ്മയും വന്നടിയുന്ന കടൽത്തീരം. ഈ കായൽ കഴിഞ്ഞാലുള്ള പൊഴിയുടെ തൊട്ടപ്പുറത്താണ്. ഈ കടലിന്റെയും കായലിന്റെയും സംഗീതം കേട്ടാണ് ഞാൻ വളന്നത്. ആ സംഗീതത്തിന് താളംപിടിക്കും പോലുള്ള തൊണ്ടുതല്ലുന്ന ശബ്ദവും....

അന്ന് ഞങ്ങളുടെ വീടിന്റെ തൊട്ടുതെക്കുവശത്തുകൂടെ, ഇരുവശത്തും കൈതകൾ വളർന്നുകിടക്കുന്ന ഒരിടവഴിയുണ്ടായിരുന്നു. ഇപ്പോഴത് ബസ്സ്പോകുന്ന റോഡായി. ഈ ഇടവഴിയേ രാവിലെ അഞ്ചുമണി മുതൽ തൊണ്ടുതല്ലുകാരി സ്ത്രീകൾ പോകുന്നതു കാണാം. ചേപ്പാട്, രാമപുരം, ഏവൂര്, തുടങ്ങിയ സ്ഥലങ്ങളിൽനിന്നും വരുന്നവരായിരിക്കും ഈ സ്ത്രീകൾ. അന്ന് തൊഴിലാളിവർഗ്ഗത്തെയാണല്ലോ എല്ലാവരും മുഖ്യ പ്രമേയമാക്കി മാററിയിരുന്നത്. തൊഴിലാളിവർഗ്ഗവും അവരുടെ കഷ്ടപ്പാടുകളും മുതലാളിയുടെ ചൂഷണവും...അങ്ങനെ പോകുന്നു അന്ന് മൊത്തത്തിൽ കഥ! ദേവിന്റെയും തകഴിയുടേയും പുഷ്കല കാലം.

കുട്ടിക്കാലത്ത് വായിച്ചിട്ടുള്ള എല്ലാ കഥകളും ഒരേ 'പാറേറണിൽ' ആയിരുന്നതുകൊണ്ടായിരിക്കണം ഞാനും അങ്ങനെയൊരു കഥ എഴുതിയത്. എന്റെ





ഏററവും അടുത്തുകണ്ട തൊഴിലാളിവർഗ്ഗം. അന്ന് തൊണ്ടുതല്ലുകാരി സ്ത്രീകളായിരുന്നു. 'ജീവിതസമരം' എന്ന ആ കഥയിൽ ഞാൻ പറയാൻ ശ്രമിച്ചതു് ഒരു പാവപ്പെട്ട തൊണ്ടുതല്ലുകാരി സ്ത്രീയുടെ ജീവിത പ്രാരബ്ധങ്ങളായിരുന്നു. അവർക്ക് രണ്ടു് കുട്ടികളുണ്ടാവുന്നതു്, കുടിച്ചുകൊണ്ടുവരുന്ന ഭർത്താവു് രാത്രിയിൽ അവളെ കണ്ടമാനം ഉപദ്രവിക്കുന്നതു്, അയാളൊടുവിൽ ഒരു കൊലപ്പുള്ളിയാവുന്നതു്, അങ്ങനെ അവൾ അനാഥയാവുന്നതു്, ഒടുവിൽ അവളുടെ കുട്ടികൾ തെരുവിലാവുന്നതു്...അങ്ങനെയങ്ങനെ പോകുന്ന ഒരു കണ്ണീർക്കഥ! പിന്നീടു് വളരെ കഴിഞ്ഞിട്ടാണു് ഞാൻ അടുത്ത കഥയെഴുതിയതു്. കാരണം ചൂരലുകൊണ്ടു് അന്നു് കൊണ്ട അടിക്കു് അത്ര ചൂടുണ്ടായിരുന്നു.

അച്ചടിച്ചുവന്ന ആദ്യത്തെ കഥ ഏതാണു്? ഏതു പ്രസിദ്ധീകരണത്തിലാണതു വന്നതു്?

''കോളേജ് ജീവിതകാലത്താണല്ലോ സാധാരണ എല്ലാവരും എഴുതുന്നതും ആവേശം കൊള്ളുന്നതും. ആ ഘട്ടത്തിൽ ഞാനൊന്നും പ്രസിദ്ധീകരിച്ചില്ല. കോളേജ് മാഗസിനിലോ, കഥാമത്സരങ്ങളിലോ ഒന്നിലും...ഞാൻ പഠിച്ചിരുന്ന കാലത്തു് ഇങ്ങനെയൊരു വിദ്യാർത്ഥി ആ കോളേജിൽ പഠിച്ചിരുന്നതായി എൻെറ കൂടെ പഠിച്ചിരുന്നവർക്കുപോലും അറിയില്ലായിരുന്നു. കോളേജ് പാസാകുംമുമ്പു് ഒരു പ്രൈസും എനിക്കു കിട്ടിയില്ല. 1963-ൽ ബി. എസ്‌സി. പാസായി. എം. എ. യ്ക്കു് ചേരാൻ തീരുമാനിച്ചു. എങ്കിലും, എന്തുചെയ്യണം എന്നുള്ള ഒരു ചിന്താക്കുഴപ്പം അന്നെനിക്കുണ്ടായിരുന്നു. കാരണം ഒരു കോളേജ് അദ്ധ്യാപകനാകാൻ എനിക്കൊട്ടും താല്പര്യമില്ലായിരുന്നു. പിന്നെ ചെയ്യാനുള്ളതു് ഒരാർട്ടിസ്റ്റാവുക എന്നുള്ളതാണു്. പക്ഷേ, അന്നൊരു ആർട്ടിസ്റ്റാവാൻ സാധിക്കുക എന്നതിനു് യാതൊരുറപ്പും ഇല്ലായിരുന്നു. കാരണം എൻെറ പേരു് ഒരിക്കലും അച്ചടിച്ചു വന്നിട്ടില്ല. എഴുതിയാലും അതു് എങ്ങനെ പ്രതികരിക്കുമെന്നും അറിയില്ല. ചിന്താക്കുഴപ്പങ്ങളുടെ ആ കാലത്താണു് സംസ്കൃതം പഠിക്കാൻ തീരുമാനിച്ചതു്. അതോടെ അച്ഛൻ എന്നോടു് മിണ്ടാതായി. മക്കളെല്ലാം വലിയ ഉദ്യോഗസ്ഥന്മാരായിക്കാണാനാണു് അച്ഛൻ ആഗ്രഹിച്ചിരുന്നതു്. മൂത്തചേട്ടൻ ഡോക്ടറായി. ഇളയ ചേട്ടൻ മിലിട്ടറിയിൽ ക്യാപ്‌ററനായി. ഞാൻ എം. എ. എടുത്തു് ഒരു ഐ. എ. എസ്സുകാരനാകണമെന്നായിരുന്നു അച്ഛൻെറ ആഗ്രഹം. ഒരു പക്ഷേ എം. എ. യ്ക്കു് ചേർന്നിരുന്നെങ്കിൽ ചിലപ്പോൾ അതു് നടന്നുപോയേനെ. എം. എ. യ്ക്കു് അഡ്മിഷൻ കിട്ടിയെങ്കിലും ഞാൻ അപ്പോഴേക്കും സംസ്കൃതത്തിൻെറ പിടിയിൽ വീണുകഴിഞ്ഞിരുന്നതിനാൽ മറെറാന്നിനും പോയില്ല. രണ്ടരക്കൊല്ലം സംസ്കൃതം പഠിച്ചു. ശരിക്കും പറഞ്ഞാൽ ആ രണ്ടര വർഷങ്ങളിലാണു് ഞാൻ രൂപപ്പെട്ടതെന്നു് എനിക്കറിയാം. എന്നെ സംസ്കൃതം പഠിപ്പിച്ച ആശാൻെറ ഇഷ്ടകവി കാളിദാസനായിരുന്നു. അതുകൊണ്ടു് അത്തരം ഭാഗങ്ങളിലേക്കു് കടക്കുമ്പോൾ ആശാൻ വാചാലനാവും. പ്രകൃതിയും കാമവും തമ്മിലുള്ള ബന്ധത്തെപ്പററി ഏററവുമധികം എഴുതിയിട്ടുള്ളതും കാളിദാസനാണു്. അതിലേക്കു് ശരിക്കുള്ള ഒരുൾക്കാഴ്ച എനിക്കു കിട്ടിയതു് ആശാനിലൂടെയാണു്. കാമത്തെക്കുറിച്ചു് എഴുതുന്നതു് ഒരു തെററല്ല എന്ന ബോധം വളരെ ശക്തിയായി എനിക്കു തന്നതു് അദ്ദേഹമായിരുന്നു. അതിനുള്ള അടിത്തറ കാളിദാസനുമാണു്. പ്രകൃതിയെ കാളിദാസൻ ഒരു സ്ത്രീയായിട്ടാണു് സങ്കല്പിച്ചതു്. പ്രകൃതിയിലെ ഒരു പുല്ലിൽപ്പോലും കാമകാന്തി കണ്ടിരുന്ന മനുഷ്യനായിരുന്നു കാളിദാസൻ. അതു് എനിക്കു ശരിക്കും സംക്രമിച്ചു തന്നതു് ഈ സംസ്കൃതപഠനമായിരുന്നു.

വീണ്ടും ഒന്നരക്കൊല്ലം കഴിഞ്ഞിട്ടാണു് ഞാൻ കഥകൾ പത്രങ്ങൾക്കു് അയച്ചു തുടങ്ങിയതു്. അന്നാകെ മൂന്നു് വാരികകളാണുള്ളതു്—കൗമുദി വാരിക, മാതൃഭൂമി, മലയാളരാജ്യം. ഇതിൽ കൗമുദിക്കും മാതൃഭൂമിക്കുമായിരുന്നു കൂടുതൽ ഗ്ലാമർ. അതുകൊണ്ടു് ഗ്ലാമറുള്ള രണ്ടിനും ഞാൻ കഥകളയച്ചുതുടങ്ങി. മാതൃഭൂമിയിൽനിന്നു് വളരെ കൃത്യമായി കഥകൾ തിരിച്ചുവരും. പക്ഷേ, സ്റ്റാമ്പൊട്ടിച്ചിട്ടുണ്ടായിരുന്നെങ്കിലും കൗമുദിയിൽനിന്നു് ഒരൊററ കഥപോലും തിരികെ വന്നില്ല. ഒരെണ്ണംപോലും പ്രസിദ്ധീകരിച്ചതുമില്ല. ആയിടയ്ക്കാണു്, 'എ. ഐ. ആറി'ൽ ജോലി കിട്ടുന്നതു്. അതോടെ പത്രങ്ങൾക്കു് കഥ അയയ്ക്കുന്ന ഏർപ്പാടു് നിർത്തി എന്നു് തന്നെ പറയാം. വളരെ അവിചാരിതമായി ഒരു ദിവസം, പതിവുപോലെ വാങ്ങിയ കൗമുദി വാരികയിൽ എൻെറ പേരു് അച്ചടിച്ചിരിക്കുന്നതു് കണ്ടു. പണ്ടെന്നോ അയച്ച ഒരു കഥ. അതാണു് ആദ്യമായി അച്ചടിച്ചു വന്ന എൻെറ കഥ. അതിനു ഞാനയച്ച പേരു മാററി 'ലോല'എന്നാക്കിയിരുന്നു, വാരികയുടെ പത്രാധിപർ കെ. ബാലകൃഷ്ണൻ.''

എൻെറ രണ്ടാമത്തെ കഥ പ്രസിദ്ധീകരിച്ചു വന്നശേഷം ഒരു നോവലെററ് ഞാൻ കൗമുദിക്കയച്ചുകൊടുത്തു. തുടർന്നു് പുള്ളിയുടെ ഒരു കത്തെനിക്കു് കിട്ടി. ''ശരിക്കൊരു രണ്ടുലക്കത്തിൽ പ്രസിദ്ധീകരിക്കാനേയുള്ളൂ ഈ നോവലെററ്. എന്നാലും ഞാനതു് ആറുലക്കങ്ങളിലായി പ്രസിദ്ധീകരിക്കുന്നു. ആളുകൾ അതൊന്നു് ശ്രദ്ധിക്കട്ടെ എന്നു വിചാരിച്ചിട്ടാണു്. കഥയുടെ പേരു് ഞാൻ മാററി ജലജ്വാല എന്നാക്കിയിട്ടുണ്ടു്. തുടർന്നും എഴുതണം''—എന്നു പറഞ്ഞു് വളരെ അധികാരത്തോടുകൂടിയ ഒരു കത്തു്. ആ സന്ദർഭത്തിലാണു് ബാലകൃഷ്ണനെ ഒന്നു് പരിചയപ്പെടാനായി ഞാൻ തിരുവനന്തപുരത്തു വന്നതു്. സ്റ്റാച്യുവിലുള്ള ഒരു കടയിൽനിന്നും ഫോൺചെയ്തു. എന്നെ സ്വയം പരിചയപ്പെടുത്തി. അപ്പോൾ ഫോണിൻെറ മറുതലയിൽനിന്നും ആ മുഴങ്ങുന്ന സ്വരംകേട്ടു:

''എന്തിനാ നീ വന്നതു്?''

''ഒന്നു് നേരിൽ കാണാൻ.''

''എനിക്കിപ്പോൾ കാണാൻ മനസ്സില്ല. നിന്നെ കാണേണ്ട കാര്യമില്ല. വല്ലപ്പോഴും നല്ല സാധനം എഴുതിയാ മതി.''

''ഞാൻ ഇതിനുവേണ്ടി തൃശ്ശൂരിൽ നിന്നു് വന്നതാണു്.''

''എനിക്കു് കാണണ്ടാ.''

ഞാനെന്തെങ്കിലും പറയുംമുമ്പു് അങ്ങേത്തലയ്ക്കൽ ഫോൺ താഴെവച്ചുകളഞ്ഞു. ഞാൻ തിരിച്ചുപോയി. അതാണു് ബാലകൃഷ്ണനുമായുള്ള എൻെറ ആദ്യത്തെ കൂടിക്കാഴ്ച...''

ഏററവും ഇഷ്ടപ്പെട്ട സ്വന്തം കഥ ഏതാണു്?

''സന്മനസ്സുള്ളവക്കു് വധശിക്ഷ എന്ന കഥ എനിക്കു് വളരെ ഇഷ്ടപ്പെട്ട കഥയാണു്.''

എന്തുകൊണ്ടു് ആ കഥ ഏററവും ഇഷ്ടപ്പെട്ടതായി?

''ഓരോ കഥയ്ക്കും അതിൻേറതായ വേരുകളുണ്ടു്. ശരിക്കും പറഞ്ഞാൽ എവിടെയെങ്കിലും യാഥാർത്ഥ്യവുമായി ബന്ധമില്ലാത്ത, വെറും ഭാവനാസൃഷ്ടി എന്നു് പറയുന്ന ഒന്നുംതന്നെ ഞാനെഴുതിയിട്ടില്ല. ഒന്നുകിൽ എൻെറ വ്യക്തിപരമായ അനുഭവങ്ങൾ, അല്ലെങ്കിൽ എനിക്കറിയാവുന്നവരുടെ അനുഭവങ്ങൾ, അല്ലെങ്കിൽ തൊട്ടടുത്തു് നടന്നിട്ടുള്ള ചില സംഭവങ്ങൾ...ഇങ്ങനെ എന്തെങ്കിലും സ്വയം ഉൾക്കൊണ്ടിട്ടല്ലാതെ ഞാനിതുവരെ ഒന്നും എഴുതിയിട്ടില്ല.

1971-ൽ മലമ്പുഴ ഡാമിൽവച്ചു് ഞാനൊരു മനുഷ്യനെ പരിചയപ്പെട്ടു. ഡാമിലിങ്ങനെ ചുററിക്കറങ്ങി നടക്കുമ്പോൾ വളരെ ഒഴിഞ്ഞ ഒരു സ്ഥലത്തു് തനിച്ചിരുന്ന ആ മനുഷ്യൻ എന്നെ ആകർഷിച്ചു. ഒററ നോട്ടത്തിനു് ഒരു ഭിക്ഷക്കാരനാണെന്നേ തോന്നൂ. അത്ര ക്ഷീണിതനും പ്രാകൃതനുമായിരുന്നു ആ വൃദ്ധൻ. ഭാര്യയെ കൊന്ന കുററത്തിനു് ജീവപര്യന്തം ശിക്ഷിക്കപ്പെട്ട അയാൾ ശിക്ഷകഴിഞ്ഞു് പുറത്തിറങ്ങിയതേയുള്ളൂ. ജയിലിൽപ്പോകുമ്പോൾ, അന്നെട്ടുവയസ്സുള്ള ഒരു മകനുണ്ടായിരുന്നു അയാൾക്കു്. നീണ്ട പതിന്നാലു വർഷങ്ങൾക്കുശേഷം പുറത്തിറങ്ങുമ്പോൾ അയാളുടെ മനസ്സു നിറയെ മകനായിരുന്നു. അവനിപ്പോൾ വളർന്നു് യുവാവായിട്ടുണ്ടാവും. തൻെറ ചെറുപ്പകാലത്തെ രൂപം അയാൾമനസ്സിൽ കണ്ടു. പക്ഷേ, നാട്ടിൽ വന്നപ്പോൾ മകനെ കാണാനില്ല, അയാൾ ജയിലിലായി വളരെ കഴിയുംമുമ്പേ അവൻ എങ്ങോട്ടോ ഓടിപ്പോയത്രെ! എവിടെയൊക്കെ അവനെയും തേടി അയാൾ അലഞ്ഞു. അയാൾ ജീവിതത്തിൽ ആകെക്കൂടി ആഗ്രഹിക്കുന്ന ഒരേയൊരു സംഗതി, മകനുമൊത്തുള്ള ഒരു ജീവിതമായിരുന്നു. അങ്ങനെ എല്ലാ വിധത്തിലും തകർന്ന ഒരു കഥാപാത്രം! ഡാമിൽനിന്നു് തിരിച്ചതുമുതൽ ആ വൃദ്ധൻ എന്നെ വേട്ടയാടാൻ തുടങ്ങി. '71–72' കാലങ്ങളിൽ ഞാൻ മിക്കവാറും തൃശ്ശൂരിലെ സെൻട്രൽ ജയിലിൽ പോകുമായിരുന്നു. എനിക്കു് പരിചയമുള്ള പലരും ആ കാലങ്ങളിൽ ജയിലിലുണ്ടായിരുന്നു. ജയിൽ



പുള്ളികളുടെ, പ്രത്യേകിച്ചു് ഡെത്ത്‌സെല്ലിലെ പുള്ളികളുടെ കാര്യങ്ങൾ ഞാൻ വിശദമായി അന്വേഷിച്ചറിയുമായിരുന്നു. ഞാനറിയാതെ അതൊക്കെക്കൂടി എൻെറ മനസ്സിനെ വേട്ടയാടിക്കൊണ്ടിരുന്ന ദിവസങ്ങളിലെന്നോ ആണു് മലമ്പുഴയിൽ വച്ചു് ആ വൃദ്ധനെ കണ്ടതു്. സംസാരത്തിനിടയിൽ ആ വൃദ്ധൻ ഒരു വാചകം പറഞ്ഞു: ''തൂക്കിക്കൊന്നാമതിയായിരുന്നു. എൻെറ മനസ്സു് നല്ലതല്ല. അതാണെനിക്കു് വീണ്ടുംപുറത്തിറങ്ങി ജീവിക്കേണ്ടിവന്നതു്. നല്ല മനസ്സായിരുന്നെങ്കിൽ അവർ തൂക്കിക്കൊല്ലാൻ വിധിച്ചേനെ.'' യാദൃച്ഛികമായി അയാൾ പറഞ്ഞ ആ വാചകത്തിൽ നിന്നാണു് 'സന്മനസ്സുള്ളവക്കു് വധശിക്ഷ' എന്ന പേരു ഞാനുണ്ടാക്കിയതു്. ആ വൃദ്ധനും സെൻട്രൽ ജയിലിലെ തൂക്കിക്കൊലയുമായിട്ടു് അറിയാതുള്ള ഒരു 'ലിങ്കാ'ണു് ആ കഥ.

സെക്‌സും വയലൻസുമാണു് നിങ്ങളുടെ കഥകളിലെ പ്രതിപാദ്യം എന്നു് ചില നിരൂപകന്മാർ പറയുന്നതിനെക്കുറിച്ചു് എന്താണഭിപ്രായം?

''ഞാനെഴുതിത്തുടങ്ങിയ കാലം മുതലേയുള്ള ഒരാരോപണമാണിതു്. സെക്‌സും വയലൻസും എൻെറ കഥകളിലുണ്ടു്. പക്ഷേ അതു മാത്രമല്ല. എൻെറ ഒരു കഥയിലും ഞാൻ സെക്‌സിൻെറ വർണ്ണനകൾ ഉപയോഗിച്ചിട്ടില്ല. ഒരു കഥയിലും ഞാൻ പെണ്ണിൻെറ ശരീരം വർണ്ണിച്ചിട്ടില്ല. ഒരാണും പെണ്ണും തമ്മിലുള്ള വേഴ്ചയുടെ വിശദാംശങ്ങൾ ഞാനൊരു കഥയിലും വർണ്ണിച്ചിട്ടില്ല. പക്ഷേ എൻെറ പല കഥകളിലും സെക്‌സിനു് കൂടുതൽ ഷാർപ്‌നെസ്സുണ്ടു്. എൻെറ സ്റ്റൈലാണതു്. ഉദാഹരണത്തിനു് 'രതിനിർവ്വേദം'തന്നെയെടുക്കാം. ഒരു പാടു് കോലാഹലങ്ങൾ ഉണ്ടാക്കിയതാണല്ലോ ആ കഥയും സിനിമയും. അതിനകത്തുപോലും ആ പെണ്ണും ആ പയ്യനും തമ്മിലുള്ള വേഴ്ച എന്നു് പറയുന്നതു് അവസാനം ഒരു നിമിഷം മാത്രമാണു്. ബാക്കി മുഴുവനും അതിൻെറ 'ബിൽഡ്അപ്പ്' മാത്രമാണു്. സമൂഹത്തിൻെറ എന്തെല്ലാം അംഗീകാരങ്ങൾ ഉണ്ടെങ്കിൽപ്പോലും ആണും പെണ്ണും തമ്മിലുള്ള ഒരു 'സെക്‌ഷ്വൽ ആക്ടിൽ' നിന്നാണു് ഒരു ജന്മം ഉണ്ടാകുന്നതു്. അംഗീകാരങ്ങൾ ഒന്നുമില്ലെങ്കിൽക്കൂടി മനുഷ്യൻ പിറവിയെടുക്കും. മനുഷ്യനിലേക്കാദ്യമായി ഭൂമിയുടെ സൗന്ദര്യങ്ങൾ ചെന്നുകേറുന്ന നിമിഷങ്ങൾ, ഒരു സ്ത്രീയുടെ സൗന്ദര്യം പുരുഷനിലേക്കാവാഹിക്കുന്ന നിമിഷങ്ങൾ, പെൺകുട്ടിയെ സംബന്ധിച്ചിടത്തോളം പുരുഷൻെറ ശക്തിയെ മനസ്സിലാക്കുന്ന നിമിഷങ്ങൾ...ഇതൊന്നും എത്ര തലമുറ കഴിഞ്ഞാലും മനുഷ്യനിൽനിന്നു് മാഞ്ഞു് പോകുന്നില്ല. ഇതു് മനുഷ്യൻെറ അടിസ്ഥാനപരമായ വികാരങ്ങളുമായി ബന്ധപ്പെട്ടു കിടക്കുന്ന കാര്യങ്ങളാണു്. ഇതൊന്നും മറച്ചുവയ്ക്കേണ്ടതല്ലെന്നു് എനിക്കു് തോന്നിയിട്ടുണ്ടു്. തുടക്കത്തിലുള്ള എൻെറ ഏററവും വലിയ ജഡ്ജസ് എന്നു് പറയുന്നതു് എൻെറ സഹോദരിമാരും സഹോദരന്മാരും എൻെറ അമ്മയുമൊക്കെ ആയിരുന്നു. അവരുടെ ഭാഗത്തുനിന്നും ഒരെതിർപ്പും ഉണ്ടായില്ല. നമ്മുടെ നിരൂപകന്മാർ ഏററവും അധികം തെറി പറഞ്ഞിരുന്ന കഥകളൊക്കെ ഞങ്ങൾ വീട്ടിൽ എല്ലാവരുംകൂടി ഒത്തിരുന്നു് വായിക്കുമായിരുന്നു. അതിൽ ആഭാസമുള്ളതായി അവർക്കാർക്കും തോന്നിയിട്ടില്ല. സെക്‌സിനെപ്പററി എഴുതുന്നതു് ഒരു പാപമാണെന്നു് എനിക്കു് തോന്നിയിട്ടില്ല...''



പത്മരാജൻ

ഫിലിം മേക്കർ എന്ന നിലയിൽ അറിയപ്പെടുന്ന താങ്കൾ എഴുത്തുകാരനെന്ന നിലയിൽ കേരളത്തിലെ വായനക്കാരുടെ വിസ്മൃതിയിലേക്കു് നീങ്ങിക്കൊണ്ടിരിക്കുകയല്ലേ?

''ഒരു നാലഞ്ചു വർഷത്തിനിപ്പുറത്തു്, എന്നോടൊപ്പം അന്നെഴുതിക്കൊണ്ടിരുന്ന ആരുംതന്നെ ചെറുകഥാരംഗത്തു് കാര്യമായ ഒരു സംഭാവനയും ചെയ്തിട്ടില്ല, കാക്കനാടനും, മുകുന്ദനും ആരും...ഞാനിന്നെഴുതുന്നില്ലെങ്കിലും, എൻെറ കൂടുതൽ



മണിക്കൂറുകൾ ഇന്നു് ക്രിയേററീവാണു്, മൊത്തത്തിൽ ഞാനിന്നു് ക്രിയേഷൻെറ നടുവിലാണു് നില്‌ക്കുന്നതു്. പിന്നെ എൻെറ പേരു് ചെറുകഥയെക്കുറിച്ചുള്ള പഠനങ്ങളിൽ പരാമർശിക്കപ്പെടാത്തതു് നമ്മുടെ നിരൂപകന്മാർക്കു് ധൈര്യം വളരെ കുറവായതുകൊണ്ടാണു്. സിനിമാക്കാരനായ പത്മരാജൻെറ പേരു് ഉൾപ്പെടുത്തിയാൽ, ആളുകൾ അതെങ്ങനെയെടുക്കും എന്നായിരിക്കും അവരുടെ പേടി. സാഹിത്യകാരനേക്കാൾ വളരെ അധമമായ ഒരു സ്ഥാനത്തു് നില്‌ക്കുന്ന ക്രിയേററീവ് ആർട്ടിസ്റ്റാണു് സിനിമാക്കാരൻ എന്ന ഒരു ധാരണ നമ്മുടെ നിരൂപകരുടെ ഉള്ളിലെവിടെയോ കിടപ്പുണ്ടാവണം. ഞാനൊരിക്കലും മോശപ്പെട്ട കഥകളെഴുതിയിട്ടില്ല. ഈ അടുത്തകാലത്തു് ഇതേ നിരൂപകന്മാർതന്നെ സാഹിത്യത്തെയും ചെറുകഥയെയും വിലയിരുത്തിക്കൊണ്ടു് പഠനങ്ങൾ നടത്തിയതു് കാണാനിടയായി. അവയിലൊന്നിലുംതന്നെ എന്നെപ്പററി യാതൊരു പരാമർശവും കണ്ടില്ല. എനിക്കു് പലപ്പോഴും തോന്നാറുണ്ടു്, അന്നു് സിനിമയിലേക്കു കടക്കുംമുമ്പു്, കഥമാത്രം എഴുതിക്കൊണ്ടിരിക്കുന്ന ആ ഘട്ടത്തിൽ, ഞാൻ മരിച്ചുപോയിരുന്നെങ്കിൽ...എങ്കിൽ തീർച്ചയായും ആ നിരൂപകരുടെ പഠനലിസ്റ്റിൽ ഞാനുമുണ്ടാകുമായിരുന്നു.''

നമ്മുടെ സാഹിത്യ വിമർശകർ ഇന്നും പടിഞ്ഞാറൻ സാഹിത്യ ദർശനങ്ങളെ ആധാരമാക്കിയാണു് മലയാള സാഹിത്യകാരന്മാരെ പഠിക്കാൻ ശ്രമിക്കുന്നതെന്നു് പരക്കെ ഒരഭിപ്രായമുണ്ടല്ലോ. സ്വന്തമായ ഒരു പാത നമ്മുടെ സാഹിത്യ വിമർശകർ ഇനിയും കണ്ടെത്തിയിട്ടില്ലെന്നു് താങ്കൾക്കഭിപ്രായമുണ്ടോ?

''തീർച്ചയായുമുണ്ടു്. നമ്മുടെ നിരൂപണം ഇനിയും സ്വന്തമായ ഒരു പാത കണ്ടെത്തേണ്ടിയിരിക്കുന്നു. പേരെടുത്തു പറയാൻ എനിക്കു വിരോധമൊന്നുമില്ല. പക്ഷേ അതിൻെറ ആവശ്യമില്ല. അല്ലെങ്കിൽ അവരതു് അർഹിക്കാത്തതു് കൊണ്ടാണു്. നമ്മുടെ നിരൂപകന്മാർക്കു് പലർക്കും അവനവൻെറ നിലനില്പാണു് പ്രധാനം. ഇന്നാരെക്കുറിച്ചു് നല്ലതു പറഞ്ഞാൽ മോശമാവുമോ? അല്ലെങ്കിൽ ഇന്നാരെക്കുറിച്ചു് മോശം പറഞ്ഞാൽ ഞാൻ വിവരമില്ലാത്തവനാണെന്നു് ആളുകൾ ധരിക്കുമോ? ഇതൊക്കെയാണു് നമ്മുടെ പാവം നിരൂപകന്മാരുടെ മനസ്സിലെ ചിന്തകൾ. അവനവൻെറ ഉള്ളിലുള്ളതു് തുറന്നുപറയുന്നതിനേക്കാൾ കൂടുതൽ, വായനക്കാരുടെ അഭിരുചിയുമായി പൊരുത്തപ്പെട്ടു പോകത്തക്ക രീതിയിലുള്ള ഒരു 'ഇമേജ്' സ്വയം രൂപീകരിക്കാനുള്ള ശ്രമമാണു് പലപ്പോഴും നിരൂപകന്മാരിൽ കണ്ടുവരുന്നതു്. ഇതൊരുതരം കള്ളക്കളിയല്ലെ?''

(ശേഷം 21-ാം പേജിൽ)



**രാഷ്ട്രീയ ലേഖകൻ**

# ഒരു ഉപമുഖ്യന്റെ ഉദയം

**ധനകാര്യമന്ത്രിക്ക് ഉപമുഖ്യമന്ത്രിപദം കൂടി കിട്ടിയാൽ എങ്ങനെയിരിക്കും? അറുപതുകളുടെ ആദ്യം ആർ. ശങ്കർ എന്ന ധനകാര്യമന്ത്രി, ഉപമുഖ്യമന്ത്രികൂടി ആയതുപോലിരിക്കും. മുഖ്യമന്ത്രി പട്ടംതാണുപിള്ള തന്നെ ആണെങ്കിലും ഉപമുഖ്യമന്ത്രിയായിരിക്കും സർവ്വശക്തൻ. അത്തരം ഒരു ഉപമുഖ്യമന്ത്രി ഒരിക്കൽക്കൂടി കേരളത്തിൽ ഉണ്ടാകുവാൻ പോവുകയാണോ?**

യശശ്ശരീരനായ സി. എച്ചിന് നല്കിയ ഉപമുഖ്യമന്ത്രിപദമാണല്ലോ ഇപ്പോഴും യൂണിയൻലീഗ് അനുഭവിച്ചുപോരുന്നത്. ഭരണമുന്നണിയിലെ രണ്ടാമത്തെ വലിയ കക്ഷി (14 അംഗങ്ങൾ) എന്ന പദവിയുംകൂടി ലീഗിനുള്ളത് മറക്കുന്നില്ല.

പക്ഷേ, ഇന്നത്തെ സംയുക്ത കേരള കോൺഗ്രസ്സിന്റെ അംഗബലം എത്ര? എട്ടും ആറും പതിന്നാല്. അപ്പോൾ കേരളകോൺഗ്രസ്സിനും കൊടുക്കണ്ടേ ഉപമുഖ്യമന്ത്രിപദം?

നോ. എന്തുകൊണ്ടെന്നാൽ പതിന്നാല് ലീഗ് അംഗങ്ങളിൽ മൂന്നുപേരെയുള്ളു മന്ത്രിമാർ. പതിന്നാല് കേരള കോൺഗ്രസ്സുകാരിൽ മന്ത്രിമാർ നാല്. പിന്നെ മന്ത്രിതുല്യനായ ചീഫ്‌വിപ്പും.

എന്നാൽ കേരള കോൺഗ്രസ്സിനോട് അങ്ങനെകേറി 'നോ' പറയണ്ട. അവർക്കുണ്ട് ഒരു വിദ്യ. പതിന്നാലിനെ പതിനാറാക്കുന്ന വിദ്യ. (ഉള്ളതായ സാമ്പത്തിക പ്രതിസന്ധിയെ കണക്കുകൊണ്ട് ഇല്ലാതാക്കാമെങ്കിൽ പതിന്നാല് പതിനാറുമാക്കാം.) പതിനാറായി 'ശക്തി' ഉയർത്തുവാൻ കൂറുമാററ നിരോധന ബില്ലൊന്നും തടസ്സമാവുകയില്ല. ഭരണപക്ഷത്തുനിന്നോ പ്രതിപക്ഷത്തുനിന്നു തന്നെയോ രണ്ടുപേരെ ചാക്കിട്ട്, അവരുടെ പാർട്ടിയുടെ മൂന്നിലൊന്നിനെ പിളർപ്പിച്ച് ലയിപ്പിക്കാം. ഒരംഗമേ ഒരു പാർട്ടിയിലുള്ളുവെങ്കിൽ, ആ ഏകാംഗപാർട്ടിയെ ഉടലോടെ ലയിപ്പിക്കുകയുമാവാം!

അങ്ങനെ കേരളകോൺഗ്രസ്സിന് 16 പേരായാൽ കൊടുക്കാതിരിക്കാനൊക്കുമോ ഉപമുഖ്യമന്ത്രിപദം?

പക്ഷേ, ഈ ഉപമുഖ്യമന്ത്രിപദം ചെന്നു ചേരേണ്ടതാരിലെന്നോ? അതാണ് പ്രശ്നം. നഹാസാഹിബ്ബിനെപ്പോലൊരാൾ ഉപമുഖ്യമന്ത്രി ആയിക്കഴിയുന്നതിൽ ആർക്കും ഒരു വിഷമവുമില്ല. സന്തോഷമേയുള്ളു. എന്നാൽ അങ്ങനെയാണോ സാക്ഷാൽ കെ. എം. മാണി ഉപമുഖ്യമന്ത്രി ആവുന്നത്?

പണ്ട് പട്ടംതാണുപിള്ളയുടെകാലത്ത് ആർ. ശങ്കർ ധനകാര്യമന്ത്രി—കം—ഉപമുഖ്യമന്ത്രി ആയിരുന്നു. ധനകാര്യമന്ത്രി എന്നാൽ സർവ ഫയലുകളും കാണേണ്ട ആൾ. മുഖ്യമന്ത്രി കാണേണ്ട ഫയലുകളും ധനകാര്യമന്ത്രിക്കു ചെന്നേ തീരൂ. ധനകാര്യമന്ത്രി ആർ. ശങ്കർ ഉപമുഖ്യമന്ത്രി കൂടി ആയപ്പോൾ മുഖ്യമന്ത്രി പട്ടം ഏതാണ്ടൊരു ഉപമുഖ്യമന്ത്രിപോലായിപ്പോയി. കെ. എം. മാണി ഉപമുഖ്യമന്ത്രി (അല്ലെങ്കിൽ ഉപമുഖ്യമന്ത്രിമാരിൽ ഒരാൾ) ആയാൽ മുഖ്യമന്ത്രി കരുണാകരൻ പട്ടത്തെപ്പോലെ പോവും എന്നല്ല പറഞ്ഞുവരുന്നതിന്റെ പൊരുൾ. കുറഞ്ഞ പക്ഷം കെ. എം. മാണി കെ. കരുണാകരനെപ്പോലെ ആവുകയെങ്കിലും ചെയ്യും!

ഇത് അനുവദിക്കാമോ എന്നതാണ് കേരളത്തിലെ കോൺഗ്രസ്–ഐ ഉടനെ ആലോചിക്കേണ്ടിവരുന്ന പ്രധാന പ്രശ്നം.

ഇങ്ങനെ ഒരു തലവേദന ഒഴിവാക്കാൻ ഒരു മാർഗ്ഗം കോൺഗ്രസ് — ഐ. യിലെ തന്ത്രവിശാരദന്മാർ അല്പം അകലെ കാണുന്നുണ്ട്. എന്തെന്നോ?

ഒന്നായ കേരള കോൺഗ്രസ്സിനെ അതുപോലെയങ്ങു വിഴുങ്ങി ലയിപ്പിച്ച് ദഹിപ്പിക്കുക. അപ്പോൾ പിന്നെ മാണിഭീതി വേണ്ടല്ലോ. ഇതിനോട് കെ. എം. മാണിയും ആർ. ബാലകൃഷ്ണപിള്ളയുമൊക്കെ എങ്ങനെ പ്രതികരിക്കുമെന്ന് ഊഹിച്ചു തല പുണ്ണാക്കണ്ട. കേന്ദ്രത്തിൽ ഒരിടം കിട്ടുമെന്നുറപ്പുണ്ടായാൽ പിള്ള ഇന്നലയേ റെഡി. അമ്മാതിരി ഉറപ്പു വല്ലതുമുണ്ടെങ്കിൽ മാണിസ്സാറും വീഴും. പിന്നെ ജോസഫ്—ജേക്കബ്. അവക്കു സമയം കിടക്കുകയല്ലേ, മൂവാററുപുഴ ആറുപോലെ നീളത്തിൽ!

ഏതായാലും കരുണാകരൻ, വയലാർ രവി, തച്ചടി, ആര്യാടൻ തുടങ്ങിയ കോൺഗ്രസ്–ഐ യിലെ 'ബുദ്ധി'മാന്മാർ അധികം വൈകാതെ കെ. എം. മാണിയെ നേരിടേണ്ടതായിവരും.

കെ. കരുണാകരന്റെ കാര്യം വന്നപ്പോഴാണ്, അദ്ദേഹത്തിന് ഈയിടെയായിക്കാണുന്ന ചമ്മലിന്റെ കാര്യവും ഓർമ്മവരുന്നത്. ഉപതിരഞ്ഞെടുപ്പുകളിലെ പരാജയക്ഷീണം ഗുരുവായൂരിലെ ശയനപ്രദക്ഷിണംകൊണ്ടും തീർന്ന മട്ടില്ല. ഇപ്പോഴത്തെ മൂന്ന് ഉപതിരഞ്ഞെടുപ്പുകളിലെ പരാജയം മാത്രമല്ല, ഈ ക്ഷീണത്തിനു കാരണം. അതിനുമുമ്പു നടന്ന ഉപതിരഞ്ഞെടുപ്പുകളിലും കരുണാകരൻ നിറുത്തിയ സ്ഥാനാർത്ഥികളെല്ലാം തോററമ്പിപ്പോയി. എ. സി. ജോസ് പറവൂരിൽ ജയിച്ചതു് കരുണാകരന്റെ സ്ഥാനാർത്ഥി ആയല്ല. അതിനും എത്രയോമുമ്പ് എ–കോൺഗ്രസ് നിറുത്തിയ സ്ഥാനാർത്ഥിയായ ജോസ്, പിന്നീട് ഉപതിരഞ്ഞെടുപ്പിൽ 50 വാർഡുകളിൽ കരുണാകരൻ വേണ്ടെന്നുവച്ചാൽത്തന്നെയും മത്സരിക്കേണ്ടിയിരുന്ന സ്ഥാനാർത്ഥിയായിരുന്നു. പിന്നെ പുനലൂരിൽ ജയിച്ചതു് കേരള കോൺഗ്രസ്സായിരുന്നുവല്ലോ. നേമത്തു് കരുണാകരൻ നിറുത്തിയ സ്ഥാനാർത്ഥി തോററു. ഇപ്പോൾ ആററിങ്ങൽ നിറുത്തിയ സ്ഥാനാർത്ഥി തോററു. ഉദുമയിൽ നിറുത്തിയ സ്ഥാനാർത്ഥി തോററു. എല്ലാം സിററിങ് സീററുകൾ. ലോക്സഭാ തിരഞ്ഞെടുപ്പിലും അതിനുമുമ്പു നടന്ന ഉപതിരഞ്ഞെടുപ്പുകളിലും ജയിച്ചതു്, കരുണാകരതരംഗം കൊണ്ടാണെന്നായിരുന്നുവല്ലോ മുഖ്യമന്ത്രിതന്നെ വീമ്പിളക്കാറുണ്ടായിരുന്നത്. പക്ഷേ, സത്യം ഇങ്ങനെയും. കരുണാകരന്റേതായി ഒരു തിരഞ്ഞെടുപ്പിലോ ഉപതിരഞ്ഞെടുപ്പിലോ ഇവിടെ ഒരു വിജയം ഉണ്ടായിട്ടില്ല. ഭരണമുന്നണിയിൽ വല്ലവരും ജയിച്ചിട്ടുണ്ടെങ്കിൽ അതു് മററു ഘടകകക്ഷികളുടെ ജയമാണ്. ഈ കള്ളി പുറത്താവുമെന്ന് കണ്ടാവണം മുഖ്യമന്ത്രിയുടെ ഇപ്പോഴത്തെ വേവലാതി നമ്പർ ട്ടൂ!





**കുഞ്ഞനന്തൻനായർ, ബെർലിൻ**

# മത്തായിമുതൽ തുടങ്ങിയ സിഐഎ കണക്ഷൻ

ഫ്രാൻസിലെ പ്രസിഡൻറ് മിതെറാങ് ''സോഷ്യലിസ്റ്റ്''ആണല്ലോ? ഈ വിഖ്യാത സോഷ്യലിസ്റ്റിന്റെ വിദേശനയങ്ങൾ എന്തുമാത്രം വികൃതവും ഭീകരവുമാണെന്ന് ഛാഡിൽ ഫ്രഞ്ചുസൈന്യം കടന്നു കയറിയതും, പസിഫിക്കിൽ ന്യൂക്ലിയർ പരീക്ഷണം നടത്തുന്നതും കാലിഡോണിയയിൽ സാമ്രാജ്യത്വ വാഴ്ച തുടരുന്നതും യൂറോപ്പിലെ ഫ്രഞ്ചു മിസൈലുകൾ എണ്ണിത്തിട്ടപ്പെടുത്തുന്നതിനോട് യോജിക്കാതിരിക്കുന്നതുമൊക്കെക്കൊണ്ട് മനസ്സിലാക്കാം. എന്നാൽ ഫ്രാൻസിന്റെ വികൃതമുഖം ഏററവും കൂടുതൽ ബീഭത്സമായി വെളിപ്പെട്ടിരിക്കുന്നതു് ന്യൂഡെൽഹിയിലെ ഫ്രഞ്ച് മിലിറററി അററാഷേ ആയിരുന്ന കേണൽ അലൈൻ ബോളി സൂത്രധാരനായി ഇന്ത്യയിൽ നടന്ന ചാരപ്പണിയിലൂടെയാണ്. (കിഴക്കേ യൂറോപ്പിലെ ചില സോഷ്യലിസ്ററു രാജ്യങ്ങൾക്കുകൂടി ഇതിൽ പങ്കുണ്ടെന്ന് വെളിപ്പെട്ടിട്ടുണ്ട്. ഇതിലെ 'പങ്ക്' 'നാറേറാ' എന്ന പടിഞ്ഞാറൻ സൈനിക സഖ്യകക്ഷികളുടെ ചാരസംഘടനകളിലൂടെ സി. ഐ. എ. വരെച്ചെല്ലുന്ന കാര്യംകൂടി വെളിപ്പെടാനിരിക്കുന്നതേയുള്ളു.)

ഫ്രഞ്ച് ഗവണ്മെൻറ് ഇന്ത്യൻ പ്രധാനമന്ത്രി രാജീവ് ഗാന്ധിയോട് കൃതജ്ഞരായേ തീരൂ. എന്തെന്നാൽ ഈ ചാരവൃത്തിയിൽ കേണൽ ബോളി എന്ന ഫ്രഞ്ച് നയതന്ത്രജ്ഞനും, ജനറൽ ഡയറക്ടറേററ് ഫോർ ഫോറിൻ എസ്പിയനാഷ് (ഡി. ജി. എസ്. ഇ.) എന്ന ഫ്രഞ്ച് ചാരപ്പടസ്സംപങ്കുള്ളതായി രാജീവ്ഗാന്ധിയുടെ ഗവണ്മെൻറ് പേരെടുത്തു പറഞ്ഞിട്ടില്ല. ഡി. ജി. എസ്. ഇ. എന്ന ചുരുക്കപ്പേരിലറിയുന്നതു് അമേരിക്കൻ ചാരപ്പടയായ സി. ഐ. എ. യുടെ ഒരു ശിങ്കിടിയാണെന്നതു് പരസ്യമാണ്. പോളൻഡിന് ഈ ചാരപ്പണിയിൽ പങ്കുണ്ടെന്ന സൂചനകളുണ്ടായതിനു ശേഷമാണ് പോളൻഡിലെ ഭരണാധികാരി ജനറൽ യാറുസെൽസ്കി ഡെൽഹി സന്ദർശിച്ചതു്. രാജീവും യാറുസെൽസ്കിയും തമ്മിൽ ഇക്കാര്യം സംസാരിച്ചു. പോളൻഡിന്റെ പേരു് എങ്ങനെ ഇതിൽ ഉൾപ്പെട്ടു എന്നതും ഏതെങ്കിലും പോളൻഡുകാർ ഈ ചാരപ്പണിയിൽ എങ്ങനെ പെട്ടു എന്നതും യാറുസെൽസ്കിയുടെ ഭരണകൂടം നിഷ്കർഷയോടെ അന്വേഷിച്ച് ഡെൽഹിയെ വിവരമറിയിക്കും എന്ന ധാരണ ഉണ്ടായിട്ടുമുണ്ട്. ഫ്രഞ്ചുകാർ (ഫ്രഞ്ച് ഭരണാധികാരികൾ) ഇപ്പോൾ ആലോചിക്കുന്നതു് യാറുസെൽസ്കി ഡെൽഹി സന്ദർശിച്ചതുപോലെ രാജീവ്ഗാന്ധി പാരീസ് സന്ദർശിക്കുമോ എന്നതാണ്. ഇക്കൊല്ലം അവസാനം രാജീവ് പാരീസിൽ വരേണ്ടതാണ്. അവിടെ ഇന്ത്യാമേള നടക്കാൻ പോവുകയാണ്, അപ്പോൾ. രാജീവ് പാരീസിൽ എത്തുകയും, എലിസി കൊട്ടാരത്തിൽ വിരുന്നുണ്ണുകയും ചെയ്താൽ, ഡി. ജി. എസ്. ഇ. ഫ്രഞ്ചുമുഖത്തു് വാരിത്തേച്ച കരി കുറേ കഴുകിക്കളയാൻ പററുമല്ലോ എന്നാണ് മിതെറാങ് പ്രത്യാശിക്കുന്നതു്.

കേണൽ ബോളിയെ ഇന്ത്യയിൽ നിന്നു പുറത്താക്കിയതാണെങ്കിലും ഇതിന്റെ ഔദ്യോഗികഭാഷ്യം ''കൂടിയാലോചനകൾക്കായി അദ്ദേഹത്തെ ഇന്ത്യാ ഗവണ്മെൻറിന്റെ അപേക്ഷപ്രകാരം പാരീസിലേക്ക് തിരികെ വിളിച്ചു'' എന്നായിരുന്നുവല്ലോ. ഇന്ദിരാഗാന്ധിയുടെ കാലത്തു് ചില അമേരിക്കക്കാരെ ഇന്ത്യയിൽനിന്നു പുറത്താക്കിയതുപോലെ, അപമാനകരമായ രീതിയിൽ ഫ്രഞ്ചുകാരെ ഇപ്പോൾ പുറത്താക്കിയില്ലല്ലോ. ഫ്രഞ്ചുസർക്കാർ രാജീവിനോട് ഇക്കാര്യത്തിൽ കടപ്പെട്ടിരിക്കുകയല്ലേ?

ഏതായാലും ഇന്ത്യയിൽനിന്ന് ജനുവരി 21–ാം തീയതി രാവിലെ എയർ ഫ്രാൻസിന്റെ ഒരു ന്യൂഡെൽഹി–പാരീസ് ഫ്ലൈററിൽ കേണൽ ബോളി പാരീസിൽ ചെന്നിറങ്ങിയപ്പോൾ, വിമാനത്താവളത്തിൽ അദ്ദേഹത്തെ സ്വീകരിക്കാൻ നിന്നതു് ഫ്രഞ്ച് വ്യോമസേനയുടെ ചില ഓഫീസർമാരും ഡി. ജി. എസ്. ഇ. യുടെ ഏജൻറുമാരും ആയിരുന്നു. ബോർഡർ സെക്യൂരിററി ഫോഴ്സുകാരുടെ വേഷത്തിലായിരുന്നു ഡി. ജി. എസ്. ഇ. ക്കാരും എയർഫോഴ്സുകാരും നിന്നിരുന്നതു്. കാത്തുനിന്ന പത്രലേഖകർക്ക് കാണാൻപോലും കൊടുക്കാതെ അവർ ബോളിയെ എങ്ങോട്ടോകൊണ്ടുപോയി. അന്നുമുതൽ ബോളിയുടെ വീട്ടിൽ പത്രലേഖകർ തുരുതുരാ ഫോൺ വിളിച്ചുനോക്കി. തുരുതുരാ ബെല്ലടിക്കും. പക്ഷേ, ആരും ഫോണെടുക്കുകയില്ല. ബോളിയും കുടുംബാംഗങ്ങളും ഡി. ജി. എസ്. ഇ. യുടെ മേൽനോട്ടത്തിൽ ഏതോ ''ഭദ്രമായ'' സങ്കേതത്തിൽ കഴിയുകയാണെന്നാണ് പറയപ്പെടുന്നതു്.

അമേരിക്കൻ ചാരസംഘടനയായ സി. ഐ. എ., പശ്ചിമ ജർമ്മൻ ചാരസംഘടനയായ ബി. എൻ. ഡി. തുടങ്ങിയവയുമായിച്ചേർന്ന് പ്രവർത്തിക്കുവാൻ ഔദ്യോഗികാനുമതി ലഭിച്ചിട്ടുള്ള ഏതാനും ഉന്നതരായ അപൂർവ്വം ഫ്രഞ്ച് ഇൻറലിജൻസ് ഏജൻറുമാരിൽ ഒരാളാണ് കേണൽ ബോളി എന്ന് വിശ്വസനീയമായ ഫ്രഞ്ചുവൃത്തങ്ങളിൽനിന്ന് അറിവുണ്ട്. ഫ്രഞ്ച് ഉദ്യോഗസ്ഥ ശ്രേണിയിൽ ഒരു കുതിച്ചുകയററം നടത്താൻ അവസരം കിട്ടിയ വ്യക്തിയാണ് കേണൽ ബോളി എന്നതു് നയതന്ത്ര വൃത്തങ്ങൾക്കെല്ലാമറിയാം. 1932–ൽ ജനനം. 1975–ൽ ഫ്രഞ്ച് ചാരവ്യൂഹത്തിൽ പ്രവേശനം. തുടർന്ന് മിലിറററി ഇൻറലിജൻസിൽ പരിശീലനം. ഇതാണ് ബോളി. ഈ പരിശീലനകാലത്താണ് ബോളിയുടെ ''വിദേശ സേവന സാദ്ധ്യതകൾക്ക്'' തിളക്കം ഉണ്ടാവാൻ തുടങ്ങിയതെന്ന് ഫ്രഞ്ച് ദിനപത്രമായ 'ല' മോണ്ട് എഴുതുന്നു.

ഡി. ജി. എസ്. ഇ. യിലെ ദൈവങ്ങൾക്ക് ബോളിയുടെ പെർഫോമൻസ് നന്നേ ഇഷ്ടമായി. അങ്ങനെ 1977–ൽ അദ്ദേഹം ഫുൾകേണലായി. 1981–ലാണ് കേണൽ ബോളിക്ക് ഡെൽഹിയിൽ പോസ്റ്റിങ് കിട്ടുന്നതു്. (മിലിറററി അററാഷേ എന്ന മറയിൽ!) പ്രധാന ജോലി ഡി. ജി. എസ്. ഇ. നൽകിയതു തന്നെ. ആദ്യത്തെ അസൈൻമെൻറ് രണ്ടെണ്ണമായിരുന്നു. (1) ഇന്ത്യ മിഗ് വിമാനം വാങ്ങുന്നതു തടയുക. പകരം 'മിറാഷ് 2000' എന്ന ഫ്രഞ്ചുവിമാനം വാങ്ങിപ്പിക്കുക; മിലിറററി ഹാർഡ്



കേണൽ ബോളി

വെയർ വാങ്ങലുകളും ഫ്രാൻസിൽ നിന്നുകൊണ്ട് (?) ഇന്ത്യയുടെ പ്രതിരോധ രഹസ്യങ്ങൾ മനസ്സിലാക്കുക. 'നാറ്റോ' പൂളുമായി ബന്ധപ്പെട്ട നീങ്ങാനും അനുമതിയായി.

അധികം വൈകാതെ തന്നെ ആയിരം ദശലക്ഷം ഡോളറിൻെറ ഒരു സൈനിക സാമഗ്രി ഇടപാട് ഒപ്പിച്ചെടുക്കാൻ ഡെൽഹിയിൽ ബോളിക്കു കഴിയുകയും ചെയ്തു.

ബോളിയുടെ കാര്യശേഷിയിൽ പാരീസിലെ യജമാനന്മാർ (ഡി. ജി. എസ്. ജി. ഇ) പൂർണ്ണ സംതൃപ്തിയായിപോൽ. അങ്ങനെ ഒരു പ്രൊമോഷനും പുതിയ ഒരു അസൈൻമെൻറും തരപ്പെട്ടുവരുമ്പോഴാണ് രാജീവ്ഗാന്ധിയുടെ ഖഡ്ഗം കേണൽ ബോളിക്കുമേൽ പതിച്ചുകളഞ്ഞത്!

ഡെൽഹിയിൽ ബോളിക്കു കിട്ടിയ ഔദ്യോഗിക രഹസ്യങ്ങളിൽ പലതും അദ്ദേഹം സി. ഐ. എ.ക്കു കൈമാറിയ കാര്യം പാരീസിലും ഫ്രാങ്ക്ഫർട്ടിലും അറിയാം.

സോവിയററു യൂണിയൻ ഇന്ത്യയ്ക്കു വിററ നവീനമായ മിഗ്ഗുകളുടെ ഡ്രായിങ്ങുകൾ ഫ്രാൻസിനും സി. ഐ. എ.ക്കും കിട്ടിയതു് ഈ മാർഗ്ഗത്തിലൂടെതന്നെയാവണം. കുറേക്കൂടി പുതിയ മിഗ്ഗുകൾ നൽകാമെന്ന് മാർഷൽ ഉസ്റ്റിനോവ് കഴിഞ്ഞവർഷം മിസസ് ഗാന്ധിക്ക് വാഗ്ദാനം നൽകിയിരുന്നു. ഈ പുതിയ മിഗ്ഗുകളുടെ വിവരം, സോവിയററുകാർ ആവശ്യപ്പെട്ട വില, പേയ്മെൻറു വ്യവസ്ഥകൾ, ഇന്ത്യയ്ക്ക് സപ്ളൈ ചെയ്യുന്ന വിവിധയിനം സോവിയററ് ആയുധങ്ങളുടെ വിവരം, ശ്രീലങ്കയിലെ തമിഴ്പ്രശ്നം സംബന്ധിച്ചുള്ള ഇന്ത്യൻ നിലപാട്, ഇന്ത്യയുടെ പടിഞ്ഞാറേ അതിർത്തിയിലെ പ്രതിരോധമാർഗ്ഗ രേഖകൾ എന്നിങ്ങനെ ഇന്ദിരാ ക്യാബിനററിൻെറ പരിഗണനയ്ക്കും തീരുമാനത്തിനും വന്ന സുപ്രധാനമായ എത്രയോ കാര്യങ്ങളുടെ ഫയലുകളെല്ലാം ബോളിയിലൂടെ ഫ്രാൻസിനു കിട്ടി.

മിഗ്ഗുകൾ വാങ്ങുന്നതു സംബന്ധിച്ച സൂക്ഷ്മമായ വിവരങ്ങൾ ഫ്രാൻസിനു ലഭിച്ചതുകൊണ്ടാണ് അവക്ക് മിറാഷ്—2000 ഇന്ത്യയെക്കൊണ്ടു വാങ്ങിപ്പിക്കത്തക്കവിധം ടെൻഡറും മററും മാററിയെഴുതാൻ കഴിഞ്ഞതു്. ഇന്ത്യയുടെ പ്രതിരോധ വകുപ്പിലെ പർച്ചേസിങ് വിഭാഗത്തെക്കൊണ്ട് മുന്തിയതരം 400 പീരങ്കികളും (155 എം. എം.), വമ്പിച്ച വെടിക്കോപ്പുശേഖരവും ഇലക്ട്രോണിക് ഗീയറും വാങ്ങിപ്പിക്കുവാനും ഫ്രാൻസിനു കഴിഞ്ഞു. ഇതിനെല്ലാം കൂടി വില ആയിരം ദശലക്ഷം ഡോളർവരും. ഇതിൻെറ അവസാന കരാറുകൾ രണ്ടുമാസത്തിനകം ഒപ്പിടാനിരിക്കുകയാണെന്നാണ് ഇക്കഴിഞ്ഞ ജനുവരി 22-ാം തീയതി 'ല്മോണ്ട്' റിപ്പോർട്ടു ചെയ്തതു്.

ഫ്രാൻസിലെ സൈനിക-വ്യവസായ ദൈവങ്ങളുടെ ഇപ്പോഴത്തെ ഭീതി, ചാരവിദ്യ പുറത്തുവന്നതു കാരണം ഈ കച്ചവടം നടക്കാതായിപ്പോകുമോ എന്നുള്ളതാണ്.

കച്ചവടം നടന്നാലും ഇല്ലെങ്കിലും സോവിയററ് ആയുധരഹസ്യങ്ങൾ പലതും സി. ഐ. എ.ക്കു കിട്ടി. അവർക്കതു മതിയല്ലോ. ഇന്ത്യയുടെ തലസ്ഥാനത്തു് ഉറച്ച വലയുംകെട്ടി കാത്തിരിക്കുന്ന സി. ഐ. എ. എന്ന ഉരുക്കു ചിലന്തി ആ വലയുടെ വക്കുകൾ ഉറപ്പിച്ചിട്ടുള്ളതു് ലണ്ടൻ, ബോൺ, പാരീസ്, ബ്രൂസൽസ്, കൊളംബ്, ഇസ്ലാമാബാദ്, എന്നിവിടങ്ങളിലാണ്.

പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററിൽ നിന്ന് ഇത്ര ദീർഘമായ കാലം, ഇത്ര വിപുലമായ തോതിൽ ദേശീയ രഹസ്യങ്ങളൊക്കെ ചോർന്നുകൊണ്ടേയിരുന്നതു് കണ്ടുപിടിക്കപ്പെടാതിരുന്നതിൻെറ രഹസ്യം മറെറാരു ദേശീയരഹസ്യംതന്നെ!

ഈ രഹസ്യങ്ങൾ സി. ഐ. എ.ക്കു ലഭിച്ചിരുന്നു എന്നതിനു തെളിവ് എത്ര വേണമെങ്കിലും ഉണ്ടു്. പലതും പത്രങ്ങളിൽവന്നുകൊണ്ടിരിക്കുന്നവ തന്നെ. ഇതിലൊന്നാണ് പാകിസ്ഥാൻെറ ഇസ്ലാമാബാദിനടുത്തുള്ള കഹൂട്ടാ ന്യൂക്ലിയർ ഗവേഷണനിലയം ആക്രമിക്കുവാനുള്ള ആലോചന ഇന്ത്യൻ ക്യാബിനററ് നടത്തി എന്നതു്. കഴിഞ്ഞ ആഗസ്റ്റിനുശേഷം രണ്ടു തവണയെങ്കിലും, ഇന്ത്യയുമായുള്ള ബന്ധങ്ങൾ പുനഃപരിശോധിക്കേണ്ടിവരുമെന്ന് വാഷിങ്ടൺ, ന്യൂഡെൽഹിയെ ഭീഷണിപ്പെടുത്തിയിരുന്നു. പാകിസ്ഥാനിലെ ന്യൂക്ലിയർ നിലയം ആക്രമിക്കാനും, പഞ്ചാബിലും ലങ്കയിലും സൈന്യത്തെ അയയ്ക്കാനുമുള്ള തീരുമാനങ്ങളിൽനിന്നു പിന്മാറണമെന്നുള്ളതായിരുന്നു വാഷിങ്ടൻെറ ആവശ്യം. കഹൂട്ടയിൽ ഇന്ത്യയ്ക്കു ആക്രമണാലോചന, വെറുമൊരാലോചനയായി ഉണ്ടായിരുന്നതായിരിക്കാം. ലങ്കയിൽ പട്ടാളത്തെ വിട്ടാൽ എങ്ങനെയിരിക്കും എന്നും വെറുതേ ഒരാലോചന നടത്തിയതായിരിക്കാം. പക്ഷേ, പഞ്ചാബ് എന്ന ഇന്ത്യൻസംസ്ഥാനത്തു് ഇന്ത്യാ ഗവൺമെൻറ് എന്തെങ്കിലും ചെയ്യാൻ ആലോചിക്കുന്നതിന് വാഷിങ്ടണിലെ ചക്രവർത്തിമാരിൽനിന്ന് അനുവാദം തേടണമായിരുന്നുപോലും!

''ഞാൻ വരാൻ കാരണം അമേരിക്കക്കാർ—''
എം. ഒ. മത്തായി

എം. ഒ. മത്തായിയുടെ കാലം മുതൽ പി. സി. അലക്സാണ്ഡറുടെ കാലംവരെ, ഇന്ത്യൻ പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററിൽ സി. ഐ. എ. വിരിച്ചിരുന്ന വല എന്തെന്നറിയണമോ?

യശശ്ശരീരനായ വി. കെ. കൃഷ്ണമേനോന് എം. ഒ. മത്തായിയുടെ പങ്കിനെപ്പററി എന്നും സംശയമായിരുന്നു. കാശ്മീർ പ്രശ്നം സംബന്ധിച്ച് നെഹ്റുവും താനും തമ്മിൽ പലവട്ടം നടന്ന ചർച്ചകളും എടുത്ത തീരുമാനങ്ങളും അമേരിക്കയ്ക്കു് പകർന്നുകൊടുത്തതു് മത്തായി ആണെന്ന് തനിക്കു സംശയമുള്ളതായി കൃഷ്ണമേനോൻ ഒരിക്കൽ ഈ ലേഖകനോടുതന്നെ പറഞ്ഞിരുന്നു.

എം. ഒ. മത്തായി, ബ്രിട്ടീഷ്—അമേരിക്കൻ തന്ത്രക്കാർ നെഹ്റുവിൻെറ ഓഫീസിൽ പ്രതിഷ്ഠിച്ച ഒരു അഞ്ചാംപത്തിതന്നെ ആയിരുന്നു. ആ പ്രതിഷ്ഠയ്ക്കു് മുൻകൈ എടുത്തതു് മൗണ്ട്ബാററനും. മത്തായിയുടെ കുപ്രസിദ്ധമായ ആ പുസ്തകമുണ്ടല്ലോ ''നെഹ്റു യുഗ സ്മരണകൾ''. അതിൽത്തന്നെ ഇതിൻെറ വിവരണമുണ്ടു്. ശമ്പളമൊന്നും പററാതെ ജോലി ചെയ്യാമെന്നുള്ള വാഗ്ദാനവുമായാണത്രേ മത്തായി നെഹ്റുവിൻെറ ഓഫീസ് സഹായിയായിച്ചേർന്നതു്.

ഇതാ മത്തായിയുടെ ''സ്മരണ''കളിൽനിന്ന് ഒരു ഭാഗം:

''1946-ൽ ഒരുദിവസം എനിക്കു പരിചയമുള്ള ചില അമേരിക്കക്കാർ ആനന്ദഭവനിൽ വന്നു. നെഹ്റുവിനെക്കാണാൻ. എന്നെക്കണ്ടപാടേ അവർ ഉറക്കെ വിളിച്ചു—ഹീ, മാക്! നെഹ്റു ഇതു കേട്ടു നില്പുണ്ടായിരുന്നു. അന്നുമുതൽ നെഹ്റുവും അദ്ദേഹത്തിൻെറ കുടുംബാംഗങ്ങളും എന്നെ 'മാക്' എന്നേ വിളിക്കൂ.'' (നെഹ്റു യുഗ സ്മരണകൾ—പേജ് 3)

വീണ്ടും ഇതാ മത്തായി: ''ഞാൻ പ്രധാനമന്ത്രിയുടെ ഓഫീസിൽ ജോലി ആരംഭിച്ച നാൾമുതൽ, പ്രധാനമന്ത്രി കാണേണ്ടതായുള്ള ഒരൊററ കടലാസോ ഫയലോ എന്നിൽക്കൂടിയല്ലാതെ കടന്നുപോയിട്ടില്ല. അഥവാ വല്ലതുംനേരിട്ടു പ്രധാനമന്ത്രിക്കെത്തിയാൽത്തന്നെ, ഉടനെ അദ്ദേഹം അതു് എനിക്കു കൊടുത്തയയ്ക്കും. പുറത്തേക്കു പോകുന്ന ഏതു കടലാസും എന്നിൽക്കൂടിയേ പോകാറുണ്ടായിരുന്നുള്ളൂ (നെഹ്റു യുഗ സ്മരണകൾ—പേജ് 9).

പ്രധാനപ്പെട്ട ചില രേഖകളുടെ പകർപ്പുകൾ താൻ തൻെറ ഫയലിൽ കയററിയിരുന്നതായി മറെറാരിടത്തു് മത്തായി പറയുന്നുണ്ടു്. ഇതിൽ പലതും മത്തായി സി. ഐ. എ.ക്കു വിററു എന്ന് ആരോപണമുണ്ട്. നെഹ്റു, ഇന്ദിര, ഫെറോസ്ഗാന്ധി എന്നിവരെയും മററു ദേശീയ നേതാക്കളെയും കരിവാരിപ്പുരട്ടത്തക്കവിധമുള്ള പലതും ഇമ്മാതിരി രേഖകളിൽ നിന്നെടുത്തു് തൻെറ പുസ്തകത്തിൽ മത്തായി ചേർക്കുകയും ചെയ്തു.

ഇതെല്ലാം പറഞ്ഞതു് ഇന്ത്യൻ പ്രധാനമന്ത്രിയുടെ ഓഫീസ്, ആരംഭകാലംതൊട്ടേ വിദേശ ചാരന്മാരുടെ പിണിയാളുകളുടെ ഇരിപ്പിടമായിരുന്നു എന്നു കാണിക്കാനാണ്.



പറക്കും തളികകളെത്തേടി ഈ കൊച്ചു വിമാനങ്ങൾ രാത്രിയിൽ പറക്കും. ഇതു കണ്ട് 'ഇതാ പറക്കും തളികകൾ' എന്ന് ജനം പേടിക്കും!

ശാസ്ത്രലേഖകൻ

# പറക്കുംതളികകളുടെ കാലംപിന്നെയും

> അമേരിക്ക ഒരു വല്ലാത്ത രാജ്യമാണ്—അവിടത്തെ ഭരണാധികാരികൾ, 'നക്ഷത്രലോകത്തു'' ചെന്ന് ഭൂമിയോടു യുദ്ധം ചെയ്യാനൊരുങ്ങുന്നു; ഇതേ സമയം അവിടത്തെ ജനങ്ങളിൽ നല്ലൊരു പങ്കാകട്ടേ വിദൂര നക്ഷത്രങ്ങളിൽ നിന്ന് ഭൂമിയെ ആക്രമിക്കാനോ മററോ വരുന്ന വിചിത്ര തളികകളെ (സ്വപ്നം?) കണ്ടു് വിറയ്ക്കുന്നു. പറക്കും തളികകൾ എന്നൊരു കുന്ത്രാണ്ടമേ ഇല്ല എന്ന് ശാസ്ത്രജ്ഞന്മാരൊക്കെ പറയുന്തോറും ആ തളികകൾ കണ്ടതായി അവകാശപ്പെടുന്നവരുടെ എണ്ണം പെരുകുന്നു!

അറുപതുകളിൽ അമേരിക്കയുടെ പ്രിയപ്പെട്ട ഒരു ചിന്താവിഷയം പറക്കും തളികകളായിരുന്നു. ഇംഗ്ലീഷിൽ 'ഫ്ളയിങ് സോസർ.' വേറെയും ഒരു പേരുണ്ടു്—അൺഐഡൻറിഫൈഡ് ഫ്ളയിങ് ഓബ്ജക്ററസ് അഥവാ 'യു എഫ് ഓ'കൾ. യു എഫ് ഒ യെ അവിടെക്കണ്ടു, ഇവിടെക്കണ്ടു എന്നൊക്കെപ്പറഞ്ഞ് സംഭ്രമം പൂണ്ടു നടക്കുന്നവരെ പലേടങ്ങളിലും കാണാമായിരുന്നു. യു എഫ് ഓകൾ കൂടക്കൂടെ വരാറുള്ളതായി വിവരിക്കപ്പെടുന്ന സ്ഥലങ്ങളിൽ അന്ന് കൂട്ടത്തോടെ ആളുകൾ രാത്രികളിൽ ചെന്ന് തമ്പടിച്ച് മാനത്തു മിഴിയും നട്ടു കഴിയുമായിരുന്നു. പൊലീസുകാരും ശാസ്ത്രജ്ഞന്മാരുമൊക്കെ അവരുടെ ഉപകരണങ്ങളായ തോക്കും വടിയും ക്യാമറകളും ദൂരദർശിനികളുമൊക്കെയായി കൂട്ടിരിക്കുമായിരുന്നു. അമേരിക്കൻ പത്രങ്ങളും മാസികകളും വാരികകളുമൊക്കെ പറക്കും തളികകളെപ്പററിയുള്ള സംഭ്രമജനകങ്ങളായ് വിവരണങ്ങളുമായാണ് ഇറങ്ങിയിരുന്നതു്. ചൊവ്വയിൽനിന്നു വരുന്നവരാകാം; ശനിയിൽനിന്നു വരുന്നവരാകാം എന്നുംമററുമുള്ള അഭ്യൂഹങ്ങളും പരന്നിരുന്നു. ഒടുവിൽ 1967 ആഗസ്റ്റിൽ 'റൈറം' മാഗസിൻ ഈ വിഭ്രമ കല്പനകൾക്കും കഥകൾക്കും വിരാമമിട്ടു. വിരാമമിടാൻ 'റൈറം' മനശ്ശാസ്ത്രജ്ഞനായ കാൾ യുങ്ങിനെപ്പോലും ഉപയോഗിച്ചു.

പക്ഷേ എന്തുഫലം! ഇതാ പിന്നെയും അമേരിക്കയുടെ പല ഭാഗങ്ങളും ഇളകിമറിയുന്നു. യു എഫ് ഒ കൾ പിന്നെയും വരുന്നുവത്രെ. ഈയിടെ അമേരിക്കയിലെ വിഖ്യാത ശാസ്ത്രമാസിക 'ഡിസ്കവർ' ഈ പറക്കും തളികകൾ മനസ്സിൻെറ വെറും ഭ്രാന്തകല്പന മാത്രമാണെന്നു സ്ഥാപിച്ചു. ഡിസ്കവർ അല്ല, സാക്ഷാൽ ഐൻസ്റ്റൈൻതന്നെ വീണ്ടും വന്നുനിന്ന് പറഞ്ഞാലും വിശ്വസിക്കുകയില്ല എന്ന മട്ടിലാണ് ജനങ്ങൾ. പ്രാദേശികപത്രങ്ങൾ ഇവർക്ക് കൂട്ടുണ്ടു്. ഒരുപത്രം ബാനർ തലക്കെട്ട് വീശിയടിച്ചു—''നാം തനിച്ചല്ല.'' (എന്നുവച്ചാൽ, ഭൂമിയിൽ മാത്രമല്ല ജീവികളുള്ളതു്, മറേറതോ ആകാശഗോളത്തിലും ജീവികൾ ഉണ്ടെന്ന്) മറെറാരുപത്രം വിധിച്ചു: ''പറക്കും തളികകൾ യഥാർത്ഥം.'' പരിഭ്രമം പൂണ്ട ജനങ്ങൾ നാനാദിക്കിലേക്കും ടെലഫോൺ വിളിച്ച് യാഥാർത്ഥ്യമറിയാൻ ശ്രമിച്ചുകൊണ്ടേയിരുന്നു. മറെറാരു രസകരമായ കാര്യം പറക്കുംതളികകളുടെ കാര്യം റിപ്പോർട്ടുചെയ്യാൻ മാത്രമായി അമേരിക്കയിൽ ഒരു പത്രമുണ്ടു് എന്നതാണ്. പേര് 'ഇൻറർനാഷണൽ യു. എഫ്. ഒ. റിപ്പോർട്ടർ.' പത്രം മാത്രമല്ല, യു. എഫ്. ഓ. പഠനം നടത്തുന്ന ഒരു സ്ഥാപനവുമുണ്ടു്, ഇലിനോയി എന്ന പട്ടണത്തിൽ. സ്ഥാപനത്തിനു പേര് ഹൈനക്സ് സെൻറർ ഫോർ യു. എഫ്. ഒ. സ്റ്റഡീസ്. നേരത്തേ പറഞ്ഞ പത്രത്തിൽ ഒരുദിവസം ഒന്നാംപുറം നിറയേ വന്ന വാർത്ത, ന്യൂയോർക്ക് നഗരത്തിൽ രാത്രികാലത്തു് കാണപ്പെട്ട ഒരു അത്ഭുതാകാര വാഹനത്തെപ്പററിയായിരുന്നു. ബൂമറാങ് ആകൃതിയിൽ നിശ്ശബ്ദമായി അതു വന്ന് എന്തോ ഒക്കെ നിരീക്ഷിച്ചിട്ട് പെട്ടെന്നു മടങ്ങിപ്പോയത്രേ! ആളുകൾ വിരളാതിരിക്കുന്നതെങ്ങനെ!

നിങ്ങൾ, ചന്ദ്രനില്ലാത്ത ഒരു രാത്രിയിൽ റോഡേ നടക്കുന്നു. പെട്ടെന്ന് നിങ്ങൾക്കു മുകളിൽ, 300–500 അടി അകലത്തായി, ഇംഗ്ലീഷിലെ V യുടെ ആകൃതിയിലോ വൃത്താകൃതിയിലോ കറുകറുത്ത ഒരു സാധനം പ്രത്യക്ഷപ്പെടുന്നു. ചുവപ്പും പച്ചയും വെ



പറക്കും തളികകളിൽ വരുന്നവരും മനുഷ്യരും തമ്മിലുള്ള യുദ്ധം—സിനിമയിൽ

ളപ്പം നിറമുള്ള വിചിത്രവിളക്കുകൾ. ശബ്ദമേയില്ല. ആ വാഹനം കുറേനേരം ചുററിക്കറങ്ങുന്നു. എന്നിട്ട് മിന്നൽപോലെ പിറകോട്ട് ഒരു വീശൽ; ഒരു മറയൽ. നിങ്ങൾ ഭയന്നുവിറച്ച്, പിന്നെ സ്തംഭിച്ച് വീണുപോവുകയില്ലേ? ഇങ്ങനെ, വളരെ വേണ്ടപ്പെട്ട ഒരാൾ വിവരിച്ചാൽത്തന്നെ പേടിച്ചുപോകും.

മോണിക്ക് ഓ ഡ്രിസ്കോൾ എന്ന ഒരു സ്ത്രീ പറഞ്ഞതു് 'ഡിസ്കവർ' മാസിക റിപ്പോർട്ടുചെയ്തിരുന്നു. ഒരു രാത്രിയിൽ മോണിക്ക് അമ്മയുടെ വീട്ടിൽനിന്ന് സ്വന്തം വീട്ടിലേക്ക് കാറോടിച്ചുപോവുകയായിരുന്നു. പെട്ടെന്നുണ്ട് കാറിലെ റേഡിയോയുടെ ശബ്ദം നിലയ്ക്കുന്നു. ആകാശത്തുകൂടി എന്തോ ഒരു സാധനം നീങ്ങിവരുന്നു. ''അതു് മെല്ലെ മെല്ലെ എന്റെ കാറിന്റെ ഹെഡ് ലൈററ് ലാക്കാക്കി നീങ്ങിവന്നു; എന്റെ നേർക്കുതന്നെ. എനിക്കു വല്ലാതെ തോന്നി. ഞാനതിനെ നോക്കി. അതിന്റെ അടിവശം, പാലത്തിന്റെ ചട്ടക്കൂടുപോലെ ഏതോ ചാരനിറമുള്ള ലോഹംകൊണ്ടാണ്. കുറേ മിനിററു കഴിഞ്ഞു് (വന്നതുപോലെ) അതു് അകന്നു മറഞ്ഞു.''

ഇനിയിതാ വേറൊരാൾ. പേരു യൂജീൻ ബൗവർ. അയാൾ ഒരു രാത്രിയിൽ നോക്കിയപ്പോഴുണ്ട് 'V' ആകൃതിയിൽ 747 ജററു വിമാനം പോലുള്ള ഒരു വസ്തു നാലു ലൈററുകളുമായി ഒരു ഹൈറെൻഷൻ വൈദ്യുത കമ്പികൾക്കുമേൽ നിൽക്കുന്നതുപോല നിൽക്കുന്നു. ഒരു കിറുകീ ശബ്ദവുമുണ്ട്. വൈദ്യുത ലൈനിൽനിന്ന് അതു് ഊർജ്ജം വലിച്ചെടുക്കുകയാവണം. പെട്ടെന്നു് അതിന്റെ വിളക്കുകൾ ചുവപ്പുനിറമായി; പാടലനിറമായി. ശബ്ദമൊക്കെ നിലച്ചു. ഞാൻ കണ്ടതു സത്യം. സർക്കാർ ഇതു മൂടിവയ്ക്കാൻനോക്കുന്നു. അതു ശരിയല്ല.

രാത്രി തുറന്നിരിക്കുന്ന ഒരു റെസ്റ്റാറൻറിൽ (കാലിഫോർണിയയിലെ കോർണിങ് എന്ന സ്ഥലത്താണ്) രണ്ടു പൊലീസ് ഓഫീസർമാർ കാപ്പികുടിക്കുകയായിരുന്നു. നേരം പുലരാറായിക്കാണും. പെട്ടെന്നു് പ്രൊപ്രൈറററർ ചാടിയെഴുന്നേററു. റോഡിനു മുകളിലായി അയാൾ എന്തോ ഒരു വിചിത്രദീപ്തി കണ്ടു. ഓടി പുറത്തിറങ്ങി. പത്തഞ്ഞൂറടി മുകളിലായി ചുരുട്ടിന്റെ ആകൃതിയിൽ ഒരു വസ്തു നീങ്ങുന്നു. പൊലീസ് ഓഫീസർമാരും ചാടി പുറത്തിറങ്ങി. ''മുകളിൽ വലിയ, വെളുത്ത ഒരു വിളക്ക്,'' ആ ഓഫീസർമാരിൽ ഒരാളായ ജിം ഓവർടൺ പറഞ്ഞു: ''താഴെ കുറേക്കൂടി തിളക്കം കുറഞ്ഞ, ചെറിയ ഒരു വിളക്ക്, കുറേനേരം നിശ്ചലമായി നിന്ന ആ വസ്തു പെട്ടെന്നു് പിന്തിരിഞ്ഞു് ഒരു പാച്ചിൽ. ഇങ്ങനെ ഒരു സ്പീഡ് ഞാൻ കണ്ടിട്ടേയില്ല!''

ഏതാനും മിനിട്ടു കഴിഞ്ഞാണ് മൂന്നുപേർക്കും ശ്വാസം നേരെ വീണതു്. പിന്നീടവർ റെസ്റ്റാറൻറിൽ മടങ്ങിവന്ന് തങ്ങൾ കണ്ട ആ വസ്തുവിന്റെ ചിത്രം കടലാസ്സിൽ വരച്ചിട്ടു.

●

1967–ൽ നടത്തിയ ഒരു ഗാലപ്പോളിൽ, അഞ്ചുലക്ഷത്തോളം അമേരിക്കക്കാർ, തങ്ങൾ പറക്കുംതളികകളെ കണ്ടിട്ടുള്ളതായി അവകാശപ്പെടുന്നതു വ്യക്തമായി. 46 ശതമാനം അമേരിക്കക്കാരും യു എഫ് ഓകൾ യഥാർത്ഥമാണെന്ന് വിശ്വസിക്കുന്നതായും ഗാലപ് റിപ്പോർട്ടു ചെയ്തു. അതിനെത്തുടർന്ന് അമേരിക്കയിൽ പലേടത്തുമായി ഡസൻകണക്കിന് 'പറക്കും തളിക ക്ലബ്ബുകൾ' രൂപമെടുത്തു. ഈ ക്ലബ്ബുകളിൽ ചേർന്ന ചിലർ മതവിശ്വാസികളും ചിലർ അരക്കിറുക്കന്മാരുമൊക്കെ ആയിരുന്നു. അവർ പറക്കും തളികകളിൽ 'വരുന്ന'വരെ ആരാധിക്കാനും തുടങ്ങിയത്രേ.

1978–ൽ നടത്തിയ ഗാലപ് പോൾ പ്രകാരം 57 ശതമാനം അമേരിക്കക്കാരും 'യു എഫ് ഒ' യാഥാർത്ഥ്യമാണെന്നു വിശ്വസിക്കുന്നു.

ഈയിടെ ഹഡ്സൻ നദിയുടെ തീരപ്രദേശങ്ങളിലാണ് പിന്നെയും പറക്കും തളികഭ്രമം പടർന്നുപിടിച്ചതു്. തളികകളെ നേരിൽക്കണ്ടവരുടെ എണ്ണം കുതിച്ചുയർന്നുകൊണ്ടിരുന്നു. സംശയാലുക്കളെ അവർ വിരട്ടി. ''ഇതു് കുഗ്രാമമൊന്നുമല്ല. നഗരപ്രദേശമാണ്. ഞങ്ങൾ നാടൻ കൃഷീവലരല്ല. ഉന്നതവിദ്യാഭ്യാസം നേടിയവരാണ്. ഞങ്ങളിൽ ഐ. ബി. എം. എക്സിക്യൂട്ടീവുകളുണ്ട്; പൈലററുമാരുണ്ട്; നേവി ഓഫീസർമാരുണ്ട്. ഇത്തരക്കാരൊക്കെ കള്ളം പറയുന്നുവെന്നാണോ നിങ്ങളുടെവിചാരം? നിങ്ങൾക്കെതിരെ മാനനഷ്ടത്തിനു കേസു കൊടുക്കും.'' ഇതു പറയുന്നതാരെന്നോ? ലഫ്ററനൻറ് ജോർജ് ലെസ്നിക്ക് എന്നൊരാൾ, കണക്റ്റിക്കററിൽ പൊലീസ് വിഭാഗത്തിലാണ് ഈ ലെഫ്ററനൻറിനു ജോലി. മുപ്പത്തിരണ്ടു കൊല്ലമായി ഇദ്ദേഹം യു. എഫ്. ഓകളിൽ അനുരക്തനായിട്ട്! ''സംഗതി സത്യമാണ്. കണ്ടതു് ആപ്പയും ഊപ്പയും ഒന്നുമല്ല. കുടിയന്മാരുമല്ല,'' അദ്ദേഹം ആവേശം കൊള്ളുന്നു.

ഇങ്ങനെ അമേരിക്കയെങ്ങും പറക്കും തളിക അഥവാ യു. എഫ്, ഓ. വീണ്ടും സജീവ സംഭാഷണവിഷയമായി.''പ്രപഞ്ചത്തിൽ നാം തനിച്ചോ?'' എന്ന അന്വേഷണത്തിൽ മുഴുകിയിട്ടുള്ള ശാസ്ത്രകാരന്മാരും സർവകലാശാലകളിലെ വിദ്യാർത്ഥികളും ഉദ്യോഗസ്ഥരും വീട്ടമ്മമാരുമൊക്കെ ഹഡ്സൻവാലിയിൽ വന്നിറങ്ങുന്നതായി പരക്കുന്ന വാർത്തകളിൽ മുങ്ങി. അവിശ്വസനീയമായ വേഗതയിൽ ബഹിരാകാശത്തുനിന്നുവരുന്ന അന്യ ഗോളജീവികളെപ്പററിയുള്ള കൗതുകം ഉൽക്കണ്ഠയും ഭയവുമായിമാറി. ഭൂഗുരുത്വത്തെയും, പ്രപഞ്ചത്തിന്റെതന്നെ ഗുരുത്വാകർഷണത്തെയും വെല്ലുവിളിച്ച് കീഴടക്കിയ അതിമാനുഷരാണോ ഇവർ? പ്രപഞ്ചരഹസ്യങ്ങളിലേക്ക് ഏററവും വലിയ വെളിച്ചം വീശിക്കൊണ്ട് ഐൻസ്റ്റൈൻ സിദ്ധാന്തിച്ച കാര്യങ്ങളെ കളിയാക്കാൻ വന്ന അതിബുദ്ധിമാന്മാരോ ഇവർ? ദൈവമേ, നമ്മുടെ ശാസ്ത്രം മുഴുവൻ വെറും കെട്ടുകഥയായി പൊളിയാൻ തുടങ്ങുകയാണോ?–ശാസ്ത്രജ്ഞന്മാർ തലയിൽ കൈവച്ച് അന്തംവിട്ടു. ഐൻസ്റ്റൈൻ പഠിപ്പിച്ചതു് പ്രകാശവേഗത്തെക്കാൾ വലിയ വേഗത്തിൽ ഒരു ബഹിരാകാശ വാഹനത്തിനും—ഒരു വസ്തുവിനും തന്നെ സഞ്ചരിക്കാനാവില്ലാ എന്നാണ്. ഭൂമിയോട് ഏററവും അടുത്ത നക്ഷത്രത്തിൽ (പ്രോക്സിമാസെൻറൗറി) നിന്നാണ് ഈ തളികകൾ വരുന്നതു് എന്നു കരുതിയാൽപ്പോലും, അവിടെനിന്ന് ഭൂമിയിലെത്താൻ പ്രകാശവേഗത്തിൽ 4.3 വർഷം സഞ്ചരിക്കണം. ബഹിരാകാശ വാഹനങ്ങൾ പായുന്നതു് മണിക്കൂറിൽ 17500 മൈൽ സ്പീഡിലാണല്ലോ. ഈ സ്പീഡിൽ ഒരു വാഹനം പ്രോക്സിമാസെൻറൗറിയിൽനിന്നു തിരിച്ചാൽ ഭൂമിയിലെത്താൻ 170000 വർഷം സഞ്ചരിക്കണം. അപ്പോൾ പിന്നെ എന്താണ് ഈ പറക്കും തളിക എന്ന മഹാവിസ്മയം? പഠിപ്പുള്ളവർപോലും അന്തംവിട്ടുപോയി. ഐൻസ്റ്റൈൻ കല്പിച്ച പ്രകാശവേഗപരിധിയെ തട്ടിയെറിയത്തക്ക അറിവുമായി ഏതോ ജീവിസമൂഹം ഉണ്ടെന്നോണോ? നമ്മുടെ ഇരുപതാം നൂററാണ്ടിൽ, അവർ മുപ്പതാംനൂററാണ്ടിലൂടെ കടന്നുപോവുകയാണോ?

പറക്കും തളികകളെ കണ്ടവരുടെ എണ്ണം പെരുകിപ്പെരുകിവന്നു. കൊളറാഡോയിലെ ഭൗതികശാസ്ത്രജ്ഞൻ കോണ്ഡനും സഹപ്രവർത്തകരും ചേർന്ന് നടത്തിയ ഒരു പഠനത്തിൽ 2000 തവണ തളികകൾ ഭൂമി സന്ദർശിച്ചതായി കണ്ടവരുണ്ടെന്നു പറയുന്നു. 1947 മുതൽ പറക്കുംതളികകളെക്കുറിച്ച് പറഞ്ഞുകേട്ടവരുണ്ട്. 1950 മേയിൽ പോൾട്രെൻറ് എന്ന ഒരു കർഷകൻ ഒരു തളികയെ തന്റെ പാടത്തു കണ്ടുവത്രെ. അതിന് ഇരുപതടിക്കുമേൽ നീളം വരും. വീപ്പപോലെയാണ് ആകൃതി. ട്രെൻറ് അതിന്റെ ഫോട്ടോയും എടുത്തുവത്രെ. ഇതിനൊക്കെ ദൃക്സാക്ഷികളുമുണ്ട്. 1954–ൽ ഫ്രാൻസിലും ഇമ്മാതിരി ഒന്നിന്റെ ഫോട്ടോ എടുക്കപ്പെട്ടു. ടെക്സാസിലെ ലെവലൻഡ് എന്ന സ്ഥലത്തു് 1957 നവംബർ രണ്ടാം തീയതി രാത്രി 200 അടി വ്യാസമുള്ള ഒരു വസ്തു പ്രകാശം പരത്തിക്കൊണ്ട് ഹൈവേക്കു മുകളിൽ വട്ടംചുററി നിന്നതു് കുറേ മോട്ടോറിസ്ററുകൾ കണ്ടുവത്രെ.



അവരുടെ വാഹനങ്ങളുടെ എൻജിൻ താനേ ഓഫായി. അവരും പേടിച്ച് ഓഫായി.

●

പറക്കുംതളികകൾ 'കണ്ടു'തുടങ്ങിയതിന്റെ ചരിത്രം പണ്ടുമുതല്ക്കേയുണ്ട്. ബി. സി. 218–ൽ റോമക്കാർ 'കണ്ട' പറക്കും തളികകളുടെ പടം ലിവി വരച്ചുവച്ചിട്ടുണ്ട്. 1561–ൽ ന്യൂറൻബർഗിൽ ചിലർ പറക്കും തളികകൾ കണ്ടതിന്റെ പടമുണ്ട്. കിംഗ് ഹെൻറിയിൽ ഷേക്സ്പിയർ പറക്കും തളികകളെക്കുറിച്ച് എഴുതിയിരിക്കുന്നു. ബൈബിളിലുമുണ്ട് പറക്കും തളികകളെക്കുറിച്ച് പരാമർശങ്ങൾ.

'പറക്കും തളികകൾ' അഥവാ പുതിയ ഫാഷനിലെ യു. എഫ്. ഓ. കൾ എന്താണ്?

ഇവയെപ്പററി മനശ്ശാസ്ത്രപരമായ തിയറികൾ ഉണ്ട്. ബഹിരാകാശത്തുനിന്ന് ഇങ്ങനെ തളികകളിലേറി വരുന്നവരെപ്പററിയുള്ള വിവരണങ്ങൾ യഥാർത്ഥത്തിൽ മനസ്സിന്റെ കല്പന മാത്രമാണത്രേ. ഇങ്ങനെ 'കല്പന' നടത്തേണ്ടതു് മനുഷ്യമനസ്സിന്റെ ഒരാവശ്യമാണെന്നാണ് ഈ സിദ്ധാന്തം സ്ഥാപിക്കുന്നതു്.

ആധുനിക മനശ്ശാസ്ത്രത്തിന്റെ ആചാര്യന്മാരിൽ ഒരാളായ കാൾ ഗുസ്താഫ്യുങ്ങിന്റെ അവസാനകാലത്തു് അദ്ദേഹം ഇതിനെപ്പററി പഠിച്ചിരുന്നു. മനുഷ്യനെ അവന്റെ മടത്തരങ്ങളിൽനിന്നു വിമോചിപ്പിക്കാൻ ഒടുവിൽ ദൈവം വരും എന്ന ക്രൈസ്തവ വിശ്വാസത്തിനു നേരിട്ട തകർച്ചയിലും, പ്രക്ഷുബ്ധമായ ലോകസ്ഥിതിയിലും നിന്നാണ് 'പറക്കും തളികകൾ' എന്ന സങ്കല്പത്തിന്റെ പിറവി എന്നു് യുങ് പറഞ്ഞിരിക്കുന്നു. മനുഷ്യന് പ്രത്യാശ തീരെ നഷ്ടപ്പെടുന്നില്ല. അങ്ങനെ ആധുനിക മനുഷ്യന്റെ മനസ്സ് അബോധതലത്തിൽനിന്ന് രൂപം കൊടുക്കുന്ന ഒന്നാണ് യു. എഫ്. ഒ. എന്ന് അദ്ദേഹം തറപ്പിച്ചു പറയുന്നുണ്ട്. ''സർവശക്തനും സർവജ്ഞനും സർവവ്യാപിയുമായ ദൈവം, അദ്ഭുതവേഗത്തിൽ സഞ്ചരിക്കുന്ന, പൂർണ്ണതയുടെ പ്രതീകമായ വൃത്താകാരം പൂണ്ട ഒന്നായി നിസ്സഹായനായ മനുഷ്യന്റെ മനസ്സു കാണുന്നു. ഇതുതന്നെയാണ് മനുഷ്യനെക്കൊണ്ട്, യു. എഫ്. ഒ. കളിൽ വിശ്വസിപ്പിക്കുന്നതു്''—യുങ് ഇങ്ങനെ സ്ഥാപിച്ചു.

ബോസ്റ്റണിലെ സൈക്കിയാട്രിസ്റ്റായ ബെഞ്ചമിൻ സൈമണും ഏതാണ്ട് ഇതേ രീതിയിലാണ് യു. എഫ്. ഒ. കളെക്കുറിച്ചു പറയുന്നതു്.

'മിൽക്കിവേ' എന്നറിയപ്പെടുന്ന നക്ഷത്രകുടുംബത്തിൽ ആയിരംകോടി നക്ഷത്രങ്ങളുണ്ട്. ഇതിൽ ഒന്നായ സൂര്യന്റെ ഒമ്പതു ഗ്രഹങ്ങളിലൊന്നാണ് ഭൂമി, ഭൂമിയിൽമാത്രമേ ജീവികളുണ്ടാവൂ എന്നില്ലല്ലോ. മാത്രവുമല്ല, മിൽക്കിവേപോലെ ആയിരംകോടി നക്ഷത്ര സമൂഹങ്ങൾ വേറെയുമുണ്ട്. അപ്പോൾ വല്ല നക്ഷത്രത്തിന്റെയും ഗ്രഹങ്ങളിൽക്കൂടി ജീവികൾ—ഭൂമിയിലേതിനെക്കാൾ വളരെ പുരോഗമിച്ച ജീവികൾതന്നെ—ഉണ്ടായെന്നുവരാം. പക്ഷേ, ആധുനികശാസ്ത്രം കണക്കുകൂട്ടുന്നതു് ഇമ്മാതിരി വല്ല ബാഹ്യസംസ്കാരങ്ങളും ഉണ്ടെങ്കിൽത്തന്നെ അവ ആയിരം പ്രകാശവർഷങ്ങളെങ്കിലും അകലത്താവണമെന്നാണ്. അതായതു് അത്തരം ജീവഗോളങ്ങളും ഭൂമിയും തമ്മിലുള്ള അകലം പ്രകാശവേഗത്തിൽ (സെക്കൻഡിൽ 3 ലക്ഷം കിലോമീററർ) ആയിരം കൊല്ലംകൊണ്ട് സഞ്ചരിച്ചെത്താവുന്ന അകലം!

അമേരിക്കയിലെ ചില ഫ്ളയിങ് ക്ലബ്ബുകൾ സെസ്നാ തുടങ്ങിയ ചെറുവിമാനങ്ങളിലേറി, രാത്രികാലത്തു് സാധാരണ ലൈററുകൾ അണച്ച്, വർണ്ണ വിളക്കുകൾ കൊളുത്തി നടത്തുന്ന ചില നിരീക്ഷണപ്പറക്കലുകളാണ് ചിലർ കാണുന്ന പറക്കും തളികകൾ എന്നാണ് അമേരിക്കയിലെ ഔദ്യോഗികാഭിപ്രായം എന്നതു കൂടി ഇവിടെ ഓർക്കാം.



റെയ്ഗന്റെ 'സ്റ്റാർവാർ' പരിപാടിക്ക് ഡിസ്കവർ എന്ന സ്പേസ് ഷട്ടിൽ തുടക്കം ഇടുന്നു.



## എം. പി. നാരായണപിള്ള

# നമ്മുടെ വഴികാട്ടികൾ

നമുക്കെല്ലാം നഷ്ടപ്പെട്ടിട്ടില്ലെന്നതിനിതാ ഒരു തെളിവുകൂടി. 'പ്രതികരിക്കാൻ മറക്കാത്ത' ഒരു ശതമാനമെങ്കിലും നമുക്കിടയിൽ ഇനിയും ബാക്കിയുണ്ട്.

ഫെബ്രുവരി രണ്ടാം–തീയതിയിലെ മാതൃഭൂമി ദിനപത്തിൽ വായിച്ച വാർത്തയാണ്. തലക്കെട്ട് മദ്യവില്പനശാല നാട്ടുകാർ തടഞ്ഞു.

''തൃശ്ശൂർ: കേരളാ ബീവറേജസ് കോർപറേഷന്റെ മദ്യവില്പനശാല തുറക്കാനുള്ള ശ്രമം പഴയനടക്കാവിലെ വീട്ടമ്മമാരും മറ്റും ചേർന്ന് ഭജനപാടി പിക്കറ്റിങ് നടത്തിക്കൊണ്ട് തടഞ്ഞു...നേരത്തെ സ്വരാജ് റൗണ്ടിൽ ഉണ്ടായിരുന്ന മദ്യവില്പനശാല പഴയനടക്കാവിൽ വാടകയ്ക്കെടുത്ത സ്ഥലത്ത് ജനവരി 16–ന് തുറക്കാൻ ശ്രമം ഉണ്ടായതാണ്. നാട്ടുകാർ ആക്ഷൻ കൗൺസിൽ രൂപീകരിച്ചതിനെത്തുടർന്ന് ഉദ്ഘാടനം നീട്ടിവച്ചിരിക്കുകയായിരുന്നു. എല്ലാ മദ്യശാലകളും അടച്ചിടുന്ന ഒന്നാം തീയതി ഈ കട തുറക്കുമെന്ന് ആരും കരുതിയതല്ല. പെട്ടെന്നാണ് ജനങ്ങൾ തടിച്ചുകൂടി അധികൃതരെ പിന്തിരിപ്പിച്ചത്.''

ഈ വാർത്ത ഒരാവർത്തികൂടി വായിച്ചുനോക്കുക.

'എല്ലാ ഷാപ്പും അടച്ചിടുന്ന ഒന്നാംതീയതി' തന്നെ ഉദ്ഘാടനം നടത്താൻ തോന്നിയത് ഒരു സോദ്ദേശസാഹിത്യമല്ലേ? കച്ചവടം തുടങ്ങിക്കഴിഞ്ഞാൽ പിന്നെ 'നിലവിലിരിക്കുന്ന ഷാപ്പ്' പൂട്ടിക്കാനായി വേണം നാട്ടുകാർക്ക് സമരം ചെയ്യാൻ. അത് എളുപ്പമുള്ള കാര്യമല്ലല്ലൊ ഇക്കാലത്ത്. മദ്യനിരോധന സമരക്കാർ മട്ടാഞ്ചേരിയിൽ പെടുന്നപാട് കണ്ടില്ലേ?

തങ്ങളുടെ പടിക്കൽ പട്ടുക്കട പാടില്ലെന്നാഗ്രഹിച്ച പഴയ നടക്കാവിലെ പാവപ്പെട്ട പെണ്ണുങ്ങളെ മനഃപൂർവ്വം കബളിപ്പിക്കാൻ ഒരു പൊതുമേഖലാക്കമ്പനി വച്ച വേലയായിരുന്നില്ലേ ഇത്?

പക്ഷെ, അങ്ങനെയാകണമെന്നില്ല. മദ്യത്തിന്റെ കാര്യം വരുമ്പോൾ കേരളസർക്കാരിന് അവിശ്വസനീയമായ ഔചിത്യബോധം ഉണ്ടാകാറുണ്ട്. ഹോൾസെയിൽസ് മദ്യവ്യാപാരം ദേശവൽകരിച്ച് പരിപാവനമാക്കിയെടുക്കാനുള്ള ബുദ്ധി ഉദിച്ചത് കഴിഞ്ഞതിനുമുമ്പത്തെ ഗാന്ധിജയന്തി ദിവസമായിരുന്നു. ''വേലവച്ച വേലവച്ച്'' നമ്മളിതാ ഗാന്ധിക്കും വച്ചിരിക്കുന്ന വേല'' എന്ന് ഒരു ആത്മഗതം അന്നു രാത്രി കിടക്കുമ്പോൾ ഉണ്ടായിട്ടില്ലെന്നാരറിഞ്ഞു? അങ്ങനെ ഭൂജാതമായ ബീവറേജസ് കോർപറേഷൻ ഇതുപോലൊരു കർമ്മം—ഷാപ്പടച്ചിടാൻ ബാദ്ധ്യസ്ഥമായ സുദിനം തന്നെ നോക്കിയുള്ള ഔപചാരികമായ ഉദ്ഘാടനം—നടത്താതിരുന്നെങ്കിലേ അദ്ഭുതപ്പെടേണ്ടു.

മനുഷ്യനായാലും കമ്പനിയായാലും തലക്കുറി നോക്കി വരും വരായ്കകൾ കൂടാതെ സ്വഭാവഗുണങ്ങളും ഗണിച്ചു പറയാൻപറ്റും. ബീവറേജസ് കോർപ്പറേഷന് നാട്ടുകാരെ കുപ്പിയിലാക്കുന്ന ബുദ്ധി ജാതകദോഷമാണ്. ദേശവൽക്കരണത്തിനുമുമ്പ് ഈ ഹോൾസെയിൽസ് കച്ചവടം നടത്തിയിരുന്നവർ ആരെങ്കിലും ധൈര്യപ്പെട്ടമായിരുന്നോ? മണർകാട്ട് വൈൻസ്, ആലപ്പാട്ടുകാർ, ജോഹർ, മുക്കാടൻ, വെട്ടുകാട്ടിൽ, കൊച്ചിൻ വൈൻസ്...തൊട്ട് എണ്ണുക. എല്ലാ മദ്യശാലകളും അടച്ചിടുന്ന ദിവസം പുതുതൊന്നു തുറക്കാൻ അവർ മുതിരുമോ?

ഇല്ല. കാരണം, അവരോരുത്തരും നമ്മെ ഭരിക്കാനായി നമ്മൾ ശമ്പളം കൊടുത്തു വച്ചിരിക്കുന്നവരെക്കാൾ തറവാടികളാണ്.

ഇവിടാണ് ജി. കുമാരപിള്ള സാറിന്റെ പ്രസക്തി. മട്ടാഞ്ചേരിയിലൊരു ഷാപ്പ് പൂട്ടിക്കാനായി അദ്ദേഹം പ്രസംഗിച്ചിരുന്നതോർമ്മയില്ലേ? മദ്യപാനത്തെക്കാൾ വലിയ പ്രശ്നം മദ്യവില്പനക്കാരുടെയും മദ്യരാജാക്കന്മാരുടെയും സ്വാധീനമാണ്. ശരിയല്ലേ?

തീർച്ചയായും.

ആരാണ് മദ്യരാജാവ്?

ഏറ്റവുമധികം കുപ്പികൾ കച്ചവടം ചെയ്യുന്ന പാർട്ടി. പത്തു പന്ത്രണ്ടു ലക്ഷം കേയ്സ് (ഒരു പെട്ടിയിൽ പന്ത്രണ്ട് കുപ്പിയുണ്ടായിരിക്കും) ഈ വർഷം കച്ചവടംചെയ്ത വ്യാപാരി കേരളാ സ്റ്റേറ്റ് ബീവറേജസ് കോർപറേഷനാണ്. വേറാരും അതിന്റടുത്ത് വരുകാണില്ല.

ബീവറേജസ് കോർപറേഷൻ ആരുടെയാണ്?

കേരള സർക്കാരിന്റെ.

കേരള സർക്കാർ ആരുടെയാണ്?

കെ. കരുണാകരന്റെ കീഴിലുള്ള ഭരണമുന്നണിയുടെ. അപ്പോൾ ഏറ്റവും വലിയ മദ്യരാജാവാരാണ്?

കെ. കരുണാകരൻ.

അപ്പോൾ ഒരു ഷാപ്പെങ്കിലും പൂട്ടിക്കാൻ നമ്മൾ മദ്യവിരോധികൾ ഇറങ്ങിയാൽ, അത് മട്ടാഞ്ചേരിയിലെ ഉപഷാപ്പായിരിക്കണോ അതോ നമ്മൾ കരംകൊടുക്കുന്ന കാശുകൊണ്ട് ചെലവു കഴിഞ്ഞുപോരുന്നവർ നടത്തുന്ന ബീവറേജസ് കോർപറേഷനായിരിക്കണോ?

കേരള മദ്യനിരോധന സമിതിക്കാർ ആലോചിക്കേണ്ട വിഷയമാണ്. കേരളത്തിലെ പൗരന്മാരെന്ന നിലയ്ക്ക് പൊതുമേഖലാസ്ഥാപനമായ ബീവറേജസ് കോർപറേഷനിലെ ഓഹരിക്കാരാണ്—ഉടമസ്ഥതയിൽ പങ്കുള്ളവരാണ്—മദ്യനിരോധന സമിതിയിലെ ഓരോ അംഗങ്ങളും. മട്ടാഞ്ചേരിയിൽ പിക്കറ്റുചെയ്യാൻപോയവർ ഓരോരുത്തരും.

നിങ്ങളാരെങ്കിലും വിശ്വസിക്കുമോ മന്മഥൻസാറിനും കുമാരപിള്ളസാറിനും മറ്റും മദ്യബിസിനസ്സിൽ ഷെയറുണ്ടെന്നു പറഞ്ഞാൽ.

പക്ഷേ, സത്യമതല്ലേ?

മദ്യനിരോധനത്തിനുവേണ്ടി രാപകൽ മഹാത്മാഗാന്ധിയെ ഉദ്ധരിക്കുന്നവർ, സർക്കാരു് നേരിട്ട് മദ്യവ്യാപാരം നടത്തുന്നതിനെക്കുറിച്ച് എങ്ങനെയായിരിക്കും ഗാന്ധിജി പ്രതികരിക്കുക എന്നൊന്ന് ഭാവനയിൽ കാണാൻ ശ്രമിക്കാമോ?

ഗാന്ധിജിയുടെ എല്ലാ സമരങ്ങളിലും സ്വയം ശുദ്ധീകരിക്കലിന്റെ ഒരു വശമുണ്ടായിരുന്നില്ലേ. ഒരു പൗരനെന്ന നിലയിൽ തന്നെയുംകൂടി മദ്യവ്യാപാരത്തിലെ ഓഹരിക്കാരനാക്കുന്ന പ്രസ്ഥാനത്തെയല്ലേ അദ്ദേഹം ആദ്യം എതിർക്കുക. ബീവറേജസ് കോർപറേഷനിലൂടെ സർക്കാർ നേരിട്ടു നടത്തുന്ന ഹോൾസെയിൽസ് അധർമ്മവും സിവിൽസപ്ലൈസ്





കോർപറേഷൻ മുഖാന്തരം നടത്തുന്ന റീട്ടെയിൽ അധർമ്മവും അവസാനിപ്പിക്കുന്നതുവരെ ഒരുപക്ഷേ ഗാന്ധിജി മരണംവരെ നിരാഹാര സത്യഗ്രഹം നടത്തും. ഇല്ലേ? അദ്ദേഹം മരിച്ചാലുണ്ടാകുന്ന പ്രത്യാഘാതങ്ങൾ പേടിച്ച് ഗവണ്മെന്റ് ഒന്നുകിൽ നേരിട്ടുള്ള മദ്യവ്യാപാരം നിറുത്തും. അല്ലെങ്കിൽ അദ്ദേഹത്തെ പൗരനല്ലാതാക്കി ഈ നാണക്കേടിൽനിന്ന് മോചിപ്പിക്കും.

അത്തരം വല്ല പരിപാടിക്കും മദ്യനിരോധനസമിതിക്കാരുടെ നേതാക്കന്മാരാരെങ്കിലും തയ്യാറുണ്ടോ? എങ്കിൽ പരിപാടി നടക്കും. നമ്മുടെ ഈ മരണഭയം ഒന്നു മാത്രമാണ് നമ്മെയെല്ലാം ദുർബ്ബലരും തൊലിപ്പുറത്തു മാത്രമുള്ള ഗാന്ധിയന്മാരുമാക്കിയിരിക്കുന്നത്. ഈ മരണഭയമല്ലേ മദ്യനിരോധന പ്രസ്ഥാനത്തിന്റെ തന്നെ പരാജയത്തിന്റെ മുഖ്യഹേതു. ഇന്നല്ലെങ്കിൽ നാളെ ചാവേണ്ടവരാണ് നമ്മളൊക്കെ. ഈ മരണംപോലും നമുക്കൊരു സോദ്ദേശസാഹിത്യത്തിന്റെ ഭാഗമാക്കരുതോ?

പഴയ നടക്കാവിലെ പെണ്ണുങ്ങളെ സംബന്ധിച്ചിടത്തോളം അവരുടെ എതിർപ്പ് സ്വാഭാവികമായ ഒരു പ്രതികരണമായിരുന്നു. തങ്ങളുടെ ഉമ്മറത്ത് പട്ടഷാപ്പും അവിഹിതവും പാടില്ലെന്ന് സാധാരണ മനുഷ്യർക്കുണ്ടാകുന്ന സാധാരണമായ പ്രതികരണം. പിക്കറ്റ്ചെയ്യാൻ വന്നവരുടെ ജില്ലതിരിച്ചുള്ള കണക്കുകൾ അവരിറക്കിയില്ല. ഗാന്ധിജിയുടെ പേര് വില്ക്കാൻ ശ്രമിച്ചില്ല. ഒരഖിലേന്ത്യാവിപ്ളവമായിക്കാണാൻ നാട്ടുകാരെ ഉപദേശിച്ചില്ല. ആരാണ് മദ്യരാജാവെന്നന്വേഷിക്കാൻ പോയില്ല. അലവലാതിത്തരം ആരു കാണിച്ചാലും അതിനോട് മനുഷ്യർക്കുണ്ടാകുന്ന സ്വാഭാവികമായ, സ്പൊണ്ടേനിയസ്, പ്രതികരണംമാത്രം. ഈ ആത്മാർത്ഥതയ്ക്ക് വിജയസാദ്ധ്യതയുണ്ട്—മദ്യപാനത്തിൽനിന്നു മാത്രമല്ല, കഞ്ചാവ് വില്പനയിൽനിന്നും മറ്റ് അധമകൃത്യങ്ങളിൽനിന്നും മനുഷ്യരെ മോചിപ്പിക്കാനുള്ള ശ്രമത്തിൽ.

പഴയ നടക്കാവിലെ വീട്ടമ്മമാരല്ലെ, നമ്മുടെ—മദ്യപാനം തെറ്റാണ് എന്ന് വിശ്വസിക്കുന്ന ഞാനും നിങ്ങളും മന്മഥൻസാറും ഉൾക്കൊള്ളുന്ന വിഭാഗത്തിന്റെ—വഴികാട്ടികളാകേണ്ടത്?

[നാരായണപിള്ളയുടെ ഈ കുറിപ്പ് കമ്പോസ് ചെയ്യാൻ കൊടുത്തുകഴിഞ്ഞശേഷം ഒരു സംഭവവികാസംകൂടി ഉണ്ടായി. പഴയ നടക്കാവിൽ മദ്യശാല തുറക്കേണ്ടതില്ലെന്ന് സർക്കാർ തീരുമാനിച്ചു. അങ്ങനെ ആ സോദ്ദേശ്യസാഹിത്യവും പൂട്ടി!

—എഡിറ്റർ]

(13–ാം പേജിൽനിന്നു തുടർച്ച)

'സ്വന്തം കൃതികളെക്കുറിച്ചുള്ള വിമർശനങ്ങളോട് താങ്കളുടെ പ്രതികരണമെന്താണ്?'

''പലപ്പോഴും എന്റെ ക്രിയേറ്റിവിറ്റി എന്നു പറയുന്നത് തുടർച്ചയായുള്ള ഒരേർപ്പാടാണ്. അല്ലാതെ അഞ്ചുവർഷം കാത്തിരുന്ന് വിരിയുന്ന ഒരു പൂ മാതിരിയല്ല. ഒരു സൃഷ്ടികഴിഞ്ഞാൽ അടുത്തതിലേക്ക് മനസ്സ് ചെന്നുവീഴുന്നു. തുടർച്ചയായി സൃഷ്ടികൾ നടത്തുന്ന ഒരാൾക്ക് പലപ്പോഴും പാളിച്ചകൾ വരാം. ബ്രഹ്മാവിനുപോലും പാളിച്ചകൾ പറ്റിയിട്ടില്ലേ? വളരെ പ്ലാൻ ചെയ്തിട്ട്, ഈ വർഷം അന്താരാഷ്ട്ര വർഷമായതുകൊണ്ട് അതിനുവേണ്ടി ഒരു സാധനമെഴുതിയാൽ ഇങ്ങനെ ഒരു അവാർഡ് കിട്ടും എന്നു വിചാരിച്ച് സൃഷ്ടികൾ നടത്തുന്നവനും തുടർച്ചയായി സൃഷ്ടിനടത്തുന്നവനും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കാനുള്ള മനസ്സെങ്കിലും ഈ വിമർശകർക്ക് ഉണ്ടായിരിക്കേണ്ടതാണ്.''

'എഴുത്തിലേക്കു മടങ്ങാൻ ആഗ്രഹമുണ്ടോ?'

''അതെനിക്കിപ്പോൾ പറയാൻ കഴിയില്ല. കാരണം എന്നെ സംബന്ധിച്ചിടത്തോളം അന്നന്ന് എന്റെ ഉള്ളിൽ തട്ടിയിട്ടുള്ള ആവേശം കൊണ്ടാണ് ഞാൻ ഇതൊക്കെ ചെയ്തിട്ടുള്ളത്.''

'ഇന്ന് താങ്കൾക്കേറ്റവും ഇഷ്ടപ്പെട്ട നല്ല കഥാകൃത്താരാണ്?'

''മാധവിക്കുട്ടി.''

'ആരോഗ്യനികേതനമോ, യയാതിയേയോ പോലെ മഹത്തായ കൃതികൾ ഇനിയും മലയാളത്തിലുണ്ടായിട്ടില്ല എന്ന് നമ്മുടെ നിരൂപകന്മാർ കൂടക്കൂടെ പറയാറുണ്ടല്ലോ. എന്താണതിന്റെ കാ



രണമെന്ന് ചിന്തിച്ചിട്ടുണ്ടോ?'

''നമ്മുടെ ശക്തി മനസ്സിലാക്കാൻ പൊതുവേ നമ്മളിത്തിരി വൈകാറുണ്ട്. ഇതാ ഞങ്ങളുടെ ഒരു നോവൽ എന്നു പറഞ്ഞ് അഭിമാനത്തോടെ മലയാളികൾക്ക് ലോക സാഹിത്യത്തിനു മുമ്പിൽ എടുത്തുവയ്ക്കാവുന്ന ഒരു നോവലാണ് 'സുന്ദരികളും സുന്ദരന്മാരും.' ഏണിപ്പടികൾ, തീർച്ചയായും ഒരു നോവലിന്റെ പെർഫെക്ഷനിൽ എത്തിനില്ക്കുന്ന ഒരു നല്ല കൃതിയാണ്. അയൽക്കാർ ഒന്നാന്തരം നോവൽ തന്നെയാണ്. പിന്നെ വിജയന്റെ, എം. ടി. യുടെ ഒക്കെ നോവലുകൾ...

പിന്നെ, എല്ലാക്കൊല്ലവും ഒരു ക്ലാസ്സിക്കുണ്ടാവും എന്നു് പ്രതീക്ഷിക്കാൻ കഴിയില്ല. അതെങ്ങും ഉണ്ടാകാറില്ല. ടോൾസ്റ്റോയിയെപ്പോലെ ഒരു 'മാസ്റ്റർ സ്റ്റോറി ടെല്ലർ' ഉണ്ടാകുന്നില്ല എന്നു പറഞ്ഞതുകൊണ്ട് റഷ്യൻഭാഷ ദരിദ്രമാകുന്നു എന്ന് അർത്ഥമാകുന്നില്ലല്ലോ.

യൂറോപ്പിലായിരുന്നെങ്കിൽ രണ്ടാം ലോകമഹായുദ്ധം വലിയൊരു ബ്രേക്കായിരുന്നു. അവിടെ ക്ലാസ്സിക്കുകൾക്ക് അതൊരു വിളഭൂമിയായി. പക്ഷേ, ഇന്ത്യയിൽ അങ്ങനെയൊരു ബ്രേക്കുണ്ടായില്ല. നമുക്ക് ക്ലാസ്സിക്കുകൾ ഉണ്ടാവാത്തതിന് അതും ഒരു കാരണമല്ലേ?

''ഈ മണ്ണിൽ ബോംബ് പൊട്ടിയില്ലെങ്കിലും രണ്ടാംലോകമഹായുദ്ധത്തിന്റെ കെടുതികൾ നമ്മുടെ ജീവിതത്തെയും സാരമായി ബാധിച്ചിട്ടുണ്ട്. ഇവിടെ അരിയില്ലാതായി, തുണിയില്ലാതായി, പട്ടിണി വന്നു. ഒരുപാട് കുടുംബങ്ങളിൽപ്പെട്ട ഒരുപാടുപേർ ഏതൊക്കെയോ അറിയപ്പെടാത്ത രാജ്യങ്ങളിൽ പോയിക്കിടന്നു് മരിച്ചു. ബർമ്മയിൽനിന്ന് ശവപ്പെട്ടികൾ വന്നു. പട്ടാളത്തിൽ നിന്ന് അംഗവൈകല്യം സംഭവിച്ച ആൾക്കാർ നാട്ടിൻപുറങ്ങളിലേക്കു വന്നു. അങ്ങനെ യുദ്ധത്തിന്റെ കെടുതികൾ ഒരളവിൽ നമ്മളും അനുഭവിച്ചവരാണ്.

മരണമാണ് യുദ്ധത്തിന്റെ ഒരു ഡയറക്റ്റ് ഇംപാക്റ്റ്. വേണ്ടപ്പെട്ടവർ മരിക്കുക, പരിചയക്കാർ മരിക്കുക, എന്തിനുവേണ്ടിയെന്ന് നമുക്കുപോലും അറിയാത്ത കാരണങ്ങൾ കൊണ്ട് മരിക്കുക. അത്തരം മരണങ്ങൾ ഇപ്പോഴും നമ്മുടെ ഇടയിൽ നടക്കുന്നില്ലേ? ഭോപാലിൽ നടന്നതെന്താണ്?

'സാധാരണ ജീവിതത്തിനപ്പുറത്ത് മനുഷ്യന്റെ ജീവിതത്തിന് അർത്ഥമുണ്ടെന്നും വേറൊരു തലത്തിലേക്ക് ചെന്നെത്തേണ്ട ഒരു പ്രക്രിയയാണ് മനുഷ്യജന്മമെന്നുമുള്ള ധ്വനി, ഏറ്റവും പുതിയ പടിഞ്ഞാറൻ സാഹിത്യത്തിൽ വളരെ ശക്തമായി കണ്ടുവരാറുള്ളതിനെക്കുറിച്ച് താങ്കൾ എപ്പോഴെങ്കിലും ചിന്തിച്ചിട്ടുണ്ടോ?'

''അതൊരു പുതിയ കാര്യമാണെന്ന് എനിക്കു തോന്നിയിട്ടില്ല. റിയാലിറ്റിയും അയഥാർത്ഥങ്ങളായ സിറ്റുവേഷൻസും, ലോജിക്കില്ലാത്ത, അല്ലെങ്കിൽ ലോജിക്കിന് വേറൊരു അർത്ഥം തേടേണ്ടിവരുന്ന സംഭവ പരമ്പരകളും ഒക്കെ എത്രയോ മുമ്പുള്ളതാണ്. മഹാഭാരതത്തിലും രാമായണത്തിലും ഒക്കെ കാണുന്നത് ഇതുതന്നെയല്ലേ? ഇതിലൊക്കെത്തന്നെ സെക്സും വയലൻസും ഉണ്ടെന്നുള്ളതാണ് മറ്റൊരു കാര്യം. ഇനിയും എത്രയോ തലമുറ കഴിഞ്ഞാലും സാഹിത്യത്തിന്റെ അണ്ടർകറന്റ് ഇതൊക്കെത്തന്നെയാണ്.''

**വിശിഷ്ടങ്ങളായ കേരളീയ കലാരൂപങ്ങളെ ഏഷ്യാഡിനിറക്കി അപമാനിച്ചതുപോലുള്ള വിവരക്കേടുകൾ, അതിലും അറുവഷളായി ഇപ്പോഴും കാണിച്ചുകൊണ്ടിരിക്കുന്നതായി ലേഖകൻ ആരോപണമുന്നയിക്കുന്നു; ഇതു നിറുത്തണമെന്ന് ആവശ്യപ്പെടുന്നു.**

എം. കെ. കെ.നായർ

# അധികാരികൾ വിശിഷ്ട-കലകളെ അപമാനിക്കരുത്

സംഗീത രചനയിൽ മുഴുകിയിരിക്കുകയാണ് മഹാരാജാവ് സ്വാതിതിരുനാൾ. ഉച്ചയ്ക്ക് റസിഡൻറ് കള്ളൻ സായിപ്പ് മുഖം കാണിക്കാൻ വരുമെന്നറിയിച്ചിട്ടുണ്ട്. മഹാരാജാവിനു കള്ളൻ സായിപ്പ് ചതുർത്ഥിയാണ്, പക്ഷേ കാണാതെ ഒഴിയാൻ പററില്ലല്ലോ. മേൽകോയ്മയുടെ പ്രതിനിധിയല്ലേ? പോരെങ്കിൽ പേരുതന്നെ അന്വർത്ഥമാക്കിയിട്ടുള്ള ഒരഹങ്കാരി. കള്ളൻെറ വരവുണ്ടെന്നറിഞ്ഞപ്പോൾ മുതൽ മഹാരാജാവിനു് ഈർഷ്യയാണ്. പക്ഷേ, തുടങ്ങിവച്ച കീർത്തനം മുഴുവനാക്കാതെ എങ്ങനെ പേന താഴെ വയ്ക്കും? 'സുധകണക്കെ പദനിര' അനായാസം ഒഴുകിവരുന്ന അദ്ദേഹത്തിൻെറ പേനത്തുമ്പു ചലിക്കുന്നില്ല. ഇരിക്കുന്ന മുറിയുടെ അടുത്തുതന്നെ കണ്ണുകഠോരമായ ശബ്ദം പുറപ്പെടുന്നുണ്ട്. അതു് ഇന്നും ഇന്നലെയും തുടങ്ങിയതല്ല. അനുജൻ ഉത്രം തിരുനാൾ ഇളയ രാജാവ് ഒരു കഥകളിഭ്രാന്തനാണ്. മുഴുഭ്രാന്തൻ. തുപ്പുകാരിയുടെ മകനെ അഖിലകേരള പ്രശസ്തനായ നടനാക്കി ഈശ്വരപിള്ള വിചാരിപ്പുകാരാക്കിയ കലാവൽസലൻ. കഥകളികാണാൻ ഇരുട്ടുന്നതുവരെ കാത്തിരിക്കാൻ ക്ഷമയില്ലായ്കയാൽ കൊട്ടാരത്തിലെ ഒരു വിശാലമായ കല്ലറയെ കഥകളിയരങ്ങാക്കിത്തീർത്തു. പകൽതന്നെ കളിനടത്താൻ തുടങ്ങിയിട്ട് കുറെ മാസങ്ങൾ തന്നെയായി. പദ്യസംഗീതാദി രചനയ്ക്കായി സ്വാതി തിരുനാൾ പൂജപ്പുരയിലുള്ള കൊട്ടാരത്തിൽ സാധാരണയായി പോകുമായിരുന്നതിനാൽ ചെണ്ട, മദ്ദള, ഇലത്താളാഘോഷം അദ്ദേഹത്തെ അലോസരപ്പെടുത്തിയിരുന്നില്ല. അന്നു് കള്ളൻെറ വരവുണ്ടെന്നറിഞ്ഞതിനാലാണ് പൂജപ്പുര പോകാതെയിരുന്നതു്. നവരാത്രികീർത്തനങ്ങളിൽ കല്യാണിരാഗത്തിൽ ''പാഹിമാം ശ്രീ വാഗേശ്വരി'' എന്നു തുടങ്ങുന്ന കീർത്തന രചനയിൽ മുഴുകിയിരുന്ന മഹാരാജാവിനെയാണ് ഇളയരാജാവിൻെറ കഥകളിഭ്രാന്തു് പരിഭ്രാന്തനാക്കിയതു്. രാജ്യഭരണകാര്യത്തിൽ കള്ളൻെറ അനാവശ്യമായ ഇടപെടലുകളിൽ അസ്വസ്ഥനായിരുന്ന മഹാരാജാവിനു് കള്ളൻെറ അഹങ്കാരപൂർവ്വമായ പെരുമാററവും തീരെ ഇഷ്ടപ്പെട്ടിരുന്നില്ല. കള്ളൻ മഹാരാജാവിനെ മനഃപൂർവ്വമായി അവഹേളിക്കുകയും അപമാനിക്കുകയും ചെയ്യിരുന്നു. സ്ഥാനമൊഴിഞ്ഞാലെന്തെന്നുപോലും അഭിമാനിയും സംസ്കാരസമ്പന്നൻെറ ക്ഷിപ്രവികാരവശംവദനുമായ മഹാരാജാവ് ഗൗരവപൂർവ്വം ആലോചിക്കാതിരുന്നില്ല. ചെറിയമ്മയുടെയും തമ്പിമാമൻെറയും (ഇരയിമ്മൻ തമ്പി) മററു പല വേണ്ടപ്പെട്ടവരുടേയും നിർബ്ബന്ധംമൂലമാണ് ആ സാഹസത്തിനു് അദ്ദേഹം ഒരുമ്പെടാതിരുന്നതു്. ഉള്ളിൽ ഉള്ള ഉല്ക്കടമായ താപം ശ്രീപത്മനാഭൻെറ തൃപ്പാദങ്ങളിൽ പ്രണമിക്കുവോളം, ഭക്തിനിർഭരമായ ഗാനങ്ങൾ രചിക്കുവോളമാണ് അല്പമെങ്കിലും ശമിച്ചിരുന്നതു്, ലളിതാംബികയായ മാതൃസ്വരൂപിണിയെ മനസാ ധ്യാനിച്ച് തൻെറ ഹൃദയവേദനയ്ക്കു ശാന്തി നൽകണേ എന്നു പ്രാർത്ഥിച്ചുകൊണ്ട് കീർത്തനത്തിലെ രണ്ടാമത്തെ ചരണം അദ്ദേഹം പൂർത്തിയാക്കുകയായിരുന്നു.

''സാമജാധിപ മരാളികാഗതി.
ചാരു മന്ദ ഗമനേ സുഹാസിനി''

എന്ന് എഴുതിത്തീർത്തു. അടുത്തവരിയിലേക്കു പ്രവേശിച്ചു.

''മാമക മാനസ താപ സമൂഹ വിരാമ'' ത്തിലെത്തിയപ്പോഴാണ് ഭീമസേനൻെറയും ബകൻെറയും യുദ്ധരംഗം കല്ലറയിൽ പൊടിപാറിയതു്. രോഷാകുലനായ മഹാരാജാവ് ഉടനേ സർവാധിയെ വരുത്തി ചോദിച്ചു:

''ഈ നരകത്തിൽനിന്നെങ്കിലും ഒരു മോചനവുമില്ലേ?''

ഇളയരാജാവിൻെറ ചാപല്യത്തിൽ അതുവരെ അമർഷം കാണിച്ചിട്ടില്ലാത്ത സ്നേഹധനനായ മഹാരാജാവിൻെറ കോപപ്രകടനം സർവാധിയെ ഭയചകിതനാക്കി.

''കല്പനയുണ്ടെങ്കിൽ അടിയൻ പരിഹാരമുണ്ടാക്കാം'' എന്നുണർത്തിച്ചശേഷം സർവാധി സ്തംഭിച്ചുനിന്നു.

''എന്താ തടിപോലെ നോക്കിനില്ക്കുന്നതു്.'' അതൊരു അട്ടഹാസം തന്നെയായിരുന്നു. നൊടിയിടയിൽ സർവാധി വിടവാങ്ങി. അല്പനേരം കഴിഞ്ഞപ്പോൾ പരിസരമെല്ലാം നിശ്ശബ്ദമായി. മഹാരാജാവിൻെറ കോപം ശമിക്കാൻ അല്പനേരം വേണ്ടിവന്നു. ശാന്തനായി വീണ്ടും ഭക്ത്യുഗ്രേസരനായി കീർത്തന രചന പിന്നേയും തുടർന്നു.

''മാമക മാനസ താപ സമൂഹ
വിരാമ മതീത
വിധാതൃമയേ പദ താമര
സദായമനുകൂലയേ ഹൃദി
താമസ ദോഷ വിലാസിനി രാസിനി
സമുദയവേികല ഹിമകര കരുചി! മദ
ശമനകരണ ചടുവിമല
ഹസിതമുഖി''

എന്ന് ചരണം പൂരിപ്പിക്കുകയുംചെയ്തു.

മഹാരാജസന്നിധിയിൽ നിന്നു് അമ്പുപോലെ പാഞ്ഞ സർവാധിപട്ടക്കാരാൽ അനുഗതനായി കല്ലറയിൽ എത്തി. ഇളയരാജാവ് സർവാധിയുടെ വരവുകണ്ടു പരിഭ്രമിച്ചു. പുരികം ഉയർത്തി ആംഗ്യഭാഷയിൽ വിവരമാരാഞ്ഞു.

''കല്പന'' എന്നു മാത്രം സർവ്വാധി ഒരു വിധത്തിൽ പറഞ്ഞൊപ്പിച്ചു. ചെണ്ടയും മദ്ദളവും ഇലത്താളവും പൊടുന്നനെ നിശ്ചലമായി.

ഭീമനും ബകനും വ്യാകുലരായി. സർവ്വാധിയുടെ ആംഗ്യപ്രകാരം വേഷമിട്ട നടന്മാരും പാട്ടുകാരും മേളക്കാരും നട്ടുച്ചയ്ക്കു കല്ലറയിൽനിന്നു് പുറത്തിറങ്ങി. അപ്പോഴാണ് 'കല്ലേപിളർക്കുന്ന' കല്പനയുടെ കാർക്കശ്യം അവർക്കെല്ലാം മനസ്സിലായതു്. പച്ചയും താടിയും മിനുക്കുമെല്ലാം കൊടുംവെയിലിൽ വള്ളക്കടവിലേക്കു നടക്കാനായിരുന്നു സർവാധിയുടെ ആജ്ഞ. കഥകളിയുടെ ചരിത്രത്തിൽ അന്നുവരെ വേഷമിട്ട നടന്മാരെ ആരും പകൽസമയത്തു കണ്ടിട്ടില്ല. ഭീമനും ബകനും ധർമ്മപുത്രരുമെല്ലാം പെരുവഴിയിൽക്കൂടി ഒരിക്കലും നടന്നിട്ടില്ല. ദൈന്യതയോടെ അവർ സർവാധിയുടെ ദയയ്ക്കായി അഭ്യർത്ഥിച്ചു. പക്ഷേ, രാജകല്പനയ്ക്കുമുമ്പിൽ സർവാധി നിസ്സഹായനായിരുന്നു.

ഇതിൽപ്പരം ഒരപമാനം ഒരു കഥകളി നടനും അന്നുവരെ അനുഭവപ്പെട്ടിട്ടില്ല. ഭീമനും ബകനും ധർമ്മപുത്രരുമെല്ലാം പാട്ടുകാരാലും മേളക്കാരാലും അനുഗതരായി കല്പനയ്ക്കുവഴങ്ങി ആറാട്ടുറോഡുവഴി വള്ളക്കടവിലേക്ക് അത്യന്തം വിഷാദപൂർവ്വം നടന്നു. വഴിയരികിൽ കൂടിയ പുരുഷാരം പോലും സ്തബ്ധരായിപ്പോയി, ചിലർ കൂകിവിളിക്കാതിരുന്നില്ല. അധികം കാണികളും ഒരു ദുഃസ്വപ്നം കണ്ടതുപോലെ ഭീതരായി. സർവ്വാധിയും പട്ടക്കാരും മുമ്പിൽ നടക്കുന്നതുകണ്ടപ്പോൾ എന്തോ പന്തികേടുണ്ടെന്നു് അവർക്കു മനസ്സിലായി. രാജകല്പനയില്ലെങ്കിൽ ഇപ്രകാരമൊരു അത്യാഹിതം ഉണ്ടാവുകയില്ലെന്നു് അവർക്കുതോന്നി. പുരാണപുരുഷന്മാരേയും സർവാദരണീയമായ കഥകളിയേയും അപമാനിക്കാൻ തക്ക തൻേറടം ഒരു സർവാധിക്കും ഉണ്ടാവുകയില്ല എന്നു് അവർക്കറിയാമായിരുന്നു. നടന്മാരും പരിവാരവും വള്ളക്കടവിലെത്തിയപ്പോൾ വള്ളങ്ങൾ തയ്യാറായിരുന്നു. അവരെയെല്ലാം കഠിനംകുളത്തു കൊണ്ടുവിടണമെന്നും ആ പ്രദേശത്തുള്ളവരാരും നടന്മാർക്കു വെളിച്ചെണ്ണ കൊടുക്കരുതെന്നുമായിരുന്നു സർവാധിയുടെ ആജ്ഞ. മുഖത്തു തേച്ചിട്ടുള്ള ചായവും മനയോലയും ഇളകണമെങ്കിൽ വെളിച്ചെണ്ണ വേണം. അധികം താമസംകൂടാതെ തേപ്പു മാററിയില്ലെങ്കിൽ മനയോലയുടെ ചൂടുമൂലം തൊലിയെല്ലാം പൊള്ളിപ്പോവും. ഏതായാലും നടന്മാരെല്ലാം അവരുടെ ദുർവിധി അനുഭവിച്ചു.

പിറേറ ദിവസമാണ് തൻെറ കോപപ്രകടനം ഇപ്രകാരമൊരു മഹാവിപത്തിലാണവസാനിച്ചതു് എന്നു് മഹാരാജാവിനു മനസ്സിലായതു്. ഉടനേതന്നെ ഇളയ രാജാവിനെ വരുത്തി തൻെറ ആത്മാർത്ഥമായ ഖേദം പ്രകടിപ്പിച്ചു. നടന്മാരെയും മററും കഴിയുന്നതും വേഗം കൊട്ടാരത്തിൽ വരുത്തി അവരെ തൻെറ പശ്ചാത്താപം അറിയിക്കുകയും പ്രതിവിധിയായി അവർക്കു് വിലയേറിയ പാരിതോഷികങ്ങൾ നൽകുകയും ചെയ്തു. സർവാധി ഇത്ര കടന്നകൈ കാണിക്കുമെന്നു് അദ്ദേഹം വിചാരിച്ചിരുന്നില്ല. സർവാധിയെയും മഹാരാജാവ് ശക്തിയായി ശാസിച്ചു. അതിനുശേഷം ഒരു കഥകളിനടനോടും, സംസ്കാരലേശമെങ്കിലും തീണ്ടിയിട്ടുള്ള ഒരു അധികാരിപോലും, ഇപ്രകാരമൊരു ദുഷ്കൃത്യം ചെയ്തിട്ടില്ല.

ദശാബ്ദങ്ങൾ എത്രയോ കഴിഞ്ഞു. പഴശ്ശിരാജാവിൻെറയും വേലുത്തമ്പിയുടേയും സ്വപ്നങ്ങൾ യാഥാർത്ഥ്യമായിത്തീർന്നു. ജന്മാധിപത്യ വ്യവസ്ഥിതി സ്ഥാപിതമായതോടുകൂടി പഴയ കള്ളനും കൂട്ടരും നാടുവിട്ടു. ''മൂരാച്ചി''കളെന്നു മുദ്രയടിച്ച് രാജാക്കന്മാരെയെല്ലാം പെൻഷൻ കൊടുത്തുവിട്ടു. ജനകീയ ഭരണം ആറാടാൻ തുടങ്ങി. കലാപ്രോത്സാഹനം ഭരണാധികാരികളുടെ ചുമതലയാണെന്നു ചരിത്രം രേഖപ്പെടുത്തിയിട്ടുള്ളതിനാൽ അക്കാദമികൾ രൂപീകൃതമായി. അവാർഡുകൾക്കായി കലാകാരന്മാരും സാഹിത്യകാരന്മാരും രാഷ്ട്രീയ കവാടങ്ങൾ കേറിയിറങ്ങലായി. യാത്രാബത്തയും വിദേശയാത്രാസാഹചര്യവും കാരണം വിമോഹിതരായി കലയുമായി പുലബന്ധംപോലുമില്ലാത്ത രാഷ്ട്രീയ കുട്ടിത്തരക്കാർ അക്കാദമികളിലും കലാമണ്ഡലങ്ങളിലും കയറിക്കൂടി. സംസ്കാരം ഒരു കിലോഗ്രാമിനു് ഇത്ര രൂപയെന്നു വില നിർണ്ണയിച്ചു. ധനകാംക്ഷികളായ ചെറുകിട കലാകാരന്മാരെ പരവശരാക്കി. ക്ലാസിക്കൽ കലകളുടെ ഉദാത്തത ഗ്രഹിക്കാനുള്ള മാനസികനിലവാരം ഇല്ലാത്തതിനാൽ പുതിയ ഭരണാധിപർ അവയെ ജനകീയമാക്കണമെന്ന് ചന്തമുക്കുകളിൽപ്പോലും പ്രസംഗിച്ചുതുടങ്ങി. ക്ലാസിക്കൽ കലാരൂപങ്ങളെ ''ജനകീയ''മാക്കാൻ അവർ കണ്ട വഴി, അലൗകിക വേഷധാരികളായ ശ്രീരാമനേയും ശ്രീകൃഷ്ണനേയും ഭീമനേയും ഹനുമാനേയും ദ്രൗപദിയേയും സീതയേയും താളംചവിട്ടിച്ചു മേളംകൊട്ടി പൊതുവഴി നീളെ നടത്തുകയെന്നായിരുന്നു. കേരളീയ കലാരൂപങ്ങളുടെ പ്രദർശനം അങ്ങനെയാണു വേണ്ടതെന്നു് തീരുമാനിക്കുക മാത്രമല്ല, യാതൊരു സങ്കോചവുമില്ലാതെ ആ പരിപാടി നടപ്പിലാക്കുകയും ചെയ്തു. അങ്ങനെ കലാപ്രോത്സാഹനം ഏറെറടുത്തവർ കലാകൊലപാതകം സഹർഷം കൊണ്ടാടുകയാണിപ്പോൾ. ദുർബലരായകലാകാരന്മാർ ഭരണകൂടത്തിൻെറ ആജ്ഞയും, അതു ധിക്കരിച്ചാലുള്ള ഭവിഷ്യത്തും, അതനുസരിച്ചാൽ ലഭിക്കുന്ന പിച്ചക്കാശും എല്ലാം ഓർത്തു് ആണ്ടിവേഷംകെട്ടി തെരുവിലിറങ്ങാൻ തയ്യാറാവുകയുംചെയ്തു.

ഏഷ്യാഡാണ് ആദ്യമായി കേരളീയ കലാരൂപങ്ങളെ ഇപ്രകാരം അപമാനിച്ചതു്. അതിൻെറ സംഘാടകർക്ക് ഈ കലാരൂപങ്ങളെപ്പററി വിവരമില്ലായിരുന്നു. അവരെ കാര്യം പറഞ്ഞു മനസ്സിലാക്കിയിരുന്നെങ്കിൽ അവർ ഇപ്രകാരം ഒരു നീചകൃത്യത്തിനൊരുമ്പെടുകയില്ലായിരുന്നു. കലാരൂപങ്ങളുടെ അന്തസ്സിനനുസരിച്ച് അവയെ അവതരിപ്പിക്കേണ്ട രീതിയിൽ അവതരിപ്പിക്കാൻ അനുയോജ്യമായ അന്തരീക്ഷത്തിൽ അവതരിപ്പിക്കുമായിരുന്നു. മുഖപ്പട്ടമിട്ട ആനയെപ്പോലെതന്നെയാണ് കഥകളി നടന്മാരും തെയ്യം, തിറ മുതലായവ പ്രകടിപ്പിക്കുന്ന കലാകാരന്മാരും എന്നവർ വിശ്വസിച്ചു. അവരോടു് അപ്രകാരം പെരുമാറിയെങ്കിൽ അവരെ കുററപ്പെടുത്തേണ്ട ആവശ്യമില്ല. അറിവില്ലാത്ത അവരെ കാര്യം പറഞ്ഞു മനസ്സിലാക്കേണ്ടവർ അതു ചെയ്തില്ല. വിവരക്കേടുകൊണ്ടോ ദുരഹങ്കാരംകൊണ്ടോ ആവാം. ഏതായാലും ഏഷ്യാഡിൽ കുറിച്ച നാന്ദി അന്നു് നടന്നതിലും അറുവഷളായി ഇപ്പോൾ പടർന്നുപിടിക്കുന്ന ഒരു മഹാവ്യാധിയായി വളർന്നിരിക്കുകയാണ്.

സന്ദർഭം കിട്ടുമ്പോളെല്ലാം എന്തെങ്കിലും ഉപാധികളുണ്ടാക്കി വിദേശപര്യടനം നടത്തുന്ന നമ്മുടെ കലാരക്ഷകർ, അവിടെയെല്ലാം എങ്ങനെയാണ് അവരുടെ വിശിഷ്ട കലകളോടുപെരുമാറുന്നതെന്നു മനസ്സിലാക്കാൻ അല്പസമയമെങ്കിലും ചെലവാക്കിയിരുന്നുവെങ്കിൽ ഇന്നു കാണുന്ന ഗുഹാ മനുഷ്യസംസ്കാരം ഉടലെടുക്കുകയില്ലായിരുന്നു. യൂറോപ്പിൽ ബീനോവിൻെറ ഓപ്പറയുടെ വേഷം ധരിച്ച ഒരു കലാകാരനെയെങ്കിലും തിയേററിനു പുറത്തു കാണാൻ കിട്ടുമോ? റഷ്യയിൽ ചെക്കോസ്കിയുടെ സുപ്രസിദ്ധ ബാലെ നർത്തകീനർത്തകന്മാർ ബാലേവേഷമണിഞ്ഞു് ക്രെംലിൻ തെരുവുകളിൽക്കൂടി പൂന്തെരുവിലെ സ്ത്രീകളെപ്പോലെ അഴിഞ്ഞാടി നടക്കുന്നതാരെങ്കിലും കണ്ടിട്ടുണ്ടോ? ചൈനയിലെ ഓപ്പറകൾ, ജപ്പാനിലെ കബൂക്കി, തായ്ലണ്ടിലെ രാമായണ നൃത്തശില്പം ഇവയേതെങ്കിലും തെരുവിലിറങ്ങി വ്യഭിചരിച്ചു കണ്ടിട്ടുണ്ടോ? ആ രാജ്യങ്ങളിലുള്ളവരെല്ലാം മണ്ടന്മാരാണോ?

അധികാരഭ്രാന്തുമൂലം എന്തു തോന്ന്യാസവും കാണിച്ചാലും അതിനെപ്പററി ആരും ചോദ്യംചെയ്യാനില്ല എന്നു വിചാരിച്ച് ഇത്രമാത്രം അധമമായി പ്രവർത്തിക്കാൻ കേരളീയർക്കല്ലാതെ ആർക്കു് ചങ്കുറപ്പുണ്ടാവും. രാഷ്ട്രീയ റാലികളെന്നു പറഞ്ഞു് പൊതുജനങ്ങളുടെ സ്വൈരജീവിതത്തിനു് ദിവസങ്ങളോളം പൊറുതിമുട്ടിക്കുന്ന പരിപാടികൾപോലെ നമ്മുടെ വിശിഷ്ട കലാരൂപങ്ങളെയും തെരുവുനീളേ നടത്തി വ്യഭിചരിക്കുന്ന സമ്പ്രദായം നിറുത്തേണ്ടതാണ്. കഥകളി, കൂടിയാട്ടം, മോഹിനിയാട്ടം, കൃഷ്ണനാട്ടം മുതലായ കലാരൂപങ്ങൾ നമ്മുടെ വിശിഷ്ടസമ്പത്താണ്. ഭക്ത്യാദരപൂർവ്വം സമീപിക്കേണ്ട പാവനവും പവിത്രവുമായ കേരളീയസംസ്കാര പാരമ്പര്യത്തിൻെറ ഉത്തമപ്രതീകങ്ങളാണ് അവ.

ഇനിയെങ്കിലും ഇമ്മാതിരിയുള്ള വൃത്തികേടുകൾ കാണിക്കാതിരിക്കൂ. അധികാരം നല്ല കാര്യങ്ങൾക്കു് ഉപയോഗിക്കൂ.





# നാടകത്തിന്റെ നാടൻവേരുകൾ

യഥാർത്ഥ നാടകത്തിലേക്ക് ഇന്നത്തെ നമ്മുടെ നാടകത്തിൽ നിന്ന് വളരെയേറെ ദൂരമുണ്ട്. ആ ദൂരം താണ്ടുവാനുള്ള ശ്രമങ്ങൾ ഇന്ത്യയിൽ നടക്കുന്നുണ്ടെങ്കിലും, പലതും വ്യാജ ശ്രമങ്ങളാണ്. കാട്ടുകളിയായിത്തീർന്ന പരീക്ഷണ നാടകങ്ങളുടെ നടുവിൽ നിന്ന് ഒരു ചെറുപ്പക്കാരൻകൂടി അന്വേഷിക്കുന്നു—നടന്റെ നാടകത്തെപ്പററി.

നഗരങ്ങളിൽ നടന്നും ഇരുന്നും കലകളുടെ തനിമയും നാടത്തവും തേടുക ഇക്കാലത്തൊരു ഫാഷനാണല്ലോ—ഇന്ത്യയിലെമ്പാടും കേരളത്തിൽ പ്രത്യേകിച്ചും. ഇങ്ങനെ പുറത്തുകൊണ്ടുവരുന്ന പ്രാകൃതവേലകൾ പരിഹാസ്യമായിത്തീരുന്ന കഥ പറഞ്ഞാൽ തീരില്ല. കവിതയായാലും നാടകമായാലും അവയുടെ വേരുകളിലേക്ക് ഇറങ്ങിച്ചെല്ലണമെന്ന് വ്രതമെടുക്കുന്നവരുടെ ബഹളത്തിനു നടുവിലാണല്ലോ നാം ജീവിക്കുന്നത്. കലയിൽ പുതിയ ഒന്നുണ്ടാക്കുവാനാണിവർ പാടുപെടുന്നത്. ഈ വ്രതക്കാർ, ശബരിമലയ്ക്ക് മാലയിട്ടവർ മണ്ഡലക്കാലത്ത് മലകേറുന്നതുപോലെ ചില പ്രത്യേക കാലത്ത് പ്രാകൃതവേലകളും അനുഷ്ഠാനകലകളും ആധുനികയന്ത്രോപകരണങ്ങളിൽ പകർത്തുവാനും അവയുടെ ശബ്ദവും രൂപവും നാഗരീകതയിൽ ഒട്ടിച്ചുചേർത്ത് പുതിയ ഒന്നുണ്ടാക്കുവാനും പാടുപെടുന്നത് ഒരു പതിവായിത്തീർന്നിരിക്കുന്നു. ഈ കലാകാരന്മാർ നാഗരീകത മടുക്കുമ്പോൾ അല്പമൊരുല്ലാസത്തിനുവേണ്ടി നാട്ടിൻപുറങ്ങളിലേക്കിറങ്ങുന്നു. നാട്ടിൻപുറങ്ങളിൽ ചെന്ന് തിരിച്ചുപോകുന്നതിലേറെയൊന്നും ഇതുകൊണ്ട് സംഭവിക്കുന്നുമില്ല. ഇത് യാഥാർത്ഥ്യം. പക്ഷേ, പലതും സംഭവിക്കുന്നുവെന്ന ഒരു ബോധം നമുക്കുണ്ടാവുന്നു.

മാദ്ധ്യമസൗകര്യങ്ങളെല്ലാം കേന്ദ്രീകരിച്ചിരിക്കുന്നത് നഗരങ്ങളിലാണ്. മറു നാടന്മാർ വന്നുതങ്ങുന്നതും നഗരങ്ങളിൽത്തന്നെ: അതുകൊണ്ട് നാഗരീകതയുടെ ഉപകരണങ്ങളിൽ പ്രതിഫലിപ്പിച്ച് നാടൻ കലകൾക്ക് കമ്പോളവില വർദ്ധിപ്പിക്കുവാൻ നമുക്കു സാധിക്കുന്നു. ഇതറിഞ്ഞ് സായ്പന്മാരും സ്വയമിങ്ങനെ ചെയ്യാൻ നാട്ടിൻപുറങ്ങളിലേക്ക് വരുന്നു.

നാടൻ കലകളുടെ ഉറവിടം നാട്ടിൻപുറങ്ങളാണെങ്കിലും അവയുടെ കച്ചവടം നടക്കുന്നത് എപ്പോഴും നഗരങ്ങളിലാണ്. ലാഭം സംഭരിക്കുന്നതും നാഗരീകന്മാർ തന്നെ. നാട്ടിൻപുറത്തുകാർ കൃഷി ചെയ്യുന്നതുകൊണ്ടാണല്ലോ ജനങ്ങളാകെ ഭക്ഷണം കഴിക്കുന്നത്. നാടൻ കലകളുടെ വിധിയും ഇതിൽനിന്നു വ്യത്യസ്തമല്ല. പ്രാഗ്‌വിശ്വാസങ്ങളുമായി അടുത്തറിയാൻപററാത്ത ബന്ധം പുലർത്തുന്ന നമ്മുടെ പലതരം അനുഷ്ഠാനകലകളും നഗരങ്ങളിൽ കുടിയിരുത്തുമ്പോൾ ഫ്രിഡ്ജിൽവച്ചു സൂക്ഷിക്കുന്ന പഴഞ്ചരക്കുകൾമാത്രമായി കലാശിക്കും. നാടൻകലയെ സംബന്ധിച്ചായാലും നാടൻ കൃഷിയെ സംബന്ധിച്ചായാലും കഥ ഒന്നുതന്നെ. നഗരവാസികൾക്ക് ചൂഷണം ചെയ്യാനുള്ള ഉല്പന്നങ്ങളുടെ വിളവെടുപ്പു നിലങ്ങളാണവ.

നാട്ടിൻപുറത്തുതന്നെ വേരൂന്നിനിന്ന് അതിന്റെ പശ്ചാത്തലത്തിൽ പുതുമ ആരായുന്ന പതിവ് ഇന്നാട്ടിൽ അത്ര സാധാരണമല്ല. ഇക്കാര്യം ഇങ്ങനെ ഇവിടെ സൂചിപ്പിച്ചതിന് ഒരു കാരണമുണ്ട്. ഈ മാസം 3–ാം തീയതി ഗുരുവായൂരിനടുത്തെ കൊരഞ്ഞിയൂർ എന്ന ഗ്രാമത്തിൽ, മണ്ണും മണലും നിറഞ്ഞ ഒരു തെങ്ങിൻതോപ്പിൽ 'അങ്കണം' എന്ന പേരിൽ നാടകത്തിന്റെ ഒരു കളരി ആരംഭിക്കുകയുണ്ടായി. ഉത്സാഹഭരിതരായ കുറേ ചെറുപ്പക്കാരും, അവരുടെ പ്രവർത്തനങ്ങളിൽ താല്പര്യമുള്ള അല്പം മുതിർന്നവരും ഉൾപ്പെടുന്നതാണ് ഈ അങ്കണം. അങ്കണത്തിന്റെ പ്രധാന ചുമതലക്കാരൻ എന്ന് കെ. സി. മാനവേന്ദ്രനാഥിനെ വിശേഷിപ്പിക്കാം. ഒരു പുതിയ നാടകാഭിനയത്തെക്കുറിച്ചുള്ള അന്വേഷണമാണ് മാനവേന്ദ്രനാഥിന്റെ പ്രധാന ലക്ഷ്യം. അതിനെക്കുറിച്ചൊരു പ്രവചനവും ഉന്നയിക്കുന്നതിലർത്ഥമില്ലല്ലോ. അങ്കണത്തിന്റെ തുടക്കത്തിൽത്തന്നെ കണ്ട ഒരു സവിശേഷത അർത്ഥവത്താണെന്നു പറയാതിരിക്കാനും വയ്യ. വെറുമൊരുൾനാടൻ പ്രദേശത്താണ് ഈ പ്രസ്ഥാനം വേരൂന്നുന്നത്. ഒരുപക്ഷേ, ആരംഭത്തിൽ അത് പല അസൗകര്യങ്ങൾക്കും കാരണമാകാം. യാത്രാസൗകര്യം, കെട്ടിടസൗകര്യം ഇവയൊന്നും അങ്കണക്കളരിക്കില്ല. ആകെയുള്ളത് ഒരു കുഗ്രാമത്തിൽ ചെറിയൊരോലക്കുടിൽ മാത്രം. മാനവേന്ദ്രനാഥിനും കൂട്ടുകാർക്കും വല്ലതുമൊക്കെ ചെയ്യാൻ അരയേക്കർ തെങ്ങിൻതോപ്പുമുണ്ട്. തനി നാട്ടിൻപുറത്ത് തന്റെ അന്വേഷണത്തിനും പ്രവർത്തനത്തിനും താവളം കണ്ടെത്തിയ മാനവേന്ദ്രനാഥിന്റെ പശ്ചാത്തലം ഇവിടെ പ്രസക്തമാണ്. ജനിച്ചതും വളർന്നതും വിദ്യാഭ്യാസം ചെയ്തതും ഒരു മഹാനഗരത്തിൽ. കൈക്കലാക്കിയ ഡിഗ്രി മെക്കാനിക്കൽ എൻജിനീയറിങ്. നല്ലൊരു സ്ഥാപനത്തിൽ സാമാന്യം നന്നായുയരാൻ പററുന്ന ഒരുദ്യോഗം. ഇതെല്ലാം ഉപേക്ഷിച്ച്, ഒരു എൻജിനീയറിങ് കോളേജ് വിദ്യാർത്ഥിയായിരിക്കേതന്നെ താൻ തുടങ്ങിവച്ച നാടകപ്രവർത്തനങ്ങൾ തുടരുവാനാണ് മാനവേന്ദ്രനാഥ് ഒരുമ്പെട്ടത്. തന്റെ നിരന്തരമായ നാടകാന്വേഷണം, തന്റെ അമ്മ പിറന്ന നാട്ടിലേക്കും വീട്ടിലേക്കും മാനവേന്ദ്രനാഥിനെ എത്തിച്ചു,

തിയേററിന്റെ മുഖ്യസ്ഥാനത്ത് നടനെ പ്രതിഷ്ഠിച്ചുകൊണ്ടാണ് മാനവേന്ദ്രനാഥിന്റെ നാടകാന്വേഷണം ആരംഭിക്കുന്നത്. നടന്റെ നാടകത്തിലേക്കുള്ള പാതയിലാണ് തന്റെ എല്ലാ നാടകബോധവും ഈ ചെറുപ്പക്കാരൻ ഉറപ്പിച്ചു നിറുത്തിയിട്ടുള്ളത്. പുവർ തിയേററർ എന്ന മാനവേന്ദ്രനാഥിന്റെ നാടകസങ്കല്പം, നടന്റെ മനോധർമ്മങ്ങളുടെ പരമാധികാരത്തിൽ അധിഷ്ഠിതമാണ്. ആരുടെയും വഴിയിലല്ല ഈ ചെറുപ്പക്കാരൻ—തന്നെ നാടകത്തിലൂടെ കണ്ടെത്തുന്ന നടന്റെ വഴിയിൽ മാത്രമാണ്. മാനവേന്ദ്രനാഥിന്റെ നാടകപ്രവർത്തനങ്ങൾക്ക് കഴിഞ്ഞ വർഷം രണ്ട് അംഗീകാരങ്ങളുണ്ടായി—കൾച്ചറൽ മിനിസ്റ്ററിയുടെ ഫെലോഷിപ്പും ഫോഡ്‌ഫൗണ്ടേഷന്റെ ഗ്രാന്റും. കഥകളി, കൂടിയാട്ടം, കളരിപ്പയററ്, മോഹിനിയാട്ടം എന്നീ കലകൾക്ക നാടകാഭിനയത്തിന്റെ ഒരു മെത്തഡോളജി രൂപപ്പെടുത്തുന്നതിൽ വഹിക്കാൻ കഴിയുന്ന പങ്കിനെക്കുറിച്ചാണ് ഇപ്പോൾ മാനവേന്ദ്രനാഥിന്റെ പ്രധാനമായ അന്വേഷണം. ഫോഡ് ഫൗണ്ടേഷൻ ഗ്രാന്റ് നല്കിയതും ഇതിനുതന്നെ. തന്റെ നാടകസംബന്ധമായ ഈ അന്വേഷണത്തിന്റെയും പ്രവർത്തനങ്ങളുടെയും കേന്ദ്രമാണ് കൊരഞ്ഞിയൂരിൽ രൂപംകൊണ്ട അങ്കണക്കളരി.

ആരംഭമെന്ന നിലയിൽ ഫെബ്രുവരി 3–ാംതീയതി ഞായറാഴ്ച ഔപചാരികമായി അങ്കണം ഉൽഘാടനം ചെയ്തു. ഉൽഘാടകൻ കടമ്മനിട്ട രാമകൃഷ്ണനായിരുന്നു. വിദ്യാർത്ഥിയായിരിക്കേത്തന്നെ മാനവേന്ദ്രനാഥുമായുള്ള തന്റെ പരിചയം എടുത്തുപറയുകയും, അന്നത്തെ നാടകപ്രവർത്തനങ്ങൾ ഓർമ്മിക്കുകയും ചെയ്തു കടമ്മനിട്ട. ചെറുപ്പക്കാരുടെ തലമുറയുമായി തനിക്ക് ബന്ധപ്പെടാൻ സാധിച്ചതിൽ സന്തോഷിക്കുകയും, ഇനി വരുന്ന തലമുറകളുമായും ബന്ധപ്പെടാൻ വിധിയുണ്ടാവട്ടെയെന്നു് പ്രതീക്ഷിക്കുകയും ചെയ്തു. കടമ്മനിട്ട, കോഴി, കുറത്തി, തേങ്ങ എന്നീ നാലുകവിതകളും അദ്ദേഹം അവതരിപ്പിക്കുകയുണ്ടായി. സ്വാഗതപ്രസംഗം ചെയ്ത പി. കെ. എ. റഹിം അങ്കണമെന്തിനെന്നത് യുക്തിപൂർവ്വമായിത്തന്നെ വിവരിച്ചു. കാര്യമാത്ര പ്രസക്തവും ശക്തവുമായ ഒരു പ്രഭാഷണം കൂടിയായിരുന്നു ഈ സ്വാഗതം. കളരിയെന്നു കേൾക്കുമ്പോൾ ചെറുത്തുനില്ക്കുവാനോ ആക്രമിക്കുവാനോ ഉള്ള ഒരേർപ്പാടാണെന്നാണ് ഇക്കാലത്തെ ഒരു ധാരണ. ചില നാടകക്കളരികളുടെ പോക്ക് അത്തരത്തിലാകയാൽ അങ്ങനെ ധരിക്കുന്നവരെ നമുക്ക് കുററപ്പെടുത്താനും വയ്യ. അങ്കണം തുടങ്ങിയിട്ട കളരി ഏതായാലും അതിനല്ലെന്നു തോന്നുന്നു. എല്ലാ മനുഷ്യരിലുമുള്ള സൃഷ്ടിപരവും സ്നേഹദ്യോതകവുമായ വശങ്ങളെ ഉദ്ദീപിപ്പിക്കുവാൻ വേണ്ടിയാണ് കളരി. മനുഷ്യനിൽ കുടികൊള്ളുന്ന നന്മയെ വികസിപ്പിക്കുമ്പോൾ മനുഷ്യൻ തനിക്കും മററുള്ളവർക്കും നല്ലവനായിത്തീരുന്നു. നാടകകലയിലൂടെ അതു ചെയ്യുക—അതാണ് അങ്കണത്തിന്റെ പ്രമാണം. അതു തന്നെയാണ് അതിന്റെ പ്രവർത്തനവും.

ചിത്രകലാകാരനായ ഗായത്രിയുടെ നേതൃത്വത്തിൽ യുവവിദ്യാർത്ഥികൾ പെട്ടെന്നൊരുക്കിയ ഒരു കവിതാപരിപാടിയുമുണ്ടായിരുന്നു. സ്വാഗതപ്രസംഗകനോട്, വരട്ടേയെന്നു പറഞ്ഞു നിറുത്തിയാണ് ഈ പരിപാടി ആരംഭിച്ചത്.

''വരവേല്പുരിയാടാൻ വരട്ടെ,
നിനവിന്റെ നിറമാലകൾ വരം
തന്നവർക്കൊന്നാമതായ്
വഴിതേടുമ്പോൾ നമ്മളോർക്കുക
നടക്കുമ്പോൾ വഴിയുംവെട്ടി
മുമ്പിൽപ്പോയോരെ, ചിലപേരെ.''

നിലവിലുണ്ടായിരുന്ന സംസ്കാരത്തിനും കലയ്ക്കും അവരുടേതായ കലാപത്തിലൂടെയും കർമ്മത്തിലൂടെയും മാററം വരുത്തിയ അഞ്ചുപേരുടെ ചിത്രം ഈ യുവവിദ്യാർത്ഥികൾ അവതരിപ്പിച്ചു. മീൻ തൊട്ടുകൂട്ടി ആറും നാലും തൻ ചക്കിലാട്ടി മറപ്പൊരുളോലകൾ മീട്ടിയ തുഞ്ചനെ. തുള്ളലിലൂടെ പുതിയൊരു ജീവിതവും കലാപ്രകടനവുമാരംഭിച്ച കുഞ്ചനെ കാൽ നൂററാണ്ട് ഭ്രഷ്ടനായി, വീണ്ടും തിരിച്ച് രംഗത്തെത്തി കഥകളിയെ 'വേനൽപ്പാടവേല' യാക്കിത്തീർത്ത കാവുങ്ങൽ ശങ്കരപ്പണിക്കരെ. സഹ്യനിൽ തലവച്ച നാടിന്റെ നൽച്ചൊല്ലുകളും ചൊല്ലിയാട്ടവും അപ്പുറത്തെത്തിച്ച വള്ളത്തോളിനെ. കാവിലെപ്പാട്ടും പൂതക്കളിയും പുത്തൻകലത്താളവുമുയർത്തിയ ഇടശ്ശേരിയെ. കോലോത്തെ കളിക്കോറലിലേ കോലമുള്ള എന്ന 'കാനോലു്' നാലേനാല് വരിയാൽ തീരുത്തിയ കെ. സി. എസ്. പണിക്കരെ — ഇവരെയാണ് ആ യുവവിദ്യാർത്ഥികൾ മനസ്സിന്റെ നിറമാലചാർത്തിച്ചത്. മൺമറഞ്ഞ അവരെയോർത്ത് സദസ്സാകെ ഒരു മിനിട്ട് മൗനം ജപിച്ചു. ഡി. വിനയചന്ദ്രൻ 'കോലങ്ങൾ' തുടങ്ങിയ നാടോടിക്കവിതകൾ അവതരിപ്പിച്ചു. പലതും സ്വന്തം കൃതികൾ; ചിലത് തനി നാടോടിപ്പാട്ടുകൾ. അയ്യപ്പപ്പണിക്കരുടെ ഒരു ചെറുകവിതയും വിനയചന്ദ്രൻ അവതരിപ്പിക്കുകയുണ്ടായി. വിനയചന്ദ്രനും ഗായത്രിയും അങ്കണത്തിന് ആശംസ സമർപ്പിച്ചുകൊണ്ട് പ്രസംഗിക്കുകയും ചെയ്തു. യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചത് കമ്മ്യൂണിസ്ററ് നേതാവായ കൊളാടി ഗോവിന്ദൻകുട്ടിയായിരുന്നു. കൊരഞ്ഞിയൂർ എന്ന ഗ്രാമത്തിൽ നാടകത്തിന്റെ പുതിയൊരു തുടക്കമാണെന്ന് അദ്ദേഹം ചൂണ്ടിക്കാണിച്ചു. പണ്ടൊരിക്കൽ, ഏതാണ്ട് നാല്പത്തഞ്ചു കൊല്ലംമുമ്പ്, കൊരഞ്ഞിയൂരിൽ നടന്ന ഒരു കർഷകസമ്മേളനത്തോടനുബന്ധിച്ച് പുതിയ ഒരു നാടകം ഇവിടെ അരങ്ങേറിയിട്ടുണ്ട്. മലയാള നാടകത്തിന്റെ പുതിയൊരു മുഖം അവതരിപ്പിച്ച കെ. ദാമോദരന്റെ 'പാട്ടബാക്കി' ആദ്യമായി അരങ്ങേറിയത് ഈ കൊരഞ്ഞിയൂരിലാണ്. അങ്ങനെ മലയാള നാടകത്തിന്റെ അക്കാലത്തിന്റെ പുതിയൊരു തുടക്കം അന്ന് ഇവിടെനിന്നാരംഭിച്ചു. ഇപ്പോൾ മാനവേന്ദ്രനാഥിന്റെ ഉത്സാഹത്തിലും അങ്കണത്തിന്റെ ആഭിമുഖ്യത്തിലുമുള്ള ഈ പുതിയ തുടക്കം നമ്മുടെ നാടകകലയ്ക്ക് പുതിയ മുഖവും ചൈതന്യവും ഉളവാക്കട്ടെയെന്ന് കൊളാടി ആശംസിച്ചു.

ഉത്സാഹത്തിന്റെയും ഉത്തേജനത്തിന്റെയും ഭക്തിനിർഭരമായ ഒരു ബംഗാളി സങ്കീർത്തനം തുടക്കത്തിലേ ഡോക്ടർ എസ്. പി. രമേശ് ആലപിക്കുകയുണ്ടായി.

എസ്. പി. രമേശ്, ജോർജ്, ആർ. വി. അബ്ദുൽ മജീദ്, പ്രൊഫസർ പി. വി. കൃഷ്ണൻനായർ തുടങ്ങിയ കുറേ പ്രവർത്തകന്മാർ അങ്കണത്തിന്റെ ജീവനാഡികളാണ്. ഒരു നാടകം ആസ്വദിച്ചതുപോലെയാണ് എല്ലാവരും പിരിഞ്ഞത്.

—സ്റ്റാഫ് ലേഖകൻ





'അങ്കണം' എന്ന നാടകക്കളരിയുടെ ഉദ്ഘാടനവേള. എസ്. പി. രമേശ്, ഡി. വിനയചന്ദ്രൻ, പി. കെ. എ. റഹിം, കടമ്മനിട്ട രാമകൃഷ്ണൻ.

തൃപ്ത ഞെട്ടിയുണർന്നു്
പുതപ്പ് നേരെയാക്കി
ചുവന്ന ലജ്ജയുടെ ചേലത്തുമ്പ്
കഴുത്തോളം മൂടി.

ആദ്യം തന്റെ പുരുഷനേയും
പിന്നീട് വെളുത്ത കിടക്കവിരിയിലെ ചുളിവുകളും
കണ്ട് അവൾ ലജ്ജിച്ചു.

അവൾ പറയാൻ തുടങ്ങി:
ഇന്ന് മാഘമാസ രാത്രിയിൽ
ഞാൻ നദിയിൽ കാൽവച്ചു.
വളരെയധികം തണുപ്പുള്ള രാത്രിയിൽ
നദി മുളിപ്പാട്ടു മൂളുകയായിരുന്നു.
അസംഭാവ്യമായ സംഗതിയാണ്,
എന്റെ അവയവങ്ങൾ ജലത്തിൽ സ്പർശിച്ചതോടെ
നദി പാല്പുഴയായിത്തീർന്നു.

അദ്ഭുതകരമായ ഏതോ നദി.
ഈ പാല്പുഴയിൽ ഞാൻ കുളിച്ചു.



ഈ * തൽവണ്ടിയിൽ എങ്ങനെ നദിയുണ്ടായി?
ഇതെന്തൊരു സ്വപ്നമാണ്.

ചന്ദ്രൻ നദി നീന്തിക്കടക്കുകയായിരുന്നു.
ഞാൻ കൈക്കുമ്പിളിൽ ചന്ദ്രനെ കോരി
ഒരു കവിൾ കുടിച്ചു.
നദിയിലെ ജലം
എന്റെ രക്തത്തിൽ അലിഞ്ഞു ചേർന്നു.
ആ പ്രകാശം
എന്റെ ഗർഭപാത്രത്തിൽ ഇളകിക്കൊണ്ടിരുന്നു.
ഫാൽഗുനമാസത്തിന്റെ പാത്രത്തിൽ
ഞാൻ ഏഴുനിറങ്ങൾ കലക്കി.
ആരോടും അക്കാര്യം ഞാൻ പറയുകയില്ല.
ഗർഭപാത്രത്തിൽ
ഗർഭം കിളിർക്കുമ്പോഴാണ്
മണ്ണുകൊണ്ടു നിർമ്മിച്ച ഈ ശരീരം
സാർത്ഥകമായിത്തീരുന്നതു്.
ഇതെങ്ങനെയുള്ള ജപമാണ്
എങ്ങനെയുള്ള തപമാണ്?
എന്തുകൊണ്ടെന്നാൽ മാതാവിനു്
ഈശ്വരനുമായുള്ള ദർശനം
ഗർഭപാത്രത്തിൽ വച്ചാണു സംഭവിക്കുന്നതു്.
ആദ്യഗർഭമായിരുന്നതുകൊണ്ടു്
എന്റെ മനസ്സ് ഒന്നിലും ഉറച്ചുനിന്നില്ല.
തൈരു കലക്കാനിരുന്നപ്പോൾ
വെണ്ണ ഇളകുന്നതുപോലെ തോന്നി.



# അമൃതാ പ്രീതം

പരിഭാഷ: കെ. രാധാകൃഷ്ണൻ

# മാതാ തൃപ്തയുടെ ഒമ്പതു സ്വപ്നങ്ങൾ

ഞാൻ മൺകലത്തിൽ കൈയിട്ടപ്പോൾ
സൂര്യന്റെ ഒരുരുള പുറത്തുവന്നു.

ഇതെന്തൊരു അനുഭവമായിരുന്നു?
എന്തു മിശ്രണമായിരുന്നു?
വീണ്ടും ചൈത്രമാസം കടന്നുവരുന്നു.
ഇതെന്തൊരു സ്വപ്നമാണ്?
എന്നിൽ നിന്നും എന്റെ ഗർഭപാത്രംവരെയാണ്
ഈ സ്വപ്നങ്ങളുടെ അകലം.

എന്റെ മനസ്സ് ആനന്ദിക്കുകയും
ഹൃദയം ഭയപ്പെടുകയും ചെയ്തു.

വൈശാഖത്തിൽ കൊയ്യുന്ന
ഈ ഗോതമ്പുമണി ഏതു വിധത്തിലുള്ളതാണ്?
പാററാൻവേണ്ടി അതു മുറത്തിലിട്ടപ്പോൾ
മുറം നക്ഷത്രങ്ങൾകൊണ്ടു നിറഞ്ഞു.

ഇന്ന്, ജ്യേഷ്ഠ മാസത്തിലെ
മന്ദമായ രാത്രിയിൽ
ഇതെന്തൊരു ശബ്ദമായിരുന്നു?
ജലത്തിൽനിന്നും കരയിൽനിന്നും
ഒരു നാദമുയരുന്നതുപോലെ തോന്നി.
അതു മോഹത്തിന്റെയും മായയുടെയും
ഗീതമായിരുന്നോ?
അതോ, ഈശ്വരന്റെ ശരീരത്തിന്റെ സംഗീതമായിന്നോ?
ഏതോ ദൈവികമായ സുഗന്ധമായിരുന്നോ?
അതോ, എന്റെ നാഭിയുടെ ഗന്ധമായിരുന്നോ?

ഞാൻ സങ്കോചത്തോടെ നടന്നുകൊണ്ടിരുന്നു,.



ഭയന്നുകൊണ്ടുമിരുന്നു
ഈ ശബ്ദം ലക്ഷ്യമാക്കി
ഞാൻ വനങ്ങളിലൂടെ നടന്നുകൊണ്ടിരുന്നു.
ഇതെന്തൊരു ശബ്ദമാണ്?
എന്തൊരു സ്വപ്നമാണ്?
എത്രമാത്രം പരകീയമാണ്?
എത്രത്തോളം സ്വന്തമാണ്?
ഒരു മാൻപേടയെപ്പോലെ
ഞാൻ ഭ്രാന്തിയായിക്കൊണ്ടിരുന്നു.
എന്റെ ഗർഭപാത്രത്തിൽ
ഞാനെന്റെ ചെവി ചേർത്തുകൊണ്ടിരുന്നു.
ആഷാഢമാസത്തിൽ
പൂക്കൾ വിടരുന്നതുപോലെയും
ദിവസങ്ങൾ വിരിയുന്നതുപോലെയും
സ്വാഭാവികമായി തൃപ്തയുടെ കണ്ണുകൾ തുറന്നു,
എന്റെയീ ജീവിതം
ഏതു തടാകത്തിലെ ജലമാണ്.
ഇപ്പോഴിവിടെ
ഒരു ഹംസം നീന്തി തുടിക്കുന്നതു ഞാൻ കണ്ടു.

ഇതെന്തൊരു സ്വപ്നമാണ്?
ഉണർന്നിരിക്കുമ്പോഴും കാണുന്ന സ്വപ്നം
എന്റെ ഗർഭത്തിൽ
അവയുടെ ചിറകുകളിളകി.
എന്റെ സമീപത്തു് വൃക്ഷങ്ങളോ മനുഷ്യരോ ഇല്ല.
പിന്നെയാരാണ് എന്റെ സഞ്ചിയിൽ
നാളികേരം വച്ചതു്?
ഞാൻ ചിരട്ടയുടച്ചപ്പോൾ
ആളുകൾ കഴമ്പ് കൊണ്ടുപോകാൻ വന്നു.
പച്ചക്കഴമ്പിന്റെ വെള്ളം
ഞാൻ പാത്രങ്ങളിലൊഴിച്ചു.
ആരും കൊണ്ടുവന്നു വച്ചതല്ല, കഥാവസ്തുവല്ല,
രണ്ടെണ്ണമുണ്ടായിരുന്നില്ല, ദ്വൈത ഭാവമില്ല.
വാതില്ക്കൽ അനേകമാളുകൾ വന്നു.
എങ്കിലും ചിരട്ടയിലെ കഴമ്പ്
അപ്പോഴും അവസാനിച്ചില്ല.
ഇതെങ്ങനെയുള്ള ചിരട്ടയാണ്!
എങ്ങനെയുള്ള സ്വപ്നമാണ്?
സ്വപ്നത്തിന്റെ നൂൽ
എന്തുമാത്രം ദൈർഘ്യമുള്ളതാണ്!
ഇതു ഹൃദയത്തിന്റെ ശ്രാവണമാണ്
ഞാൻ മാറിൽ കൈവച്ചപ്പോൾ
ആ കഴമ്പിൽ നിന്നുള്ള വെള്ളം

പാലുപോലെ ഇററിററു വീണുകൊണ്ടിരുന്നു
ഇതെങ്ങനെയുള്ള ഭാദ്രമാണ്?
ഇതെന്തൊരു ജാലവിദ്യയാണ്?
ഓരോ സംഗതിയിലും അസാധാരണത്വമുണ്ട്
ഈ ഗർഭത്തിൽ കിടക്കുന്ന ബാലനു്
ആരാണു കുപ്പായം തുന്നുന്നതു്?
ഇതെങ്ങനെയുള്ള തക്ലിയാണ്?
എങ്ങനെയുള്ള കൈപ്പിടിയാണ്!
ഇന്നലെ രാത്രിമുഴുവൻ ഞാൻ
കിരണങ്ങൾ നൂററുകൊണ്ടിരുന്നതുപോലെ തോന്നുന്നു...
ആശ്വിന മാസമായി
തൃപ്ത വിരക്തയായി ഉണർന്നിരിക്കുന്നു.
എന്റെ ജീവിതമേ!
നീ ആർക്കുവേണ്ടിയാണ്
മോഹത്തിന്റെ പഞ്ഞിത്തിരി നൂൽക്കുന്നതു്!
മോഹത്തിന്റെ നൂലുകൊണ്ടു്
ആകാശത്തെ പൊതിയാൻ കഴിയുകയില്ല

സൂര്യനെ ബന്ധിക്കാനും കഴിയുകയില്ല.
സത്യംപോലുള്ള ഒരു വസ്തുവാണിതു്
ഇതിനു കുപ്പായം നൂൽക്കാൻ കഴിയുകയില്ല.

തൃപ്ത തന്റെ ഗർഭപാത്രത്തിനു മുന്നിൽ
ശിരസ്സു നമിച്ചു.
ഞാൻ സ്വപ്നത്തിന്റെ മർമ്മം മനസ്സിലാക്കിയിരിക്കുന്നു.
ഇതുസ്വന്തവുമല്ല, പരകീയവുമല്ല.
അനശ്വരനായ ഏതോ യോഗിപോലെ
ആവേശം കൊണ്ടു തൃപ്ത
അങ്ങനെ തന്നെ നിമിഷനേരമിരുന്നു—
പൊരിയുന്ന ഗർഭത്തിന്റെ സുഗന്ധധൂമം പരന്നു...

എന്റെ ജീവിതമേ,
നീ ആർക്കുവേണ്ടിയാണ്
മോഹത്തിന്റെ പഞ്ഞിത്തിരി നൂൽക്കുന്നതു്...

കാർത്തിക മാസത്തിന്റെ എന്റെ പുണ്യാത്മാവ്
എന്റെ ജീവിതത്തിന്റെ സത്കർമ്മമാണ്.

എന്റെ ഗർഭത്തിന്റെ സുഗന്ധധൂമം
അഗ്നിയുടെ തിരി നൂററുകൊണ്ടിരിക്കുകയാണ്.

ശരീരത്തിന്റെ ദീപം ജ്വലിച്ച്
പ്രകാശത്തിന്റെ തൂണത്തെ സ്പർശിച്ചു.

എന്റെ ആദ്യത്തെ പ്രസൂതികാ ഗൃഹത്തിലേക്കു്
ഭൂമിയുടെ ധാത്രിയെ വിളിക്കൂ...

---

തൽവണ്ടി: ഗുരു നാനാക്കിന്റെ ജന്മസ്ഥലം.

# കെ. രാജേന്ദ്രബാബു

# ചുവന്ന കാട്ടാടുകൾ

ടിബററിന്റെ തെക്കുകിഴക്കായുള്ള ഒരു സ്ഥലമാണ് സാംഗാ ചു സോംഗ്. എഴുപത്തിഅഞ്ചുവർഷം മുമ്പ് ഒരു ദിവസം ലെഫ്ററനന്റ് കേണൽ എഫ്. എം. ബെയിലി എന്നൊരാൾ അവിടത്തുകാരായ ചിലരെ പരിചയപ്പെടാനിടയായി. അവരുടെയൊക്കെ തലയിൽ ഒരിനം ചുവന്നരോമത്തൊപ്പിയുണ്ടായിരുന്നു. അതു് ഏതു ജന്തുവിന്റെ തോലുകൊണ്ടു നിർമ്മിച്ച തൊപ്പിയാണെന്നറിയാൻ അദ്ദേഹത്തിനു് അതിയായ ആഗ്രഹം ജനിച്ചു. അന്വേഷണത്തിൽ, തൊട്ടടുത്ത മലകളിൽ വളരുന്ന ഒരിനം ആടിന്റെ തോലുകൊണ്ടാണു് ആ തൊപ്പിയുണ്ടാക്കിയതെന്നു് അദ്ദേഹം മനസ്സിലാക്കി. അങ്ങനെയും ഒരാടോ? അതിമനോഹരമായ തിളങ്ങുന്ന ചുവന്ന രോമത്തോലുമായി ഒരിനം ആടുള്ളതായി ജന്തുശാസ്ത്രജ്ഞൻകൂടിയായ കേണലിനു് വിശ്വാസം തോന്നിയില്ല. എന്തായാലും ആ മൃഗത്തെ കണ്ടുപിടിച്ചേ കഴിയൂ എന്ന വാശിയിലായി കേണൽ ബെയിലി. തൊട്ടടുത്ത വർഷംതന്നെ ആസാം അതിർത്തിക്കു സമീപമുള്ള മിഷ്മി കുന്നുകളിലെവിടെയോവച്ചു് ഇത്തരം ഒരാടിനെ ആരോ വെടിവച്ചു കൊന്നതായി അദ്ദേഹത്തിനു അറിവുകിട്ടി. മിഷ്മിയിലെ ഗിരിവർഗ്ഗക്കാരുമായി വേട്ടയ്ക്കുപോയിരുന്ന എച്ച്. എൽ. കൂപ്പർ എന്നൊരാൾക്ക് 1922-ഏപ്രിലിൽ നാലോ അഞ്ചോ ചുവന്ന കാട്ടാടുകളെ വെടിവച്ചിടാൻ കഴിഞ്ഞതായും ബെയിലി അറിഞ്ഞു. 1931-ൽ വടക്കേ ബർമ്മയിലെ അഭുംഗ് താഴ്‌വരയിൽനിന്നു് ക്രാൻബ്രൂക്കിലെ രാജാവിനു് ഒരു മൃഗത്തെ ലഭിക്കുകയുണ്ടായി. അദ്ദേഹം അതിനെ ബ്രിട്ടീഷ് മ്യൂസിയത്തിനു സംഭാവന ചെയ്തു. എന്നിട്ടും 1960-ഓടുകൂടി മാത്രമേ ഗോറൽ എന്ന ഈ മൃഗത്തിനു് ശാസ്ത്രരേഖകളിൽ സ്ഥാനം പിടിക്കാൻ കഴിഞ്ഞുള്ളൂ. അന്നെങ്കിലും അതിനു സാധിച്ചതിനു കാരണക്കാരൻ കൂപ്പർതന്നെയാണു്. ഈ മൃഗത്തിന്റെ ഒരു തോൽ അദ്ദേഹം ബ്രിട്ടീഷ് മ്യൂസിയത്തിലയച്ചുകൊടുത്തിട്ടു് അതു് ഏതു ജീവിയുടേതാണെന്നു കണ്ടുപിടിച്ചറിയിക്കാൻ അവരോടപേക്ഷിച്ചു. അന്നൊരിക്കൽ ക്രാൻബ്രൂക്കിലെ രാജാവു് എത്തിച്ചുകൊടുത്ത അതേ മൃഗത്തിന്റെ തോലാണു് കൂപ്പറിന്റേതുമെന്നു് പറയാൻ ബ്രിട്ടീഷ് മ്യൂസിയത്തിൽ സസ്തനങ്ങളുടെ ചുമതല വഹിക്കുന്ന ആർ. ഡബ്ല്യൂ. ഹേമാൻ എന്ന ശാസ്ത്രജ്ഞനു് ഒട്ടും ആലോചിക്കേണ്ടിവന്നില്ല. ഹേമാൻ പിന്നീടു് ഒട്ടും വൈകാതെ ഈ വിശിഷ്ട ജീവിയെക്കുറിച്ചുള്ള വിവരങ്ങൾ പ്രസിദ്ധീകരിക്കുകയും അങ്ങനെ ഗോറൽ എന്ന മൃഗം ശാസ്ത്രരേഖകളിൽ സ്ഥാനംപിടിക്കുകയുംചെയ്തു.



കൃഷ്ണമൃഗം, ഇംപാല തുടങ്ങിയ ആൻറിലോപ്പുകളുടെ കൂട്ടത്തിൽ ഒരിനമായി കരുതിയിരുന്ന വന്യജീവിയാണു് ഗോറൽ. ആൻറിലോപ്പുകളെ അപേക്ഷിച്ചു് ആടിനോടാണു് സാമ്യമെന്നു കണ്ടതിനാലാവണം പില്ക്കാലത്തു് മററു കാട്ടാടുകളോടൊപ്പം ആടുവർഗ്ഗത്തിൽ ഇവയ്ക്കു സ്ഥാനം നൽകി. എങ്കിലും ഇവ ഇന്നും ''ആട്—ആൻറിലോപ്'' (Goat-Antilope) എന്നാണറിയപ്പെടുന്നതു്. കാട്ടിലെ കിഴുക്കാംതൂക്കായ പാറക്കെട്ടുകളിൽ കാലംപോക്കുന്ന ഈ അഭ്യാസികൾക്കു് ആടിനോളം വലിപ്പമേയുള്ളൂ. അരമീററർ ഉയരംവയ്ക്കുന്ന ഇവയ്ക്കു് വളർച്ച മുററുമ്പോൾ ഏറിയാൽ മുപ്പത്തിഅഞ്ചുകിലോഗ്രാം ഭാരം കാണും. ആണിനും, പെണ്ണിനും പിന്നിലേക്കു വളഞ്ഞുകൂർത്ത കൊമ്പുകളുണ്ടു്. ദേഹം നിറയെ സമൃദ്ധമായരോമം; കഴുത്തിൽ അല്പം കുഞ്ചിരോമവും. നീണ്ടു ബലമുള്ള കാലുകൾ. പെണ്ണിനു് നാലു മുലഞെട്ടുകളുണ്ടു്. (ആടിന്റേതല്ലാത്ത അവയവ വിശേഷം!)

ഗോറലിന്റെ മൂന്നിനങ്ങളാണു് ഇന്നുള്ളതു്—നരച്ച പുറം ചട്ടയണിഞ്ഞ ഗ്രേ ഗോറൽ, ബ്രൗൺ നിറമുള്ള ബ്രൗൺ ഗോറൽ, ചുവന്ന റെഡ് ഗോറൽ. സമുദ്രനിരപ്പിൽ നിന്നും ആയിരം മുതൽ നാലായിരം അടിവരെ ഉയരമുള്ള വരണ്ട കുന്നിൻപ്രദേശങ്ങളിലാണു് ഇവയൊക്കെ വളരുന്നതു്. ബർമ്മ, ചൈന, കൊറിയ, സൈബീരിയ, ടിബററ്, എന്നിവിടങ്ങളിലും ഇന്ത്യയിൽ കാശ്മീർ, ഹിമാലയം എന്നീ പ്രദേശങ്ങളിലും ഗോറലുകളുണ്ടു്. കിഴുക്കാംതൂക്കായ പാറക്കെട്ടുകളുള്ള സ്ഥലങ്ങളിൽ അങ്ങിങ്ങായി വളരുന്നു. ഉണക്കപ്പുല്ലുതിന്നു കഴിഞ്ഞുകൂടാനാണിഷ്ടമെന്നുവരികിലും, ഏതിനം സാഹചര്യങ്ങളിലും ജീവിക്കാൻ ഇക്കൂട്ടർക്കു് യാതൊരു മടിയുമില്ല. ആണും, പെണ്ണുമായി രണ്ടു മുതൽ പന്ത്രണ്ടുവരെയടങ്ങുന്ന ചെറു സംഘങ്ങളായാണു് ഇവ മേഞ്ഞു നടക്കുന്നതു്. ഏറെ പ്രായംചെന്ന ആണുങ്ങൾ മാത്രം ഒററയ്ക്കു നടക്കും. രാവിലെയും വൈകുന്നേരവുമാണു് ഇവ മേയാനിറങ്ങുക. പാറക്കെട്ടുകൾക്കിടയിലൂടെ മിന്നൽപിണർപോലെ അതിശീഘ്രം ഓടിമറയുന്ന ഗോറലിന്റെ കുളമ്പിന്റെ ആഘാതമേററു് ഇളകിയ പാറകൾ ഉരുണ്ടുരുണ്ടു് താഴ്‌വാരങ്ങളിലേക്കൊഴുകുന്ന കാഴ്ചയും, അതു ജനിപ്പിക്കുന്ന ഒച്ചയും നേരിട്ടനുഭവിക്കാനിടവന്നവർ ഒരിക്കലും മറക്കുകയില്ലെന്നാണു് പ്രസിദ്ധ വന്യജീവി നിരീക്ഷകനായ സാൻഡേഴ്‌സൺ അഭിപ്രായപ്പെടുന്നതു്. രാവിലത്തെ മേച്ചിൽ കഴിഞ്ഞാൽ വെയിലത്തു ചെന്നു് കാലു് മുന്നോട്ടു നീട്ടി തല മുൻകാലുകൾക്കിടയിൽ പൂഴ്ത്തിവച്ചു് വിശ്രമിക്കുക ഗോറലിന്റെ സ്വഭാവമാണു്.

മഞ്ഞുകാലമാകുന്നതോടെ ഇവയ്ക്കു് ഇണചേരാനാശ തോന്നിത്തുടങ്ങും. അപ്പോഴേക്കും പെണ്ണുങ്ങളുടെ കൂട്ടത്തിലേക്കു ചില ആണുങ്ങൾ കൂടി വന്നണയും. കുന്നിൻപുറങ്ങളിൽനിന്നു് കൂട്ടുകാർ ഒരുമിച്ചു് താഴ്‌വാരങ്ങളിലേക്കു് മെല്ലെ നീങ്ങും. ഇണചേരുന്നതിനുവേണ്ടി ഉൾവനങ്ങളിലേക്കു പോകുന്ന ശീലം ഇവയ്ക്കില്ല. സെപ്ററംബർ മുതൽ നവംബർ വരെയുള്ള മാസങ്ങളിലാണു് ഈ ജീവികൾ സൃഷ്ടികർമ്മത്തിൽ ഏർപ്പെടുക. ഗർഭധാരണകാലം ആറുമാസമാണു്. ഒരു പേറിൽ ഒരു കുട്ടി എന്നതാണു് പതിവെന്നുവരികിലും അപൂർവ്വമായി രണ്ടും, അസാധാരണമായി മൂന്നും കുഞ്ഞുങ്ങൾ വരെ ഇവയ്ക്കു പിറന്നിട്ടുണ്ടു്. ഇവയുടെ കൂട്ടത്തിൽ ജനനനിരക്കു് ഏറി നില്ക്കുന്നതു് ഏപ്രിൽമാസത്തിലാണു്.

ഗോറലിനു് മനുഷ്യരല്ലാതെ മററു ശത്രുക്കളാരുമില്ല എന്നുതന്നെ പറയാം. കിടാങ്ങളെ ചിലപ്പോൾ കഴുകന്മാർ റാഞ്ചിക്കൊണ്ടു പോകാറുണ്ടു്. വളരെ അപൂർവ്വമായി പുലികളും ഇവയെ ആക്രമിക്കുന്നു. വേട്ടപ്പട്ടികളുടെ സഹായത്തോടെ മനുഷ്യർ ഇവയെ പിടികൂടുന്നുണ്ടു്. അവരെയൊക്കെ വേട്ടയ്ക്കു പ്രേരിപ്പിക്കുന്ന പ്രധാന കാരണം ഇതിന്റെ രുചികരമായ ഇറച്ചിയാണു്. വേട്ടപ്പട്ടികളെ ഒട്ടും ഭയപ്പെടാതെ, വീറോടെ നിന്നെതിർക്കുന്നതിൽ ഗോറൽ ഒരിക്കലും മടികാണിക്കാറില്ല. അതിന്റെ കൂർത്ത കൊമ്പിന്റെ കുത്തേററു് എത്രയോ വേട്ടനായ്ക്കൾ ചത്തുപോയിരിക്കുന്നു. ശത്രുക്കളെ നേരിടുമ്പോൾ ഇവ അമറുന്നതുപോലെ ഒച്ച പുറപ്പെടുവിക്കാറുണ്ടു്.

ഗോറലിന്റെ ശരാശരി ആയുസ്സു് പതിനഞ്ചു വർഷമാണു്.



# എവിടെ ഒരു രണ്ടാംനിര?

നമ്മുടെ നാട്ടിൽ ട്രാക്ക് ആൻഡ് ഫീൽഡ് മത്സരങ്ങൾ ഒരു ചടങ്ങായി മാറിക്കൊണ്ടിരിക്കുകയാണു്. ഇങ്ങനെ തോന്നാൻ കാരണം, കഴിഞ്ഞ നാലുദിനങ്ങളിൽ മദ്രാസിൽ നടന്ന ഇൻറർ-സ്റ്റേററ് അത്‌ലററിക് മീററാണു്.

ഒരു ചടങ്ങെന്നതിലുപരിയായ ഹരം പ്രദാനം ചെയ്യുവാൻ അത്‌ലററിക് മത്സരങ്ങൾക്കു കഴിയുന്നില്ല എന്ന വസ്തുത ഈ രംഗത്തു് സംഭവിച്ചിരിക്കുന്ന നിശ്ചലതയിലേക്കാണു് വിരൽ ചൂണ്ടുന്നതു്. ഓർത്തുനോക്കൂ, കഴിഞ്ഞ നാലഞ്ചുകൊല്ലമായി ഒരേ അത്‌ലററുകളുടെ പേരല്ലേ പതിവായി കേട്ടുകൊണ്ടിരിക്കുന്നതു്? ആ പേരുകൾക്കപ്പുറമേ, പുതിയ പേരുകൾ എത്രവന്നു? ഗീതാ സുത്‌ഷി, ശ്രീറാം സിംഗ്, അണ്ണാവി എന്നിവർ ഒരു പരിധിവരെ ഈ അഭിപ്രായത്തിനു് ഒരു അപവാദമാണെന്ന കാര്യം മറക്കുന്നില്ല. എങ്കിലും നമ്മുടെ രാജ്യത്തിന്റെ യുവജനപ്പെരുപ്പവും ശേഷിയുമൊക്കെ കണക്കിലെടുക്കുമ്പോൾ മേൽപ്പറഞ്ഞ അപവാദം പോരാ കായികരംഗത്തെ നിശ്ചലത ഒഴിവാക്കാൻ എന്നു മാത്രമേ അർത്ഥമാക്കുന്നുള്ളൂ.

മുപ്പത്തൊൻപതു വയസ്സ് എന്നു പറയുന്നതു് ഒരു കായികതാരത്തെ സംബന്ധിച്ചിടത്തോളം ഏതാണ്ടു് വാർദ്ധക്യത്തിന്റെ പടിവാതിലാണു്. ബഹാദൂർ സിംഗിനു് മുപ്പത്തൊൻപതു വയസ്സുണ്ടു്. അപ്പോൾ ഷോട്ട്പുട്ടറായ ബഹാദൂർ സിംഗ് വൃദ്ധനാണു്. ഈ വൃദ്ധനാണു് ഇന്നും ഇന്ത്യയിലെ ഷോട്ട്പുട്ട് രാജാവു്. മദ്രാസിലെ രാജരത്നം സ്റ്റേഡിയം കണ്ടതിതാണു്. ഈ മുപ്പത്തൊൻപതാംവയസ്സിലും ബഹാദൂർസിംഗ് ദേശീയറെക്കാർഡിട്ടു. 18.53 മീററററാണു് ബഹാദൂർ ഷോട്ട് എറിഞ്ഞദൂരം. (തെററിദ്ധരിക്കരുതു്, ബഹാദൂറിനെ കളിയാക്കുകയല്ല. അദ്ദേഹം നേടിയ ഉന്നതമായ വിജയത്തെ അതിന്റെ സമ്പൂർണ്ണമായ അർത്ഥത്തിൽ ആദരിച്ചുകൊണ്ടാണു് ഇതെഴുതുന്നതു്.) പക്ഷേ, ഈ 'വൃദ്ധനെ' മറികടക്കുവാൻ എന്തുകൊണ്ടു് ഒരു പിൻമുറക്കാരൻ ഇതുവരെ ഉണ്ടായില്ല. അപാരമായ ശാരീരികശേഷിയും പരിചയവും ആവശ്യമുള്ള ഒരു ഫീൽഡിനമാണു് ഷോട്ട് പുട്ട് എന്നും ഒരു 'ചെറുപ്പക്കാരനെ' ക്കൊണ്ടു് അത്ര എളുപ്പം ആർജ്ജിക്കുവാൻ കഴിയുന്നശേഷിയല്ലിതെന്നും കാരണമായി പറഞ്ഞേക്കാം. എന്നാൽ അതു് ശരിയായ വിശദീകരണമല്ല.

ഇനി പ്രാവിളക്കണ്ടി തെക്കേപ്പറമ്പിൽ ഉഷയുടെ കാര്യം എടുക്കാം. രാജ്യത്തിനുള്ളിൽ പങ്കെടുക്കുന്ന മേളകളിലെല്ലാം അഞ്ചും ആറും മെഡലുകൾ വാരിയെടുക്കുകയും മീററ് റെക്കോർഡുകൾ തിരുത്തുകയും കഷ്ടിച്ചു് വൻകരയിലെ മാർക്കിനു് അടുത്തെത്തുകയും ചെയ്യുക ഉഷയുടെ പതിവാണു്. വേറൊരു കണക്കിനു് പറഞ്ഞാൽ ഉഷയ്ക്കിതൊരു തമാശയാണു്. മദ്രാസ് മീററിലും ഉഷ ഇതൊക്കെ ചെയ്തു—കഴിഞ്ഞ നാലഞ്ചുവർഷമായി ചെയ്തുവരുന്ന കാര്യം. എന്നാൽ നമുക്കിപ്പോൾ ആലോചിക്കേണ്ട പ്രശ്നം ഉഷയ്ക്കു് എന്തുകൊണ്ടു് ഇതിനപ്പുറം പോകുവാൻ കഴിയുന്നില്ല എന്നതാണു്. പരിശീലനസൗകര്യങ്ങളുടെ പോരായ്മ, പരിശീലന സങ്കേതങ്ങളുടെ അപര്യാപ്തത എന്നിവയൊക്കെയാണു് ഇതിനു കാരണമായി പതിവായി ചൂണ്ടിക്കാണിച്ചുകൊണ്ടിരിക്കുന്നതു്. എന്നാൽ ഇതിനു മറെറാരുവശമുണ്ടു്, അധികം ആരും കാണാൻ മിനക്കെടാത്തൊരു വശം. നേരത്തേ ബഹാദൂർസിംഗിന്റെ കാര്യത്തിൽചെറുതായൊന്നു് സൂചിപ്പിച്ചവശം.

അതായതു് പി. ടി. ഉഷ ഇന്ത്യൻ ട്രാക്കിൽ, ദേശീയ മത്സരങ്ങൾക്കു് ഇറങ്ങുമ്പോൾത്തന്നെ ജേതാവാണു്. ഉഷയുടെ അധീശത്വം ചോദ്യം ചെയ്യപ്പെടുന്നതേയില്ല എന്നു ചുരുക്കം. മറിച്ചു് ഉഷയ്ക്കു തൊട്ടു പിന്നിലായി മറെറാരു പേടിസ്വപ്നം ഉണ്ടെന്നിരിക്കട്ടെ. ഉഷയുടെ പ്രകടനം ഇപ്പോൾ കാണുന്നതായിരിക്കുമോ? എന്തുതന്നെയായാലും ഉഷതന്നെയായിരിക്കും ജേതാവെന്നു് ഉഷയോ നമ്പ്യാരോ നമ്മളോ മുൻവിധിയെഴുതുമോ?

ഇതുതന്നെയാണു് എം. ഡി. വത്സമ്മയുടെയും പ്രശ്നം. ഇന്ത്യയുടെ ഹർഡിൽസ് റാണി, ഒന്നൊന്നരക്കൊല്ലം മുൻപുവരെ വത്സമ്മയായിരുന്നല്ലോ. ഹർഡിൽസിൽ ഇന്ത്യയുടെ മികച്ച ബെററായ വത്സമ്മയെ ഒന്നാന്തരം വൈരിയായെടുക്കാൻ ഉഷയും നമ്പ്യാരും തയ്യാറായി. ഇതു് തന്റേടമാണു്. ഈ തന്റേടം വത്സമ്മയ്ക്കും കുട്ടിക്കും ഇല്ലാതെപോയി. (വത്സമ്മയുടെ ശരീരത്തിന്റെ പ്രത്യേകത, കാലിന്റെ നീളക്കുറവു്, ഉഷയുടെ പ്രത്യേക ശരീരഘടന, കാലിന്റെ നീളക്കൂടുതൽ തുടങ്ങിയ സാങ്കേതിക വശങ്ങളിലേക്കും അതുമൂലം ഉണ്ടാകാവുന്ന ജയാപജയ സാദ്ധ്യതകൾ തുടങ്ങിയവയിലേക്കൊന്നും കടക്കുന്നില്ല. നേരെ മറിച്ചു് ഒ[illegible] തരം മാനസിക പ്രശ്നാവലോകനത്തിനാണു് ശ്രമിക്കുന്നതു്.) തന്റേ[illegible] ഉണ്ടായിരുന്നെങ്കിൽ നാനൂറുമീററർ ഹർഡിൽസും കളഞ്ഞിട്ടു് വത്സമ്മ നൂ[illegible] മീററർ ഹർഡിൽസിനു് പോകില്ലായി[illegible]ന്നു. ഒന്നാലോചിച്ചുനോക്കൂ. വത്സമ്മയു[illegible] ഉഷയും നാനൂറുമീററർ ഹർഡിൽസിൽ മാത്രം മനസ്സ് ഏകാഗ്രമാക്കി പ്രവർത്തിക്കുന്ന ഒരു അവസ്ഥ...എങ്കിൽ എന്തായി[illegible]രിക്കും നില? ഓരോററ ഒരുത്തനും പ്ര[illegible]ചിക്കുവാൻ തയ്യാറാകില്ല വത്സമ്മ[illegible]ണു് മെച്ചം അല്ലെങ്കിൽ ഉഷയാണു മെ[illegible]മെന്നു്. വത്സമ്മയും ദിനംതോറും മെ[illegible]പ്പെട്ടു. ഉഷയും ദിനംതോറും മെച്ചപ്പെ[illegible] അങ്ങനെ വനിതാവിഭാഗം ഹർഡി[illegible]സിൽ ഇന്ത്യ ലോകത്തിലെ ഒന്നാംത[illegible] ബെററുകളിൽ ഒന്നാവുകയും ചെയ്തേനേ.

ജോൺസാമുവലിനെയും ഭൂപേന്ദർ സിംഗിനെയും ചാമ്പോസിംഗിനെയും മേരി തോമസിനെയും ആൻസി മാത്യുവിനെയും രാസയേയും ജാൻസി മാത്യുവിനെ[illegible] മററും മററും ചൂണ്ടി നമുക്കു് നല്ലൊ[illegible] രണ്ടാംനിര വളർന്നുവരുന്നുണ്ടെന്നു് പറഞ്ഞിട്ടു് കാര്യമില്ല, അതിൽ അർത്ഥവുമില്ല. എന്തെന്നാൽ ഇപ്പോഴത്തെ ഒന്നാംനിരയും വളർന്നുവരുന്ന നല്ലൊരു രണ്ടാംനിരയും തമ്മിലുള്ള ദൂരം വളരെ കൂടുതലാണു്. വളരെ വളരെ കൂടുതൽ.

— സ്പോർട്സ് ലേഖകൻ



നമ്മുടെ ഷോട്ട്പുട്ട് 'രാജാവ്' ബഹാദൂർ സിംഗ് എറിഞ്ഞുതുടങ്ങിയിട്ടു് എത്രയോ കാലമായിരിക്കുന്നു.



കെ. സുരേന്ദ്രൻ

# ജീവിതവും ഞാനും

## എട്ട്

**താൻ എഴുതിത്തുടങ്ങിയ കാലത്തെ അനുഭവങ്ങളിൽ ചിലതിനെപ്പററിയാണ് ഇവിടെ സുരേന്ദ്രൻ ഓർമ്മിക്കുന്നത്.**

**ഞാ**നും അനുജൻ ആയുർവേദകോളേജ് വിദ്യാർത്ഥി വിജയരാഘവനും. എനിക്ക് ഇരുപത്തു രൂപയ്ക്ക് അടുത്ത ശമ്പളം. എന്നു പറഞ്ഞാൽ നാലോ അഞ്ചോ രൂപാ വാർ അലവൻസ് എന്ന പേരിൽ കിട്ടും. ഇതുവച്ച് ഞങ്ങൾ എല്ലാ കാര്യങ്ങളും നടക്കേണ്ടതുപോലെ നടത്തി. 'അയ്യോ, പണമില്ലല്ലോ' എന്നൊരു നില്ക്കുതാഴിക ഒരിക്കലും തോന്നിയിട്ടില്ല. തന്നത്താൻ അരിവച്ചിട്ടാണ്. താമസിക്കുന്ന പുരയിൽ വിറക് എരിക്കുക അനുവദിച്ചിട്ടില്ല. അതുകൊണ്ട് കരിയടുപ്പാണ്. രാവിലെ കാപ്പിക്ക് ചപ്പാത്തിയൊ ഗോതമ്പു ദോശയൊ എന്തെങ്കിലും സൗകര്യംപോലെ. [പുഴക്കലരി, പച്ചരി, ഗോതമ്പ്, ബജ്റ ഇത്രയുമാണ് നിർബ്ബന്ധിതമായ റേഷൻ. ഞങ്ങൾ വീട്ടിൽനിന്ന് സൗകര്യംപോലെ നല്ല അരി, നെയ്യ്, ഇടിച്ചമ്മന്തി, ഉപ്പിലിട്ടതുകൾ ഒക്കെ കൊണ്ടുവരും] പിന്നെ ഒരു കറി. മിക്കവാറും ചെറുപയറു വറുത്തു വയ്ക്കുന്ന പരിപ്പാണ്. (അദ്ഭുതം, ഇന്നും ആ പരിപ്പ് എനിക്കിഷ്ടമാണ്!) ഇടയ്ക്കിടയ്ക്ക് വാഴയ്ക്കാ, വെണ്ടയ്ക്കാ, കത്തിരിക്കാ ഇവ ഏതെങ്കിലുംകൊണ്ടുള്ള മെഴുക്കുപിരട്ടി. പിന്നെ, പിച്ചളക്കലത്തിൽ വെള്ളം അളന്നൊഴിച്ച് അരിയും അളന്നിട്ട് പാകത്തിനു കരിയുമിട്ടിട്ട് തല്ക്കാലം ആ കാര്യം മറക്കുന്നു. തൊട്ടടുത്ത് വലിയ കിണറുണ്ട്. നല്ല വെള്ളം. സുഖമായി കുളിക്കാം. ഇതിനകം ചോറു വെന്തിട്ടില്ലെങ്കിൽ ഒട്ടും അങ്കലാപ്പ്കൂടാതെ ആഫീസിൽ പോകാം. വരുമ്പോഴേക്കും പാകത്തിനു വെന്തു വററിയിരിക്കും. വരുന്നവർ തന്നത്താൻ വിളമ്പിയുണ്ണും.

ഞായറാഴ്ചതോറുമാണ് മുണ്ടലക്കും തേപ്പും. ഖദർമുണ്ടുകളായതുകൊണ്ട് വേഗത്തിൽ വെളുക്കും. അതിന് ഒരു വിദ്യകൂടി പ്രയോഗിക്കും സോപ്പിട്ട് പതപ്പിച്ച് വെയിലത്തിടും. ഉണങ്ങിപ്പോകാതെ ഇടയ്ക്കിടയ്ക്ക് വെള്ളം തളിച്ചുകൊടുക്കും. പിന്നെ അലക്കി കഞ്ഞിയും നീലവും പിഴിഞ്ഞ് നല്ല വെയിലത്തിട്ടുണക്കിയാൽ തൂയ്യവെള്ള!

വൈകിട്ട്, ഞാൻ ഒന്നുകിൽ ലൈബ്രറിയിൽ, അല്ലെങ്കിൽ കടപ്പുറത്ത് ഭാനുമതി അമ്മയുടെ വീട്ടിൽ, അല്ലെങ്കിൽ ഏതെങ്കിലും മീററിങ്ങിന് ഒക്കെ പോകും. കുറെ കഴിഞ്ഞേ വരൂ. ഇനി അല്പം വൈകിയാലും വിജയൻ അതേ ചെറിയ ക്യാൻവാസ്കസേരയിൽ പോയപ്പോൾ കണ്ടപോലെ പുസ്തകവും വായിച്ചുകൊണ്ടുതന്നെ ഇരിപ്പുണ്ടാകും. പുസ്തകംകൂടാതെ ആരും അവനെ കണ്ടിരിക്കില്ല എന്നു പറഞ്ഞാൽ അതു് ഒരതിശയോക്തിയാണെന്നു തോന്നും. പുസ്തകം വിജയന് ഒരനുഗ്രഹവും ഒപ്പം ദൈവം കൊടുത്ത ഒരു 'ഇംപൊസിഷനും'കൂടി ആയിരുന്നെന്ന് തോന്നും. അയാൾ പാസ്സായ പരീക്ഷകളുടെ വിവരം അറിയുമ്പോൾ എൻെറ ഈ തോന്നൽ കൂടുതൽ വ്യക്തമാകുമെന്ന് തോന്നുന്നു. അന്നു് ചേർന്നതു് 'വൈദ്യകലാനിധി'ക്കാണ്. തോപ്പിൽ ഭാസിയുടെയും ഒക്കെക്കൂടെ. ഭാസി കോഴ്സ് പൂർത്തിയാവുന്നതിനു് മുമ്പ് രാഷ്ട്രീയത്തിൻെറ കുത്തൊഴുക്കിൽ പെട്ടുപോയി. ഇയ്യാൾ അതു പാസ്സായി. ജോലി കിട്ടാനുണ്ടായ ഇടവേളയിൽ ഭാസിയുടെ നാട്ടിൽത്തന്നെ (ഞങ്ങൾ അടുത്ത ദേശക്കാരാണ്) ചികിത്സയോടൊപ്പം ട്യൂട്ടോറിയൽ കോളേജ് നടത്തി; കൂട്ടത്തിൽ എസ്. എസ്. എൽ. സി. പ്രൈവററായിട്ടു പാസ്സായി; തുടർന്നു് രാഷ്ട്രഭാഷാവിശാരദും! പിന്നെ എവിടെയോ ആയുർവേദാശുപത്രിയിൽ സർക്കാർ ജോലി. പിന്നെ കോളേജിൽ ചേർന്നു് ബി. എ. പാസ്സായി. ഇതിനകം ആയുർവേദവും അലോപ്പതിയും കൂടി കലർത്തി 'ഇൻറഗ്രേറഡ്' കോഴ്സ് ആരംഭിച്ചപ്പോൾ, ജോലിക്കിടയിൽ അവധിയെടുത്തു് അതിനും വന്നുചേർന്നു്. ബി. എ. എം; ഡി. എ. എം. എന്നീ ഡിഗ്രികൾ എടുത്തു. പിന്നെയും ജോലിക്കുപോയി...

എന്നാൽ ഇനി കേട്ടോളൂ. അടുത്തതായി ചെയ്തതു്—ഇത്രയും വൈദ്യശാസ്ത്ര പരീക്ഷകൾ പാസ്സായതിനുശേഷം, അതിൻെറ അടിസ്ഥാനത്തിലുള്ള ജോലി കിട്ടിയതിനുശേഷം ചെയ്തതു് — ഇതിനിടയിൽ കല്യാണവും കഴിഞ്ഞു രണ്ടു കുട്ടികളും ആയെന്നുകൂടി അറിയുക—പോയി ലാക്കോളേജിൽ ചേർന്നു. അച്ഛനും അമ്മയും മററും പറഞ്ഞത്രേ, എന്തായാലും പഠിത്തമല്ലേ, ആഗ്രഹമാണെങ്കിൽ അവൻ പഠിക്കട്ടെ, വിദ്യ അധികമായിപ്പോകുന്നതുകൊണ്ടു് ദോഷമൊന്നുമില്ലല്ലോ എന്നു്. ഞാൻ മാത്രമേ വിസമ്മതം സൂചിപ്പിച്ചുള്ളു. പണത്തിൻെറ കാര്യം പോകട്ടെ. രണ്ടുകൊല്ലം പാഴിൽ കളയാൻ മാത്രം ചെറുപ്പമാണോ നീ? ഞങ്ങൾ തമ്മിൽ ഒരു പ്രത്യേക ബന്ധമായിരുന്നു. അതുകൊണ്ടുതന്നെ ഞാൻ അങ്ങനെ പറഞ്ഞു. പക്ഷേ, അവൻ അവനാണല്ലോ. അതുകൊണ്ടുതന്നെ അവൻ പോയി ചേർന്നു. അങ്ങനെ രണ്ടു കൊല്ലത്തേക്ക് പഠിക്കാനുള്ള വക കിട്ടി. രണ്ടുകൊല്ലം കൊണ്ടുതന്നെ ബി. എൽ. പാസ്സായി. വീണ്ടും ജോലി. ഇതിനിടെ ആയുർവ്വേദക്കാരുടെ കോട്ടാവച്ച് മെഡിക്കൽ കോളേജിൽ ചേർന്ന് എം. ബി. ബി. എസ്സും നേടുന്നു. പിന്നെ അസിസ്റ്റൻറ് സർജനായിട്ടാണ് ജോലി. അങ്ങനെയിരിക്കെയാണ് 1981–ൽ 55-ാം വയസ്സിൽ മരിക്കുന്നതു്. എന്നെ വളരെ വേദനിപ്പിച്ച ആ അനുഭവത്തെക്കുറിച്ച് കൂടുതൽ വിശദമായി പിറകെ പറയാം. ഇവിടെ അയാളുടെ പ്രത്യേകമായ വ്യക്തിത്വത്തിൻെറ ഒരു സൂചന നൽകി എന്നുമാത്രം.

ഞാനും വിജയനുംകൂടി ഇങ്ങനെ പത്മവിലാസത്തിൽ താമസം തുടങ്ങി, കുറെ കഴിഞ്ഞതിനുശേഷമാണ് കേശവദേവിനെ നേരിട്ടു കാണുന്നതു്. അന്നു് നിശ്ചയിച്ചതുപോലെ ഞാൻ കഥകൾ തിരഞ്ഞെടുത്തു കൊടുക്കുകയും അവ അടിക്കാനായി കൊല്ലത്തു ശ്രീരാമവിലാസം പ്രസ്സിനെ ഏല്പിക്കുകയും ചെയ്തിരുന്നു. പിന്നെ നാട്ടിൽ ചെന്നപ്പോഴാണ് ആദ്യമായി ഞാൻ ദേവിൻെറ താമസസ്ഥലത്തു പോകുന്നതു്. ചെറിയ ഒരു നിരയും പുരയും. മുൻവശത്തു് തളവും വരാന്തയും. അവിടിരുന്നാണ് ദേവ് എഴുതുന്നതു്:





ചുററുമുള്ള ചെറുപ്പക്കാർ ദേവിനെ 'സഖാവ്' എന്നാണ് വിളിക്കുന്നതു്; ഭാര്യയെ മിസസ് എന്നും. അവരെയും ആദ്യമായി കണ്ടു. ഉജ്വലമായ ഒരു പ്രാസംഗികയെന്ന നിലയിൽ കൊല്ലങ്ങൾക്കു മുമ്പേ തന്നെ ഗോമതിയമ്മയെപ്പററി കേട്ടറിഞ്ഞിരുന്നു.

പരിചയപ്പെട്ടുകഴിഞ്ഞ് അടുത്ത പടിയായി മിസസ് ദേവ്—

''ഓ–ഹാ! ഇതെന്തോന്നിനു കൊള്ളാം കണ്ടാൽ! എഴുതുന്നതൊക്കെ വായിച്ചപ്പോൾ ഞാൻ വിചാരിച്ചു...''

''എന്തു വിചാരിച്ചു?''

—പ്രകോപനത്തിൻെറ മുമ്പിൽ എൻെറ സ്വതേയുള്ള സങ്കോചം വഴിമാറി.

''ഇച്ചിരി നീളമെങ്കിലും കാണുമെന്ന്.''

''നീണ്ടുമെലിഞ്ഞു്. ഭർത്താവിനെപ്പോലെ?''

''ഭർത്താവ്! പേശാ!''

—എന്നിട്ട് സൗഹാർദ്ദം നിറഞ്ഞ ഒരു പൊട്ടിച്ചിരി.

നല്ല വെളുത്ത രക്തപ്രസാദമുള്ള നിറം, ഒത്തശരീരം, ഭേദപ്പെട്ട മുഖാകൃതി—സ്ത്രീത്വം മുററിനിന്ന ഒരു വ്യക്തിയായിരുന്നിരിക്കണം, കുറെമുമ്പ്. ഞാൻ കാണുമ്പോൾ 35 കഴിഞ്ഞിരിക്കണം. പക്ഷേ രോഗംകൊണ്ടും മററും ശരീരവും മനസ്സും തളർന്ന ഒരു സ്ത്രീ. പേശികളുടെ ഇറുക്കം വിട്ടിരിക്കുന്നു. മനസ്സിൻേറയും. ഇല്ല, മനസ്സ് അത്ര തളർന്നെന്നു് പറയുന്നതല്ല ശരി. അതിൻെറ ലാളിത്യവും ഉദാരതയും മൃദുലഭാവങ്ങളും കുറെ ചേതപ്പെട്ടിട്ടുണ്ടെന്നു തീർച്ച.

അന്നു് അധിക[illegible]നേരം ഇരിക്കാതെ രണ്ടുമൂന്നു മൈൽ അ[illegible]യുള്ള എൻെറ വീട്ടിലേക്ക് ഞാൻ നടന്നുപോന്നു. പോരുമ്പോൾ ദേവ് പറഞ്ഞു, അടുത്തുതന്നെ അങ്ങോട്ടു വരുന്നുണ്ടെന്നും ഭാനുമതിഅമ്മയെ ഒന്നുകൂടി കാണേണ്ടതുണ്ടെന്നും. എന്നെ എവിടെവച്ച് സന്ധിക്കാം? ബസ്സ്ററാൻഡിൻെറ അടുത്താണല്ലോ ആഫീസ്, നേരേ അങ്ങോട്ടു വന്നാൽ മതി എന്നു് ഞാൻ അറിയിച്ചു.

അങ്ങനെതന്നെ വന്നു ദേവ് കുറെദിവസം കഴിഞ്ഞപ്പോൾ. ഉച്ചയോടടുത്ത സമയം. ഞാൻ ആഫീസിൽനിന്ന് അവധിയെടുത്തു് ഇറങ്ങി. ലോഡ്ജിൽ ആരുമില്ലാത്ത സമയം. ആഫീസുകാരല്ലേ? എല്ലാം അഞ്ചുമണി കഴിഞ്ഞേ എത്തൂ. ഏകാന്തവും വിശാലവുമായ ചുററുപാട് കൊള്ളാമല്ലോ എന്നു് ദേവ് ഒരു അഭിനന്ദനം പ്രകടിപ്പിച്ചു. തണുത്ത കിണററുവെള്ളത്തിൽ കുളിച്ചു. ആദ്യത്തെ തൊട്ടിവെള്ളം തലയിൽ വീണപ്പോൾ അമൃതസ്നാനമേററമട്ടിൽ നോക്കിയ നോട്ടം ഇപ്പോഴും ഓർക്കുന്നു. കുളികഴിഞ്ഞു് ഉള്ളിത്തീയലും ഇടിച്ചമന്തിയും കടുമാങ്ങയും മോരും കൂട്ടി ഊണുകഴിച്ചു. അല്പനേരം കിടന്നുറങ്ങി. ഉണർന്നപ്പോൾ ഞാൻ കടുംകാപ്പി ഇട്ടു; വിജയൻ അടുത്ത മുക്കിൽ നിന്നു് മുറുക്കാനും ബീഡിയും കൊണ്ടുകൊടുത്തു. അങ്ങനെ സമൃദ്ധിയായിരുന്നപ്പോൾ ഞാൻ ഒരു 'യൂക്കാലിപ്ററസ് കച്ചവടം' നടത്തി. ഞാൻ പൂർത്തിയാക്കി വച്ചിരുന്ന ഒരു ലേഖനം പുറത്തെടുത്തു. ജവഹർലാൽ നെഹ്റുവിൻെറ ഇളയ സഹോദരി കൃഷ്ണാഹത്തീസിംഗിൻെറ 'വിത്ത് നോ റിഗ്രററ്സ്' എന്നആത്മകഥയെക്കുറിച്ചുള്ള ഒരാസ്വാദനമായിരുന്നു അതു്. ദേവ് ശ്രദ്ധിച്ചാണ് വായിക്കുന്നതെന്ന് മുഖഭാവത്തിൽനിന്ന് ഞാൻ മനസ്സിലാക്കി. എന്നു മാത്രമല്ല, മനസ്സിൻെറ ഏകാഗ്രത മുഖത്തു വരുത്തുന്ന മാററവും എൻെറ ശ്രദ്ധയിൽപ്പെട്ടു. ദേവ് ഒരു ചെറിയ പരിഷ്കാരം നിർദ്ദേശിച്ചു. നെഹ്റുവിൻേറയും കൃഷ്ണയുടേയും ഗദ്യരീതികളെക്കുറിച്ചുള്ള നീണ്ട എൻെറ നിരീക്ഷണം ഒററവാചകത്തിലാക്കാൻ പറഞ്ഞു. 'നെഹ്റു നെഹ്റുവും കൃഷ്ണ കൃഷ്ണയുമാണ്.' എന്ന ചെറിയ വാചകത്തിൽ. വലിയവരെക്കുറിച്ച് നമ്മളെന്തിനുകയറി വിധി എഴുതുന്നു എന്നു് ഒരു ന്യായവും. ഞാൻ ഏതായാലും അതു സ്വീകരിച്ചു.

വൈകിട്ട് ഞങ്ങൾ രണ്ടുംകൂടി ഭാനുമതി അമ്മയെ കാണാൻപോയി. നിർഭാഗ്യത്തിനു് അവർ അവിടെ അന്നില്ലായിരുന്നു. പിന്നെ വന്ന വിവരത്തിന് — രൂപയ്ക്കുതന്നെ-ഒരു കുറിപ്പെഴുതിവച്ചിട്ട് തിരികെ പോന്നു. ഭാനുമതിയമ്മ മടങ്ങിവന്നപ്പോൾ ഞാനും ചെന്നു് ഓർമ്മിപ്പിക്കാതിരുന്നില്ല. ഒരു തുക ഡ്രാഫ്ടായി അയയ്ക്കുകയും ചെയ്തു. അതിനു് നന്ദി പറഞ്ഞുകൊണ്ട് എനിക്കെഴുതിയ കത്തു്, പഴയ ഒരു ഫയലിൽ കിടന്നതു്, ഭാഗ്യവശാൽ ഇപ്പോഴും എൻെറ കൈവശമുണ്ട്.

പിന്നെമുതൽ നാട്ടിൽ പോകുമ്പോൾ ദേവിനെ കാണുക ഒരു പ്രധാന ഇനമായിത്തീർന്നു. ചിലപ്പോൾ രാവിലെ തന്നെ പുറപ്പെടും. പകൽ മുഴുവൻ അവിടെ കഴിഞ്ഞ ദിവസങ്ങൾ ചിലതു് ഓർമ്മയിലുണ്ട്, ഒരു രാത്രിയും ഞാൻ അവിടെ കഴിച്ചിട്ടുണ്ട്. പക്ഷേ, മിക്കപ്പോഴും ഉച്ചതിരിഞ്ഞായിരിക്കും പോകുന്നതു്. ഇങ്ങനെ വളരെ മണിക്കൂറുകൾ അപഹരിച്ചിട്ടുണ്ടെന്ന് സങ്കോചത്തോടെ ഓർക്കുകയാണ് ഞാനിന്ന്. എൻെറ സന്ദർശനം ലേശമെങ്കിലും സ്വീകാര്യമല്ലെന്നു് തോന്നിയെങ്കിൽ ഞാൻ അപ്പോഴേ നിറുത്തിയേനെ എന്നതു തീർച്ചയാണ്. മറിച്ചാണുതാനും എനിക്കു തോന്നിയതു്. ഇന്നെന്നപോലെ അന്നും ഞാൻ നല്ല ശ്രോതാവാണ്. നല്ല ശ്രോതാവെന്നു പറഞ്ഞാൽ പറയുന്നതു്, മുഴുവൻ അർത്ഥത്തിലും മനസ്സിലാക്കാനുള്ള ആകാംക്ഷയോടെ ശ്രദ്ധിച്ചു കേൾക്കുന്നയാൾ. അത്തരമൊരാളെ കിട്ടിയാൽ ദേവ് വാചാലനമാണ്. കുത്തൊഴുക്കുപോലെയുള്ള സംസാരത്തിൽ അടിഞ്ഞുകിടന്ന പൊട്ടുപൊടികളുടെ ചില മാതൃകകൾ സ്മരണയിൽനിന്നും:

എഴുത്തച്ഛൻ തർജ്ജമക്കാരനാണെന്നു പറഞ്ഞതിനെപ്പററി ഞാൻ എന്തോ ചോദിച്ചു:

''ആളുകൾ ക്ഷോഭിക്കുമ്പോൾ ഞാൻ ശാന്തനാണ്. ആളുകൾ ശാന്തരാകുമ്പോൾ ഞാൻ ക്ഷുഭിതനാകും.''

''ഞാൻ ഒരു ബോംബ് വലിച്ചെറിയും. ആകെ ബഹളമാകും. ഞാൻ മെല്ലെ തല വലിക്കും. പിന്നെ ക്രിയേഷനാണ്...''

അന്നു് എഴുതിത്തെളിഞ്ഞുനിന്ന ഒരു കഥാകൃത്തിനെക്കുറിച്ച് ചോദിച്ചു:

''അവനു് ധാരാളം പ്രമേയങ്ങളുണ്ട്. പക്ഷേ പെട്ടെന്നു ക്ഷീണിച്ചുപോകുന്നതു പോലെ. സൃഷ്ടി തീർന്നാലും എനർജി മിച്ചം കിടക്കണം.''

ഈ നാട്ടുമ്പുറത്തുകാരുടെ ശൈലികളൊക്കെ മനഃപൂർവ്വം കേട്ടുപഠിച്ചതാണോ?

''മനഃപൂർവ്വം പഠിക്കുന്നതൊന്നും കലാസൃഷ്ടിയാവുകയില്ല. ഞാൻ നടക്കുമ്പോൾ ചെവി രണ്ടും തുറന്നുവച്ചുകൊണ്ടു നടക്കുന്നു. അപ്പോൾ അറിയാതെ വന്നു വീണു് ഉള്ളിൽ കിടക്കും...പിന്നെ ഗോമി (ഗോമതി) എനിക്കു് വലിയ സഹായമാണ്. അയലത്തു നടക്കുന്ന സംഭവങ്ങളും വർത്തമാനങ്ങളും ഒപ്പുകടലാസ്സിൽ ഒപ്പിയെടുത്തപോലെ എനിക്കു കൊണ്ടുത്തരും. കഥ എഴുതാൻ വേണ്ടിയല്ല. അവൾ വിശേഷം പറയുന്നു. ഞാൻ കേൾക്കുന്നു...''

പിന്നെ കഥയിലെ സംഭവങ്ങൾ– എല്ലാം നടന്നതോ അതോ ഭാവനയോ?

''രണ്ടും കാണും. എല്ലായിടത്തും എല്ലാത്തരത്തിലും ജീവിച്ചിട്ടുള്ളതുകൊണ്ട് സംഭവങ്ങൾക്ക് എനിക്കു് ഒരിക്കലും ക്ഷാമം വന്നിട്ടില്ല. സംഭവങ്ങളില്ലെങ്കിൽ കഥ എഴുതിയിട്ടുകാര്യമില്ല. ആശയത്തെ സംഭവങ്ങളാക്കി മാററുന്നതാണ കഥ. എവിടെങ്കിലും വെളിച്ചം പോരെന്നു് തോന്നിയാൽ ഞാൻ രണ്ടു കൈയിലും ടോർച്ചെടുക്കും.''

ഒരിക്കൽ ദേവ് സ്രഷ്ടാക്കളെ ഇങ്ങനെ തരംതിരിക്കുകയുണ്ടായി.

–ഏക കണ്ഠത്തിൽക്കൂടി ഏകസ്വരം പുറപ്പെടുവിക്കുന്നവർ.

–ഏക കണ്ഠത്തിൽക്കൂടി [illegible]സ്വരങ്ങൾ പുറപ്പെടുവിക്കുന്നവർ.

–ബഹു കണ്ഠങ്ങളിൽക്കൂടി ബഹുസ്വരങ്ങൾ പുറപ്പെടുവിക്കുന്നവർ.

വ്യാസനും ടോൾസ്റ്റോയിയും അവസാനത്തെ ഇനത്തിൽപ്പെടുമെന്നും കൂട്ടിച്ചേർത്തു. മററുള്ളവർക്കും ഉദാഹരണങ്ങൾ പറഞ്ഞെങ്കിലും ജീവിച്ചിരിക്കുന്നവരെ സ്പർശിക്കുന്നതാകയാൽ ഞാൻ ഉദാഹരിക്കുന്നില്ല.

ചിലപ്പോൾ ദേവ് വീട്ടിൽ ഉണ്ടാവുകയില്ല. അപ്പോൾ ദേവിനെപ്പററിയും മറെറഴുത്തുകാരെപ്പററിയും മിസസ് ദേവ് സംസാരിക്കും. എല്ലാം എനിക്ക് കൗതുകകരമായ വിവരങ്ങളായിരുന്നു. ദേവിനു് പരിചയമില്ലാത്ത എഴുത്തുകാർ ചുരുങ്ങും; പലരും അവിടെ വന്നിട്ടുമുണ്ട്.

കുറെ സ്വാതന്ത്ര്യമായതിനുശേഷം ഞാൻ ഒരിക്കൽ ചോദിച്ചു:

''നിങ്ങളുടേതു് ഭയങ്കര പ്രേമവിവാഹമായിരുന്നോ?''

''ഏയ്, ഒരു പ്രേമവുമില്ല. ഞാനന്നു് എറണാകുളത്തു് ഹോമിയോ പഠിച്ചുകൊണ്ടിരുന്നു. അവിടെയുമിവിടെയുമൊക്കെ പ്രസംഗിക്കാൻ പോകും, ഇദ്ദേഹം കണ്ടിട്ടുണ്ട്. കേട്ടിട്ടുണ്ട്. അതുപോലെ ഞാനും. ഒരിക്കൽ ഹോസ്റ്റലിൽ വന്നു പറഞ്ഞു, ഞാൻ നിങ്ങളെ വിവാഹം കഴിക്കാൻ ആഗ്രഹിക്കുന്നു. ഇതു് ഒരു പ്രേമാഭ്യർത്ഥനയല്ല, വിവാഹാലോചനയാണ്. അതി



ൻെറ ഗൗരവത്തിലെടുത്തു് ബന്ധുക്കളെ മായി ആലോചിച്ച് എനിക്കു് ഒരു മറുപടി തരണം.''

കുറേ ദിവസം കഴിഞ്ഞു് സഹോദരൻ അയ്യപ്പനോടുമൊക്കെ ആലോചിച്ചിട്ടു് ഞാൻ സമ്മതം പറഞ്ഞു. അവരുടെയെല്ലാം സാന്നിദ്ധ്യത്തിൽ ഹാരം അന്യോന്യം ഇട്ടിട്ടായിരുന്നു വിവാഹം.''

അന്നു് ഞാനും കൂടി അവിടിരിക്കേയാണു് ആയിടെയിറങ്ങിയ 'ഓടയിൽ നിന്നു്'—നെക്കുറിച്ചു് പുളിമാന പരമേശ്വരൻ പിള്ളയുടെ ഒരു കത്തുവന്നതു്. നല്ല ബോണ്ടു് പേപ്പറിൽ വില കൂടിയ മഷി ഉപയോഗിച്ചു് ഒന്നാന്തരം കൈയ്യക്ഷരത്തിൽ, ശൈലിയിൽ, എഴുതിയ ഒരു ഇംഗ്ലീഷ്കത്തു്. ഒടുവിലത്തെ ചുമ!-ചുമ!-ചുമ!-എന്നതു് 'മാക്ബെത്തി'ലെ Knock!–Knock!–Knock!–നെ ഓർമ്മിപ്പിക്കുന്നത്രേ, പിന്നെ അവസാനം, 'താങ്ക്യൂ ഫോർ റൈറ്റിങ്ങ് എ ഗ്രഡ് ബുക്ക്' എന്നും. ദേവിനേക്കാൾ ഇളപ്പമായിരുന്നെങ്കിലും പ്രത്യേക വ്യക്തിത്വമുള്ള ഒരെഴുത്തുകാരനെന്ന മുദ്ര പതിപ്പിച്ചിരുന്നു. എഴുത്തുകാരൻെറ അഹംബോധം നല്ലതുപോലെ ഉണ്ടായിരുന്നെന്നും പില്ക്കാലത്തു് അടുപ്പമുള്ളവരിൽ നിന്നും അറിഞ്ഞിട്ടുണ്ടു്. അർഹിക്കുന്നെന്നു് തോന്നിയ പ്രശംസ അർഹിക്കുന്ന രൂപത്തിൽ കൊടുത്തതാവാം പുളിമാന. പക്ഷേ, ചുററമ്പലത്തിനു് വലം വയ്ക്കുകമാത്രം ചെയ്തു കൊണ്ടിരുന്ന എനിക്കന്നു് അതു് ഒരു പ്രകോപനമായിത്തന്നെ തോന്നി. എന്തിനു്, ആ രാത്രിയിൽത്തന്നെ വീട്ടിൽ വച്ചു് ഒരു ആസ്വാദനം അങ്ങെഴുതി. ഉച്ചതിരിഞ്ഞു് അതേ കാര്യമായി 'ദേവാ'ലത്തിലേക്കു് തിരിച്ചു. വലിയ തഞ്ചത്തിലല്ലെങ്കിലും ഞാൻ തന്നെ വായിച്ചു. ഇടയ്ക്കിടയ്ക്കുണ്ടായ ദേവിൻെറ ഹിയർ! ഹിയർ! വിളികൾ ഇപ്പോഴും ചെവിയിലുണ്ടു്...

മിസസ് ദേവിൻെറ റിമാർക്ക്: "ഇതിൻെറ വാചകങ്ങളൊക്കെ നന്നായിരിക്കുന്നല്ലോ!''

പോരാൻ നേരത്തു് ദേവ് പറഞ്ഞു, അഥവാ, സമാധാനിപ്പിച്ചു:

''കേരളകൗമുദിക്കാർക്ക് അയയ്ക്കു്. ഞാൻ കുമാരനോടു് പറഞ്ഞേക്കാം പബ്ലിഷ് ചെയ്യാൻ''

ഞാൻ അതനുസരിച്ചു് ഭംഗിയായി പകർത്തി അയച്ചു. അത്രതന്നെ.

ഇതിനടുപ്പിച്ചു് കേരളകൗമുദിയുടെ വാരികയായ നവജീവനിൽ അയച്ചു നഷ്ടപ്പെട്ട ഒരു സാധനത്തെക്കുറിച്ചുകൂടി ഇവിടെ ഒന്നു സൂചിപ്പിക്കാം. നഷ്ടം എടുത്തു പറയാൻ കാരണം, ഞാൻ സ്വന്തം പേരിൽ അയച്ചവ മിക്കവാറും എല്ലാംതന്നെ സ്വീകരിക്കപ്പെട്ടിട്ടുണ്ടു്. ഒട്ടൊരു നിലവാരം എത്തിയതിനുശേഷമേ സ്വന്തം പേർ ഉപയോഗിക്കാവൂ എന്നായിരുന്നു എൻെറ നിശ്ചയവും. എന്നു മാത്രമല്ല, പ്രാരംഭം മുതൽതന്നെ പ്രതിഫലം ലഭിക്കാനും എനിക്കു ഭാഗ്യമുണ്ടായി...

ഞാൻ പറയാൻ വന്നതു്...അതും ദേവിനെക്കുറിച്ചുതന്നെയായിരുന്നു. ഒരു തൂലികാചിത്രം മൂന്നുനാലാഴ്ചയായിട്ടും കാണാഞ്ഞപ്പോൾ ആഫീസിൽ പോയി ആരോടോ തിരക്കി. ആൾ അകത്തുപോയി വന്നിട്ടു് പറഞ്ഞു, ദാമോദരൻസാർ അന്വേഷിക്കുന്നെന്നു്. 'ഇന്ദിര'യും മററും എഴുതിയ സാക്ഷാൽ കെ. ദാമോദരൻ—സി. വി. കുഞ്ഞുരാമൻെറ മൂത്ത മകൻ. ആ രംഗം മായാതെ കിടപ്പുണ്ടു് മനസ്സിൽ. എന്നെ ഇരുത്തി, ലേഖനം എടുത്തു് അവിടവിടെ നോക്കിയിട്ടു് പറഞ്ഞു.

''എനിക്കിഷ്ടപ്പെട്ടു. ഇങ്ങനെ വേണം തൂലികാചിത്രം എഴുതാൻ. എൻതൂസിയാസം ഇല്ലെങ്കിൽ പിന്നെന്തിനു് എഴുതുന്നു?''

ഞാൻ വിനയംകൊണ്ടു ചൂളി.

എന്നിട്ടു് ദേവിനെ എങ്ങനെ പരിചയം എന്നൊക്കെ ചോദിച്ചു. ഞാൻ മറുപടി പറഞ്ഞെങ്കിലും വേഗം ഇങ്ങു പോന്നാൽ മതിയെന്നാണു് ഉള്ളിൽ. എൻെറ സന്തോഷം ഏകാന്തതയിൽ എനിക്കു് അയവിറക്കണം.

ഇങ്ങനെ ഒരാളല്ലാതെ മററാരും കണ്ടിട്ടില്ലാത്ത ആ തൂലികാചിത്രവും പുറത്തു വന്നില്ല.

പിന്നെ വളരെക്കാലം കഴിഞ്ഞു് ഞങ്ങൾ നല്ല സുഹൃത്തുക്കളായി—ഞാനും ദാമോദരൻ സാറും. അദ്ദേഹത്തിൻെറ ചില വികൃതിത്തരങ്ങളും കുസൃതിത്തരങ്ങളുമൊക്കെ ഓർത്തുനോക്കുമ്പോൾ, ഒരുപക്ഷേ എൻെറ തൂലികാചിത്രം മുക്കിക്കളഞ്ഞതും ഒരു കുസൃതിത്തരമാവാം എന്നു് ഇപ്പോൾ തോന്നുന്നു.

(തുടരും)


# ട്രയൽ

## അടുത്ത ലക്കത്തിൽ (10)

**വൈക്കം മുഹമ്മദ് ബഷീർ ജാമ്യം നിൽക്കുകയോ?**
**അതും ഒരു ബലാൽസംഗക്കേസിനു്?**
**കേട്ടവർക്കൊക്കെ അത്ഭുതം...**

ട്രയലിൻെറ വായനക്കാർക്കു വേണ്ടി
ബഷീർ പറഞ്ഞ ആ സംഭവം






## രഘുനാഥ് പലേരി

# കാഴ്ച

### രണ്ടു്



**രാ**വിലെതന്നെ പുറത്തുപോയ എഡ്വിൻ തിരിച്ചുവരുവാൻ ഇത്രയും വൈകുന്നതെന്തെന്ന ചിന്തയോടെ ഗ്ലോറിയയുടെ ആൻറി സെററിയിൽ ഇരുന്നു. കൈയിൽ നൂലുണ്ടയും രണ്ടു ദണ്ഡും.; അവർ ആർക്കോ വേണ്ടിയെന്നവണ്ണം ഒരു സോക്സു് തുന്നുകയായിരുന്നു. മഞ്ഞുകാലമല്ലെ. ആർക്കെങ്കിലും ഉപയോഗിക്കാമല്ലൊ.

മുന്നിൽ പിയാനോയ്ക്കരികിൽ ഗ്ലോറിയ. രാവിലെ പള്ളിയിൽപോയി വന്നതും ഇരുന്നതാണു്. ഇവൾ ഇത്ര നേരമായിട്ടും പാടിത്തീർന്നില്ലെ. ഇന്നൊരു പുതിയ രാഗമാണെന്നു് ആൻറി അറിഞ്ഞു. ഇതു് മുൻപു കേട്ടിട്ടില്ല. ഇവൾക്കിതെവിടന്നു വീണുകിട്ടി.

''എന്തെ എഡ്വിൻ വൈകുന്നതു്?''

ഗ്ലോറിയ അതു കേട്ടില്ല. അവൾ പള്ളിയിൽകേട്ട രാഗം, ഇമ്പൊസിഷൻ എഴുതിപഠിക്കുംപോലെ ആവർത്തിക്കുകയാണു്.

വീണ്ടും ചോദിക്കുവാൻ മിനക്കെടാതെ ആൻറി അവൾക്കരികിൽ ചെന്നു് പിയാനോക്കട്ടകളിൽ വിരലമർത്തി. മതി പാടിയതു്.

''എന്താണു് ആൻറി ഇതു്! എല്ലാം തെററി.''

''മതി പാടിയതു്. നിനക്കെന്താ ഞാൻ ചോദിച്ചതിനു് ഉത്തരം പറഞ്ഞാൽ.''

''പപ്പ വരാൻ വൈകുന്നതിനു് ആൻറിക്കെന്നോടാ ദേഷ്യം, വെറുതെയല്ല പപ്പയ്ക്കു് ആൻറിയെ പേടി.''

''ആ...പേടിക്കണം. അനിയനാവുമ്പോൾ ചേച്ചിയെ അല്പസ്വല്പം പേടിയൊക്കെ വേണം. അവനെ ഞാനങ്ങനെയാണു് വളർത്തിയതു്. ഒരു ചോദ്യത്തിനു് മറുചോദ്യം എനിക്കിഷ്ടമല്ലെന്നു് അവനറിയാം.''

''പപ്പയ്ക്കു് മാത്രമല്ല എനിക്കും ആൻറിയെ പേടിയാണു്.''

അവർക്കതൊരു മുള്ളുപോലെ കൊണ്ടു. കൊണ്ടയിടം വേദനിച്ചു. അവർ ഗ്ലോറിയയുടെ മുടി തഴുകി.

''അതെന്തിനാണു് മോൾക്കു് ആൻറിയെ പേടി? ആൻറിയെന്താ വല്ല ചെകുത്താനോ മററോ ആണോ? നിൻെറ പപ്പയെ ഞാൻ വഴക്കു പറയുന്നകാര്യം വേറെ. പക്ഷേ, മോളോടു് ആൻറിക്കു് ഹൃദയം നിറയെ സ്നേഹമാണു്. എനിക്കു് മോളുടെ കാര്യം കഴിഞ്ഞിട്ടേ ഉള്ള എല്ലാം. പപ്പയോടു് ഞാൻ വഴക്കടിക്കുന്നതു് അവൻെറ ഈ എങ്ങോട്ടുമില്ലാത്ത പോക്കു കണ്ടിട്ടാണു്. ഇവിടെ ഈ വീടുകെട്ടി താമസിക്കുന്നതുകൊണ്ടു് എന്താ ഒരു നേട്ടം. ഉള്ള എസ്റേററുകളൊക്കെ എത്രയോ ദൂരെ. അവിടെയാണെങ്കിൽ ഞാൻ തനിച്ചും. വല്ലപ്പോഴും അവിടെ വന്നു് ഒന്നു് ചുററിയടിച്ചതുകൊണ്ടു് കാര്യങ്ങളൊക്കെ ശരിയാവുമോ. എല്ലാവരും ഒന്നിച്ചു താമസിച്ചു് എല്ലാ കാര്യങ്ങളും ശരിയാംവണ്ണം നോക്കി നടത്തുകയല്ലേ വേണ്ടതു്. അതവനു് പറഞ്ഞാൽ മനസ്സിലാവില്ല. പിന്നെങ്ങനെയാണു് ദേഷ്യം പിടിക്കാതിരിക്കുന്നതു്. അധികം ചോദിച്ചാൽ അവൻ പറയും, നിൻെറ ജോലി കളയുവാൻ അവനു മനസ്സു വരുന്നില്ലെ



ന്ന്. അതാണ് അതിലും തമാശ. ഈ ജോലികൊണ്ട് നിനക്ക് വല്ല കാര്യവുമുണ്ടോ?...

കാര്യമുണ്ടെന്നോ ഇല്ലെന്നോ ഗ്ലോറിയ പറഞ്ഞില്ല. അതിന്റെ സൗന്ദര്യം വേറെ. മനസ്സിന്റെ മുറ്റത്ത് അതു നനസ്സുന്ന പൂന്തോട്ടം വേറെ. അത് ആന്റിക്ക് പറഞ്ഞാൽ മനസ്സിലാവില്ല. വളരെ ചെറുപ്പത്തിലേ ഒറ്റപ്പെട്ടു കഴിയേണ്ടി വന്ന ഒരു പെൺകുട്ടിയുടെ മനസ്സിന്റെ വിങ്ങൽ ആന്റിക്ക് അറിയാൻകഴിയില്ല. പണമുണ്ടെങ്കിലും പണമില്ലെങ്കിലും മനസ്സിന് എല്ലാം ഒരുപോലെ.

ഞാനിത്രയേറെ സംസാരിച്ചിട്ടും ഇവളെന്തെ ഒരക്ഷരം സംസാരിക്കാതെ ഇരിക്കുന്നതെന്ന് ആന്റി അതിശയത്തോടെ ഓർത്തു. ആ ഓർമ്മയുടെ നിശ്ശബ്ദതയിൽ പുറത്ത് കാറിന്റെ ഹോൺ മുഴങ്ങി. ഗ്ലോറിയ പെട്ടെന്നു പറഞ്ഞു:

''പപ്പ.''

ആദ്യം അകത്തേക്കു വന്നത് മദ്യക്കുപ്പി. പിന്നീടാണ് പപ്പ വന്നത്. പപ്പയുടെ പിറകിൽ നെൽസണും വിൽസണും. രണ്ടും പൂസ്.

ആന്റി കോപത്തോടെ സോക്സ് തുന്നി. ഗ്ലോറിയ പിയാനോ വായന തുടങ്ങി. ആന്റിയെ കണ്ടതും നെൽസണും വിൽസണും ഒരുമിച്ച് ഗുഡ്മോണിങ് പറഞ്ഞു. അവസാനം പറഞ്ഞു തീർത്തത് വിൽസണായിരുന്നു. വിൽസൺ കൂടുതൽ കുടിച്ചിട്ടുണ്ടെന്ന് മുഖം നോക്കാതെതന്നെ ആന്റിക്ക് മനസ്സിലായി.

മുഖംകുനിച്ച് പപ്പ നല്കിയ ഉമ്മ വാങ്ങവെ ഗ്ലോറിയ പറഞ്ഞു:

''പപ്പ വരാൻ വൈകിയതിന് ആന്റി ദേഷ്യപ്പെട്ടു.''

ആന്റി നിന്നുതുള്ളി.

''ദേഷ്യപ്പെടും. ഞാൻ ദേഷ്യപ്പെടും. വീടായാൽ ഒരു അടുക്കും ചിട്ടയുംവേണം. ഇന്നസമയത്ത് ഇന്നത് എന്നൊരു ബോധംവേണം. സമയമെത്രയായെന്നാ നിന്റെ വിചാരം. ഇനി എപ്പോഴാണ് ഉച്ചയ്ക്കുള്ള ഊണ്, സന്ധ്യകഴിഞ്ഞിട്ടോ.''

എഡ്വിൻ കുപ്പിയെടുത്ത് അകത്തേക്കോടി. നെൽസൺ ആന്റിക്കു മുന്നിൽ വന്നു മുട്ടുകുത്തി.

''എല്ലാത്തെറ്റും പൊറുക്കണം. ഉണ്ണുന്ന കാര്യമല്ലെ പറഞ്ഞത്. ഉണ്ടുകളയാം.''

''നാണമില്ലെ നിങ്ങൾ വയസ്സന്മാർക്ക് ഇങ്ങനെ കുടിക്കാൻ.''

''കുടിക്കാൻ എന്തിനാണ് ആന്റി നാണിക്കുന്നത്. എനിക്കിന്ന് പെൻഷൻ കിട്ടി. അതുകൊണ്ടു കുടിച്ചു. പെൻഷൻ ഇനിയും വരും. പക്ഷെ ഈ ദിവസം ഇന്നത്തോടെ തീരില്ലെ.''

ആന്റി ചെവിപൊത്തി.

ആന്റി സംസാരം നിറുത്തിയില്ലെങ്കിൽ നെൽസൺ ഈ ലോകാവസാനംവരെ സംസാരിക്കുമെന്ന് ഗ്ലോറിയയ്ക്കുറപ്പുണ്ട്. വെറുതെയെന്തിന് സമയം കളയണം. അവരും പതുക്കെ വായിക്കുന്ന രാഗംമൂളി. അവളുടെ വിരലുകൾ ശബ്ദമുതിർത്തുകൊണ്ട് ചലിക്കുന്നത് അദ്ഭുതത്തോടെ കണ്ടുകൊണ്ട് വിൽസൺ അവൾക്കരികിലിരുന്ന് തലയാട്ടി. ക്രമേണ അയാളും ആ സ്വരങ്ങൾ ഏറ്റുപാടി, അധികം വൈകിയില്ല, മുട്ടുകുത്തി സംസാരിക്കെ നെൽസണും അവരോടൊപ്പം ചേർന്നു പാടി.

എല്ലാവരേയും ദേഷ്യത്തോടെനോക്കി, പിന്നെ ഞാൻ മാത്രമെന്തിനാ മുഖം വീർപ്പിച്ച് നില്ക്കുന്നതെന്ന ബോധത്തോടെ, ഒത്താലൊത്തു എന്ന ചിന്തയോടെ ആന്റിയും തൊണ്ടയനക്കി.

എഡ്വിൻ അകത്തുനിന്നും തലനീട്ടി. സ്വല്പം മുൻപ് യുദ്ധം തുടങ്ങിയ മുറിയിൽ ഇപ്പോൾ സംഗീത സദ്യ. ഒന്ന് ഇടംവലം നോക്കി എഡ്വിൻ അകത്തേക്കു കയറി. പിന്നീട് ഗ്ലോറിയയുടെ ചുമലിൽ കൈവച്ച് അയാൾ എല്ലാവരേക്കാളും ഉച്ചത്തിൽ പാടി.

പക്ഷികളെപ്പോലെ കലപില ചിരിച്ച് കുട്ടികൾ ഉച്ചത്തിൽ കൈയടിച്ചു. ടീച്ചർ എന്തൊക്കെയാണ് ഈശ്വരാ ഇപ്പോൾ പാടിയത്.

നിസരിസ...സനിസനി...
സനിതപ...മഗരിസ...

മൈക്കിൾ ജാലകം തുറന്നിട്ടു. ആരോ എവിടെയോ ഇപ്പോൾ പാടിയല്ലൊ. ഈ ജന്നൽപ്പടിമേൽ ഇന്നലെ മറന്നുവച്ച രാഗമാണല്ലൊ അത്.

മുന്നിൽ അദ്ഭുതത്തോടെ ഇരുന്ന കുട്ടികളോട് ഗ്ലോറിയ പിണങ്ങി.

''എന്താ ആരും ഏറ്റുപാടാത്തത്? '

കൂട്ടത്തിലൊരു കുസൃതി ചൂണ്ടുവിരൽ എറിഞ്ഞു.

' ഇതെങ്ങിനെയാ ടീച്ചർ പാടുന്നത്?''

''ഞാൻ ചൊല്ലിത്തരുംപോലെ പാടണം. ആരും തെറ്റിക്കരുത്.''

കുട്ടികൾ തലയാട്ടി.

ഗ്ലോറിയ വീണ്ടും പാടി. അക്ഷരങ്ങൾ വായുവിൽ ഊഞ്ഞാലിലാടി. കുട്ടികൾ മുഖാമുഖം നോക്കി. ഇതു ടീച്ചർ ഞങ്ങളെ പറ്റിക്കുകയാണ്. ഇതെന്താ ഇങ്ങനെ?

മൈക്കിൾ ജനലഴി പിടിച്ചുനിന്നു. പാട്ടു വരുന്നത് സ്കൂൾമുറ്റത്തെ ഏതോ മരച്ചുവട്ടിൽ നിന്ന്. ഈ ജനവാതില്ക്കൽ നിന്നും ആ പൂമരച്ചുവട്ടിലേക്ക് എത്രകാതം ദൂരം കാണും. അവിടേക്ക് ഓടിച്ചെന്നാലോ. അവരോടൊത്തു ചേർന്നു പാടിയാലോ.

അകലെ, ഗ്ലോറിയ പാടിത്തുടങ്ങി. മൈക്കിൾ വീണ്ടും പിയാനോയ്ക്കരികിൽ ഇരുന്നു. വെറുതെ പാടുന്നതിൽ ഭംഗിയില്ല. ഒരു താളമാവാം, താങ്ങിനിറുത്തുംപോലെ എന്റെ വിരലുകളുടെ ചലനവും കൂടിയാവാം.

ടീച്ചർ പാടിക്കഴിഞ്ഞതും പള്ളിയിൽ നിന്നും അതേപോലെ മൈക്കിൾ പിയാനോ വായിച്ചതും കുട്ടികൾ ചിരിച്ചു മറിഞ്ഞു. ആദ്യം ഗ്ലോറിയയ്ക്ക് കോപംവന്നു. പിന്നീടവൾ ജാലകത്തിനുനേരെ ചെറുചിരിയോടെ നോക്കി. ജാലകത്തിനപ്പുറം മൈക്കിൾ അടുത്ത വരിക്കായി കാത്തു നില്ക്കുംപോലെ.

കുട്ടികൾ വീണ്ടും ചോദിച്ചു:

''ടീച്ചറെന്താ പാടാത്തെ ?''

പാട്ടു കേൾക്കെ വരാന്തയിറങ്ങി അഗസ്റ്റിൻ കടന്നുവന്നു. തോട്ടത്തിലെ ഒററയടിപ്പാതയിലൂടെ വെള്ളത്താടി കുലുക്കി ഫാദർസ്റ്റേവ വന്നു. ജാലകത്തിനപ്പുറത്തെ പിയാനോ വായനയും, പൂമരച്ചുവട്ടിലെ ആലാപനവും, ടീച്ചർക്കു മുന്നിൽ പാടിത്തിമർക്കുന്ന കൊച്ചു കുട്ടികളുടെ കണ്ണിലെ തിളക്കവും എന്തോ ഫാദർ സ്റ്റേവയ്ക്ക് നൃത്തം വയ്ക്കുവാൻ തോന്നി. അതയാൾ അഗസ്റ്റിനോട് ചോദിക്കുകയും ചെയ്തു.

''ഒരു ഡാൻസ്കൂടിയാവാം അല്ലെ?''

''ആവാം അയ്യോ. രണ്ടുവട്ടം ആവാം.''

തോട്ടത്തിൽ പുതുതായി നടുവാനുള്ള ഒരുകൂട്ടം പൂച്ചെടികൾക്കു മുന്നിലായിരുന്നു അഗസ്റ്റിൻ. കൈയിൽ തൂമ്പ. ഇതിത്രയും കിളച്ചു നടുവാനുള്ള വിഷമഭാവം മുഖം നിറയെ. ഗ്ലോറിയ പൂച്ചെടികൾ നോക്കിനിന്നു. എല്ലാം റോസാച്ചെടികളാണ്.

''ഇതിനെന്താ ഇത്ര ആലോചിക്കുവാനുള്ളത്. എല്ലാം അങ്ങ് നട്ടൂടെ.''

''ടീച്ചർക്ക് പറയണ്ട വിഷമമേ ഉള്ളൂ. നടേണ്ടത് ഞാനല്ലെ. ഇനിയും വരാനുണ്ടത്രെ ഇതിന്റെ ഒരിരട്ടി.''

''ആരാ ഇതൊക്കെ കൊണ്ടുവരുന്നത്?''

''പുതിയ ആള്തന്നെ. അല്ലാതെ പിന്നാരാ. പള്ളിയില് പിയാനോ വായിക്കുവാനാണത്രെ വന്നത്. പിയാനോ വായനപോലെ തന്നെ ഇഷ്ടമാണത്രെ





പൂന്തോട്ടവും. അച്ചനാ സ്പിരിററ് കയറ്റുന്നത്. ഏതോ നഴ്സറിയിൽ പോയി രണ്ടുപേരുംകൂടി പുതിയ റോസാച്ചെടികളൊക്കെ എടുത്തുകൊണ്ടുപോന്നു. ഈ മുററം നിറയെ തോട്ടം ഉണ്ടാക്കണമെന്നാ എന്നോടു പറഞ്ഞത്.''

''പൂക്കൾ അത്ര വലിയ ഇഷ്ടമാണോ അയാൾക്ക്?''

''ആണോന്നോ. ഞാൻ വിചാരിച്ചു സംഗീതംകൊണ്ട് കാര്യം കഴിയുമെന്ന്. നോക്കുമ്പോൾ അതൊരു വലിയ ഭ്രാന്ത്. ഇതൊരു ഇടത്തരം ഭ്രാന്ത്. അത്രേയുള്ളൂ.''

' അപ്പോഴെനിക്കോ?''

''സംഗീതത്തിന്റെ കാര്യത്തിലാണെങ്കിൽ ടീച്ചറെക്കാളും ഭ്രാന്താ മൈക്കിളിന്. പക്ഷേ, പിയാനോ വായിക്കുന്നതു കേട്ടാൽ അവിടുന്നു വരാൻ തോന്നില്ല. അതു കാര്യം വേറെ.''

ഗ്ലോറിയ വിടരാറായ ഒരു കൊച്ചു പൂ പറിക്കാൻ കൈ നീട്ടി. അഗസ്റ്റിൻ തടഞ്ഞു.

''അയ്യോ പറിക്കരുത്. പൂക്കളാരെങ്കിലും പറിച്ചുവെന്നറിഞ്ഞാൽ അങ്ങേര് ആ പിയാനോയെടുത്ത് എന്റെ തലയ്ക്കെറിയും. അത്രയും ഇഷ്ടമാണ് പൂക്കളോട്. ഇവയൊക്കെ മക്കളാണെന്നാ പറയാറ്. ഇവളാണത്രെ ഇളയമോള്. കുഞ്ഞുലക്ഷ്മി.

അഗസ്റ്റിൻ കുഞ്ഞുലക്ഷ്മിയെ തഴുകി. ഗ്ലോറിയ നോക്കിനിന്നു. മനസ്സുചോദിച്ചു, ഒരു താരാട്ടുപാടിക്കൂടെ.

ജനവാതിലിനപ്പുറം പിയാനോയ്ക്കരികിൽ മൈക്കിൾ. ഒന്നുപോയി പരിചയപ്പെട്ടാലെന്തെന്നു ഗ്ലോറിയ ഓർത്തു. എവിടെവച്ചു തുടങ്ങണം. പൂവിതൾ തൊട്ടു തുടങ്ങണോ അതോ പൂക്കാലം സൂചിപ്പിക്കുന്ന രാഗത്തെ തൊട്ടു തുടങ്ങണോ.

ഗ്ലോറിയ പള്ളിയിലേക്കു നടന്നു. കഴിഞ്ഞദിവസം പിയാനോ വായിക്കുന്നതു കേട്ടാണ് കുട്ടികൾക്ക് പാടിക്കൊടുത്തത്. ആ കളവ് കണ്ടുപിടിച്ചിട്ടല്ലേ ഒപ്പം പിയാനോ വായിച്ചത്. അപ്പോൾ അവിടെ കെട്ടാം ഊഞ്ഞാല്. സൗഹൃദത്തിന്റെ ഊഞ്ഞാല്.

പള്ളിപ്പടവുകൾക്കരികിലെത്തവെ മൈക്കിൾ ജനലരികിലേക്ക് എഴുന്നേററു വരുന്നത് ഗ്ലോറിയ കണ്ടു. അവൾ എത്തിയ ഇടം നിന്നു. പതിയെ ചിരിച്ചു. മൈക്കിളിന്റെ നോട്ടം തനിക്കു നേരെ. അയാൾ കൈ നീട്ടുന്നത് തനിക്കു നേരെ.

നീട്ടിയ കൈകൾ ജനൽപ്പാളി തേടി.

സാവകാശം അയാൾ ജനൽ വലിച്ചടച്ചു.

ഒരു മുറിവുപോലെ ജാലകം ഗ്ലോറിയയ്ക്കു മുന്നിൽ ചുമരിൽ അടഞ്ഞു. ഉണർന്ന ചിരി മനസ്സിൽ തന്നെ അമർന്നു. സ്വയം വെറുപ്പു തോന്നി. അയാളെന്തേ ഇത്ര ക്രൂരനായത്. അയാളെന്തേ മുഖത്തുനോക്കി വാതിലടച്ചത്.

ആ വേദന ഗ്ലോറിയ ആരോടും പറഞ്ഞില്ല, മൗനിയായി കുതിരവണ്ടിയിൽ ഇരിക്കേ, പതിവുവഴിയിലൂടെ സാവകാശം വീട്ടിലേക്കു തിരിക്കേ, മുഖംതിരിച്ച് ഇടയ്ക്കിടെ നോക്കിയ സ്വന്തം കുതിരയോടു പോലും.

(തുടരും)





കെ. സുധാകരൻ

# [illegible] രംഭ

കഥകളിയുടെ നാടാണ് ഞങ്ങളുടെ ഗ്രാമം; പക്ഷേ റൂത്ത്സായിപ്പ് വന്നില്ലായിരുന്നെങ്കിൽ ഞങ്ങൾ — ഞാനും എന്റെ കൂട്ടുകാരും — കഥകളികാണുമായിരുന്നില്ല.

എഡ്വേർഡ് റൂത്ത് ഞങ്ങളുടെ നാട്ടിൽ വന്നത് തനി കേരളീയമായ രീതിയിൽ കഥകളി കാണാനാണ്. ആട്ടവിളക്കും മരഉരലും പുലരുംവരെയുള്ള കളിയും ഞങ്ങളുടെ നാട്ടിൽ മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നതാണ് സായിപ്പിനെ ആകർഷിച്ചത്.

സായിപ്പു വന്നപ്പോൾ നാട്ടുകാരെല്ലാം കഥകളി കാണാൻ വന്നു. അയൽനാട്ടിൽ നിന്നും പട്ടണത്തിൽനിന്നും ആളുകൾ വന്നു. ഇതൊന്നും രസികരായ ഞങ്ങളെ ഭ്രമിപ്പിച്ചില്ല. എന്നാൽ യൗവ്വനം വന്നുദിച്ചിട്ടും ചെറുതായില്ലാ ചെറുപ്പം എന്ന പരുവത്തിലുള്ള നാടൻ പെൺമണികൾ ആട്ടം കാണാൻ വരുന്നുവെന്നറിഞ്ഞപ്പോൾ ഞങ്ങൾക്കടങ്ങിയിരിക്കാൻ കഴിഞ്ഞില്ല.

ഞങ്ങളുടെ ഉള്ളിൽ ആഗ്രഹമുദിച്ചു; ആട്ടം കാണാൻ ഗമിച്ചു; അമ്പലമതിലിൽ ചാരിച്ചാഞ്ഞു ചരിഞ്ഞുനിന്ന് ആട്ടം കാണുന്ന കുവലയ വിലോചനമാരെയും കിസലയാധരിമാരെയും ഒന്നു നികടേ കാണ്മാനായിട്ടുതന്നെ. ഒന്നു രണ്ടു ദിവസം കഴിഞ്ഞപ്പോൾ അവിടെ ഒരു ശകുനപ്പിഴ ഭവിച്ചു. മല്ലനേർമിഴികൾ പായ് വിരിച്ചു നിലത്തിരുന്നു കഥകളി കാണാൻ തുടങ്ങി. ആ അവസരങ്ങളിൽ കരണീയം കഥകളിയാണെന്നു ഞങ്ങൾക്കു തോന്നി.

ആട്ടം കണ്ടുതുടങ്ങിയപ്പോഴാണ് അതിലും ഗുണപാഠങ്ങളുണ്ടെന്നു മനസ്സിലായത്, അതിൽ രംഭയുണ്ട്, ഉർവ്വശിയുണ്ട്, ബാണപുത്രിയായ ഉഷയുണ്ട്, രാവണപത്നി മണ്ഡോദരിയുണ്ട്. ഇവരെയൊക്കെ രംഗത്തവതരിപ്പിക്കുന്നത് പെൺകുട്ടികളെക്കാൾ സ്ത്രൈണസൗന്ദര്യമുള്ള ചെറുപ്പക്കാരാണ്. അവർ രംഗത്തവതരിപ്പിക്കുന്നതോ? കുരുകര പല്ലവമുരസിജയുഗളേ എന്നു പാടുമ്പോൾ ഉർവ്വശി അർജ്ജുനന്റെ അടുത്തുചെന്ന് നിന്റെ തളിരുപോലത്തെ കരംകൊണ്ട് എന്റെ രണ്ടു മുലകളെയും താലോലിച്ചാലുമെന്നാണ് അഭിനയിക്കുന്നത്. തന്റെ ഇംഗിതത്തിനു വഴങ്ങണമെന്നപേക്ഷിക്കുന്ന രാവണനോട് രംഭയുടെ ഡിഫൻസ് അതിവിചിത്രമാണ്. ഇന്നാണെങ്കിൽ എന്റെ മുത്തണിമുലകൾ പുല്കേണ്ടത് കുബേര നന്ദനനാണ്. ഓരോ ദിവസവും ഓരോ വല്ലഭൻ എന്ന മികച്ചതരം പാതിവ്രത്യമുള്ള ദേവസ്ത്രീയാണ് ഞാൻ. ആവതെന്തയ്യോ! രാവണൻ എന്തുചെയ്തുവെന്നു പറയേണ്ടതില്ലല്ലോ. രംഭാപ്രവേശത്തിനു റേപ് അപ് രംഭാ എന്നാണ് മുൻഷിസ്സാർ സായിപ്പിനു തർജ്ജിമ ചെയ്തുകൊടുത്തത്. നീവിതന്തുടെ ബന്ധപാലനംവരെ സ്വപ്നം കാണുന്ന ഉഷയും വിപരീത രതികൊണ്ട് പാരം തളർന്നുറങ്ങുന്ന മണ്ഡോദരിയും എല്ലാം ഇത്തരം രംഗങ്ങൾ വിശദമായിട്ടാണഭിനയിക്കുക. സിനിമയിലാണെങ്കിൽ ഇളംനീലമെന്ന് ആക്ഷേപിക്കാവുന്ന രംഗങ്ങൾ വീട്ടുകാരുമൊത്തിരുന്നു കഥകളിയിൽ കാണാവുന്നതാണ്. മുൻഷിസ്സാർ പറയുന്നതുപോലെയല്ലെങ്കിലും ആടിക്കാണുവാനും പാടിക്കേൾക്കുവാനും പററിയതാണ് കഥകളിയെന്ന് ഞങ്ങൾക്കു ബോദ്ധ്യമായി.

ക്രമേണ ഞങ്ങൾ സായിപ്പിനെ മറന്നു. ഞങ്ങളെ അമ്പലപ്പറമ്പിലേക്ക് ആകർഷിച്ച ചാരുതരമംഗങ്ങളെയും മറന്നു. കഥകളിയിലെ ഹൃദയാവർജ്ജകമായ രംഗങ്ങളും പ്രൗഢത തികഞ്ഞ ഭാവാഭിനയങ്ങളും ഞങ്ങൾക്ക് രുചിച്ചുതുടങ്ങി. ഞങ്ങൾ കഥകളിപ്രിയരായി.

റൂത്ത്സായിപ്പ് ഞങ്ങളുടെ ഗ്രാമത്തിനോട് വിടപറഞ്ഞു. സായിപ്പിന് ഞങ്ങൾ ആവേശകരമായ സ്വീകരണം നല്കി. ആ മഹായോഗത്തിൽ ആകാശവാണിയുടെ സ്റ്റേഷൻ ഡയറക്ടർ തന്നെ അദ്ധ്യക്ഷത വഹിച്ചു. പാശ്ചാത്യരാണ് കഥകളിയുടെ അന്തസ്സത്ത ഭാരതീയർക്ക് മനസ്സിലാക്കിത്തന്നതെന്നു പറയുവാൻ അദ്ദേഹം മറന്നില്ല. അദ്ദേഹംതന്നെ അന്നാദ്യമായി കഥകളി കാണുവാൻ തീരുമാനിച്ചുവെന്നു പറയുകയും അന്നു നടന്ന കഥകളിയിലെ ആദ്യത്തെ രംഗം കാണുകയും ചെയ്തു. തോടയപ്പുറപ്പാടാണ് കണ്ടത്.

സായിപ്പ് ഞങ്ങളുടെ നാട്ടിനെ മറന്നില്ല. അദ്ദേഹം രചിച്ച ഗ്രന്ഥം മുൻഷിസ്സാറിനയച്ചുകൊടുത്തു. അതിൽ കഥകളിയെപ്പററി പ്രത്യേകം പ്രതിപാദിച്ചിരുന്നു:

കേരളത്തിൽ പ്രചാരമുള്ള രണ്ടു കലാരൂപങ്ങളാണ് കഥകളിയും കടുവാകളിയും. പുലികളിയെന്നും പറയും. ചെണ്ടയെന്ന ഒരു വാദ്യോപകരണത്തിനൊത്തു നടൻ താളംചവിട്ടി നൃത്തംവയ്ക്കുന്നത് രണ്ടിലും ഒരുപോലെ കാണാം. അതുപോലെതന്നെ വളരെ വിസ്തരിച്ചു ചായം തേയ്ക്കുന്നു രണ്ടിലും. ഭാവാഭിനയം സ്തുത്യർഹമാണ്. കൊമ്പനാനയുടെ കൊമ്പുപിടിച്ചുലയ്ക്കുന്നതായി കഥകളി നടൻ അഭിനയിക്കുന്നു. ഒരു മുട്ടനാടിനെ വളഞ്ഞ് കടുവാ പിടിക്കുന്നതായി കടുവാകളി നടനും അഭിനയിച്ചു ഫലിപ്പിക്കുന്നു.

ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

## ഇരുപത്തിരണ്ട്

ഷീലയ്ക്ക് കടുത്ത നിരാശ തോന്നി. കരയിൽ പിടിച്ചിട്ട മീനിന്റെ സ്ഥിതി. തികച്ചും അപരിചിതമായ ചുറ്റുപാട്. അധികാരത്തിന്റെ മടിത്തട്ടിൽ കളിച്ചു വളർന്ന തനിക്ക് ഒരിക്കലും ഒന്നും നിഷേധിക്കപ്പെട്ടിരുന്നില്ല. വിളിച്ചതും പറഞ്ഞതും കേൾക്കാൻ കാക്കി യൂണിഫോമണിഞ്ഞവർ എന്നും തയ്യാറായിരുന്നു. എന്തും ഒരു ഫോൺകാളിലൂടെ നേടാമായിരുന്നു.

കുട്ടിക്കാലത്ത് ഏറ്റവും നല്ല കളിക്കോപ്പുകൾ, പട്ടുടുപ്പുകൾ. ഇഷ്ടാനുസരണം മാറാവുന്ന ആഭരണങ്ങൾ. അച്ഛൻ തന്റെ എല്ലാ ആവശ്യങ്ങളും നിർവ്വഹിച്ചുതന്നു. കുട്ടിക്കാലത്ത് അമ്മ മടിയിലിരുത്തി സതിയുടേയും, സാവിത്രിയുടേയും, സീതയുടേയും ഊർമ്മിളയുടേയും കഥകൾ പറഞ്ഞുതന്നു. പിന്നീട് ഝാൻസിറാണിയുടേയും, റാണിരൂപ്മതിയുടേയും കഥകൾ കേട്ടു. പക്ഷേ, മനസ്സിൽ തങ്ങിനിന്നത് ചമ്പൽക്കാടുകളിലെ രോമാഞ്ചമായ മീരാഠാക്കൂറിന്റെ കഥയായിരുന്നു.

വെള്ളക്കുതിരപ്പുറത്തു കയറി, കൈയിൽ കൈത്തോക്കും, കണ്ണുകളിൽ മൂർച്ചയേറിയ തിളക്കവുമായി, പൊലീസുകാരെയും, പണക്കാരായ ജമീന്ദർമാരെയും വിറപ്പിച്ച മീര. അച്ഛനും അമ്മയും കേൾക്കാതെ, ഓർഡർലിമാരും മാലികളും ആ വനസുന്ദരിയുടെ വീരകഥകൾ പറഞ്ഞുതന്നു. ഉള്ളവരിൽനിന്ന് കവർന്നെടുത്ത് ഇല്ലാത്തവർക്കു കൊടുക്കുന്ന റോബിൻ ഹുഡിന്റെ വനിതാ പതിപ്പ്.

ഒറ്റുകാരെന്നു സംശയിച്ച സംഘത്തിലെ അംഗങ്ങളെ, കുതിരകളുടെ പിൻകാലുകളിൽ ഓരോ കാൽതളച്ച്, എതിർ ദിശയിലേക്ക്, ചാട്ടവാർ ചുഴറ്റി ഓടിച്ച് പിച്ചിച്ചീന്തി രസിക്കുന്നവൾ. അവളുടെ വന്യസൗന്ദര്യത്തിൽ മുഗ്ദ്ധരായ, ചംബലിലെ പേരെടുത്ത കൊള്ളസ്സംഘങ്ങളുടെ തലവന്മാർ, അവളുടെ കൺകോണുകളുടെ ചലനത്തിനായി, ചെഞ്ചുണ്ടുകളിൽ വിരിയുന്ന അപൂർവ്വ മന്ദസ്മിതത്തിനായി, ആർക്കും ശമിപ്പിക്കാനാവാത്ത അവളുടെ രതിദാഹത്തിന്റെ ചുഴിയിൽ സ്വയം ആഹുതി നടത്താൻ, അവളുടെ സംഗമച്ചുഴിയിൽ ഉഴലുന്ന കൊടുങ്കാറ്റിൽ സ്വയം തർപ്പണം ചെയ്യാനായി കാത്തുകെട്ടിക്കിടന്ന കഥ.

ഓട്ടോമാറ്റിക്ക് റൈഫിളുകളുമായി അവളുടെസംഘത്തെ നേരിട്ട പൊലീസ് സംഘങ്ങളെ കബളിപ്പിച്ച് എന്നും സംഘത്തെ സുരക്ഷിത സ്ഥാനത്തെത്തിക്കുന്ന കൗശലക്കാരി. പൊലീസുകാരെ കബളിപ്പിക്കുന്നതിൽ അവൾ എന്നും വിജയിച്ചു. എല്ലാ ഗ്രാമങ്ങളിലും അവൾക്കൊറ്റുകാരുണ്ടായിരുന്നു. ഉയർന്ന രാഷ്ട്രീയതലങ്ങളിൽ അവൾക്ക് സ്വാധീനമുണ്ടായിരുന്നു. വിധാൻസഭയിലേക്ക്, അവളുടെ ഡമ്മികളായി, എം. എൽ. എ. മാരെ അയയ്ക്കാൻ അവൾ എന്നും ശ്രദ്ധിച്ചിരുന്നു.

കൊള്ളയെക്കാൾ അവളുടെ വിനോദം ഉയർന്ന പൊലീസുദ്യോഗസ്ഥന്മാരുടേയും പണച്ചാക്കുകളുടേയും മക്കളെ തട്ടിക്കൊണ്ടുപോയി ഭീമമായ തുകകൾ വസൂലാക്കലായിരുന്നു.' സിനിമാ തിയേറ്ററുകളിൽനിന്നും കോളേജുകളിൽനിന്നും കളിസ്ഥലങ്ങളിൽനിന്നും മേളകളിൽനിന്നും അവർ തന്റെ ഇരകളെ വേട്ടയാടി. വേഷം മാറിയ ഒട്ടേറെപ്പേർ ഒരു ശൃംഖലയായി പ്രവർത്തിച്ചു. പല നമ്പർ പ്ലേറ്റുകളുള്ള ടാക്സികൾ ഉപയോഗിച്ചു. എല്ലാ ഇരകളും ചമ്പൽക്കുന്നുകളുടെ കൊക്കകളിൽ സുരക്ഷിതമായി എത്തിച്ചേരും. ടാക്സികളിൽനിന്ന് കുതിരപ്പുറത്തേക്ക് ഇരകൾ കൈമാറ്റപ്പെടുന്നു. കുതിരകളെ പിന്നോട്ടോടിച്ച് അവൾ പൊലീസുകാരെ തെറ്റിദ്ധരിപ്പിച്ചു. അന്വേഷണത്തിനെത്തിയ പൊലീസുകാർ കുളമ്പടികളുടെ ദിശനോക്കി എന്നും എതിർ ദിശയിലേക്കു പോയി.





കൊള്ളകഴിഞ്ഞു പോകുമ്പോൾ വിശ്വസ്തരായ കൂട്ടുകാർ വിവിധ ദിശകളിലേക്കു പ്രത്യക്ഷരാവും. ഏറ്റവും പിന്നിൽ അനുഗമിക്കുന്നവർ ചൂലുകളും ബ്രഷുകളുമായി കാലടിപ്പാടുകളെ മാച്ചുകളയും. കൊള്ള മുതൽ പോകാത്ത ദിശയിലെ കാലടിപ്പാടുകൾ മാത്രം പോലീസുകാർക്കായി ബാക്കി വയ്ക്കും.

സംഘത്തിലെ ആരെയെങ്കിലും അവിചാരിതമായി പൊലീസിന്റെ കെണിയിൽപ്പെടുകയാണെങ്കിൽ ഏറ്റവും ഉയർന്ന വക്കീലന്മാരെ കേസ് വാദിക്കാൻ അവൾ ഏർപ്പാടാക്കും. അറസ്റ്റ് ചെയ്യപ്പെട്ടവരുടെ കുടുംബത്തിന്റെ സർവ്വ ചെലവുകളും അവൾ നിർവ്വഹിച്ചു. ഏറ്റുമുട്ടലിൽ മരണപ്പെടുന്നവരുടെ കുട്ടികളെ ജബൽപ്പൂരിലും ഭോപാലിലും ഇൻഡോറിലും അയച്ചുപഠിപ്പിച്ചു.

കൊലകൾ കഴിയുന്നതും ഒഴിവാക്കി. പക്ഷെ, സംഘത്തെ ഒറ്റിക്കൊടുക്കുന്നവരെ ഒരിക്കലും വെറുതെ വിട്ടിരുന്നില്ല. ഏറ്റവും ക്രൂരമായവിധത്തിൽ, മറ്റുള്ളവരിൽ ഭീതിയുണർത്തുന്ന തരത്തിൽ അവരെ തുടച്ചുമാറ്റി.

തട്ടിക്കൊണ്ടുപോയവർക്ക് എല്ലാ സൗകര്യങ്ങളും നൽകി. കുട്ടികളെ പ്രത്യേകം ശ്രദ്ധയോടെ കൈകാര്യം ചെയ്തു. ആവശ്യപ്പെട്ട തുകയടയ്ക്കുമ്പോൾ, പറഞ്ഞ സ്ഥലത്ത്, പറഞ്ഞ സമയത്ത്, ധാരാളം കളിക്കോപ്പുകളും, ഉലയാത്ത പട്ടുവസ്ത്രങ്ങളുമായി കുട്ടികൾ പ്രത്യക്ഷപ്പെട്ടു. മീരാ ദീദിയെക്കുറിച്ച് അവർക്ക് നല്ലതേ പറയാനുണ്ടായിരുന്നുള്ളൂ,

പിശുക്കന്മാരും കൗശലക്കാരുമായ രക്ഷിതാക്കൾ, പൊലീസിനെ അറിയിക്കുകയോ, കള്ളനോട്ടുകൾ അയച്ച് കബളിപ്പിക്കാൻ ശ്രമിക്കുകയോ ചെയ്യുമ്പോൾ അവൾ മുന്നറിയിപ്പു നൽകും—കുട്ടിയുടെ ചെറുവിരൽ, മുതിർന്ന പെൺകുട്ടിയാണെങ്കിൽ ഒരു മുല, ആൺകുട്ടിയാണെങ്കിൽ വൃഷണങ്ങൾ—രക്ഷിതാക്കൾ മുന്നറിയിപ്പു കിട്ടുന്നതോടെ ചോദിച്ച തുക നൽകാൻ തയ്യാറാവുകയായി. ആദ്യത്തെ മുന്നറിയിപ്പിനെ അവഗണിക്കുന്നവർക്ക്, രണ്ടാമത്തെ മുന്നറിയിപ്പു കിട്ടാൻ ഏഴ് ദിവസമേ വേണ്ടൂ—ഒരു കൈപ്പത്തി, ഒരു ചെവി, ലിംഗം—മൂന്നാമത്തെ മുന്നറിയിപ്പ് പതിനഞ്ചാം പക്കം. അതെ. തല തന്നെ.

അവളുടെ ക്രൂരതയ്ക്ക് അതിന്റേതായ ന്യായീകരണങ്ങളുണ്ട്. ഗർഭിണികളെ അവൾ ദ്രോഹിക്കാറില്ല. തട്ടിക്കൊണ്ടുപോയവർ ഗർഭിണികളാണെങ്കിൽ തുകയൊന്നും ആവശ്യപ്പെടാതെ എല്ലാ കരുതലോടുംകൂടെ വീട്ടിലേക്ക് മടക്കി അയയ്ക്കുന്നു. തട്ടിക്കൊണ്ടുപോയവരിൽ പലരും അവളുടെ സ്നേഹനിർഭരമായ പെരുമാറ്റത്തിൽ മുഗ്ദ്ധരായി അവളുടെ വിശ്വസ്തരായ ഒറ്റുകാരാവുന്നു. ചിലർ അവളുടെ സംഘത്തിൽ ലയിച്ചുചേരുന്നു.

അവൾ ഒരു 'ലെജൻഡ്' ആയിമാറിക്കഴിഞ്ഞിരുന്നു. പതിനൊന്നോ പന്ത്രണ്ടോ വയസ്സുള്ളപ്പോഴായിരിക്കണം അച്ഛൻ ചോദിച്ചു—മോൾക്ക് എന്താവാനാണാഗ്രഹം? ഡോക്ടർ? ലക്ചറർ? എയർ ഹോസ്റ്റസ്?

എനിക്ക് മീരാ ഠാക്കൂറാവണം.

അച്ഛൻ പൊട്ടിച്ചിരിച്ചു. തെല്ലകലെ കമ്പിളിയുടുപ്പു തുന്നിയിരുന്ന അമ്മ അരിശം കൊണ്ടു.

മകളെ ഓമനിച്ചു വഷളാക്കി.

അച്ഛൻ കളിയാക്കി.

ക്ലിയോപാട്രയും, ഝാൻസിറാണിയും അവരുടെ ശവകുടീരങ്ങളിൽ കിടന്ന് എരിപൊരികൊള്ളുന്നുണ്ടാവണം, മോളുടെ ആഗ്രഹം കേട്ടിട്ട്.

അതെ. മീരാ ഠാക്കൂർ ഒരു 'മിത്താ'യിത്തീർന്നിരുന്നു. യു. പി. യിലേയും, മദ്ധ്യപ്രദേശിലേയും സുസംഘടിതമായ പൊലീസ് വലയത്തെ കബളിപ്പിച്ച് അവളിപ്പോഴും ജൈത്രയാത്ര തുടരുന്നു.

പൊലീസുകാരും നാട്ടുകാരും അവൾക്കു ചുറ്റും അർദ്ധ സത്യങ്ങൾകൊണ്ട് പരിവേഷം നെയ്തെടുത്തു. അച്ഛൻ പറഞ്ഞതോർക്കുന്നു—

കേട്ടോ മോളേ...മീരാ ഠാക്കൂർ സുന്ദരിയല്ല. ഇരുനിറമുള്ള അവളുടെ ഒരേയൊരു വശ്യത, തിളക്കമുള്ള വിശാലമായ കണ്ണുകളാണ്. കഷ്ടിച്ച് അഞ്ചടി മൂന്നിഞ്ചു പൊക്കമേയുള്ളൂ. നൂറ്റിമുപ്പതു റാത്തൽ തൂക്കം. പതിമൂന്നാം വയസ്സിൽ അവൾ വിവാഹിതയായി. അവളെക്കാൾ പതിനഞ്ചു വയസ്സേറുന്ന ഭർത്താവിന് വേറെ വെപ്പാട്ടിയുണ്ടായിരുന്നു. ഏതാനും ദിവസം ഭർത്തൃഗൃഹത്തിൽ താമസിച്ച് മനം മടുത്ത അവൾ സ്വന്തം വീട്ടിൽ മടങ്ങിയെത്തി. അച്ഛനും അച്ഛന്റെ ജ്യേഷ്ഠന്മാരുമായി ദീർഘകാലമായി കുടുംബസ്വത്തു സംബന്ധിച്ച കേസ് നടന്നുകൊണ്ടിരുന്നു. ഹൈക്കോർട്ട്‌വിധി അവളുടെ അച്ഛനെതിരായിരുന്നു. അപ്പോഴേക്കും താരുണ്യത്തിന്റെ വസന്തം അവളിൽ വിരിഞ്ഞു. ചുറ്റുമുള്ള പല ചെറുപ്പക്കാരും അവളെ നോട്ടമിട്ടു. കേസിൽ ജയിച്ച വലിയച്ഛന്മാർ വീട് ജപ്തിചെയ്യാനായി പൊലീസകമ്പടിയോടെ അവളുടെ വീട്ടിലെത്തി.

മീര തന്റെ കാമുകന്മാരെ സംഘടിപ്പിച്ച് പൊലീസിനെ തുരത്തിയോടിച്ചു. പിന്നീട് ചമ്പൽക്കുന്നുകളിൽ അഭയം തേടി. ചമ്പലിലെ നിരവധി കൊള്ളസംഘങ്ങളിലൊന്നിന്റെ നേതാവായ വിക്രം, അവളുടെ വീരകഥ കേട്ട് സ്വന്തം സംഘത്തിൽ ചേർത്തു.

ചമ്പലിലെ കൊള്ളസംഘങ്ങളെല്ലാം ജാതിമതങ്ങളുടെ അടിസ്ഥാനത്തിൽ രൂപംകൊണ്ടതായിരുന്നു. മുസ്ലിംസംഘം നയിച്ചിരുന്ന മുസ്തഫീം. യാദവന്മാരുടെ നേതാവ് മാൻസിംഗ്. ഠാക്കൂറുകളുടെ നേതാവ് വിക്രം.

വിക്രം മറ്റുള്ളവരെക്കാൾ സംഘടനാവൈഭവമുള്ളവനായിരുന്നു. സെൽഫ് ലോഡിങ് റൈഫിളുകളുള്ള ഒരേയൊരു സംഘം വിക്രമിന്റേതായിരുന്നു.

മാൻസിംഗ് വിക്രമിന്റെ സംഘത്തെ ദുർബ്ബലമാക്കാൻ ഏറെ നാളായി ശ്രമിച്ചുകൊണ്ടിരുന്നു. കൊള്ളസംഘങ്ങളുടെ ചേരിപ്പോരിൽനിന്ന് മുതലെടുക്കാൻ പൊലീസുകാരും രാഷ്ട്രീയക്കാരും തക്കം പാർത്തിരുന്നു. വിക്രമിനെ കൊല്ലാൻ മാൻസിംഗിന് പ്രേരണാശക്തികൾ രണ്ടായിരുന്നു. ഒന്ന് വിക്രമിന്റെ സെൽഫ് ലോഡിങ് റൈഫിളുകൾ. രണ്ട്, മീര എന്ന വനദുർഗ്ഗ.

കൊള്ളസംഘങ്ങളുടെ പ്രെസ്റ്റീജ് സിംബലാണ് അവരുടെ ആയുധങ്ങളും വെപ്പാട്ടികളും. പൊലീസിനേയും രാഷ്ട്രീയ നേതൃത്വത്തിനേയും സ്വാധീനിച്ച് സ്വന്തം തലയുടെ വിലകൂട്ടാൻ രണ്ടുപേരും ശ്രമിച്ചു. വിക്രമിന്റെ തലയ്ക്ക് ഇരുപത്തയ്യായിരം വിലയിടുമ്പോൾ മാൻസിംഗിന്റേതിന് ഇരുപതിനായിരമായിരുന്നു വില. മീര വിക്രമിന്റെ സംഘത്തിൽ ചേർന്നതോടെ വിക്രമിന്റെ താരവില പതിന്മടങ്ങുയർന്നു. മാൻസിംഗിന്റെ സംഘത്തിലെ കുസുമ, മീരയെക്കാൾ സുന്ദരിയാണ്. ഗോതമ്പിന്റെ നിറമുള്ള അവൾക്ക് ചുരുണ്ട മുടിയും ആപ്പിളിന്റെ നിറമുള്ള കവിളിണകളുമുണ്ട്. ഉയർന്ന മാറിടങ്ങളും ഒതുങ്ങിയ അരക്കെട്ടുമുള്ള കുസുമ ചമ്പലിലെ രതിദേവതയായിരുന്നു. പക്ഷെ കുതിരസ്സവാരിയിലും ആയുധവിദ്യയിലും അവൾ നിപുണയല്ല. അവൾ കൊള്ളസംഘത്തിന്നൊരലങ്കാരം മാത്രം. മറിച്ച് മീരയാവട്ടെ വിക്രമിന്റെ സംഘത്തിലെ അഴകും ശക്തിയുമായിരുന്നു.

അവരുടെ ശീതസമരം അനിവാര്യമായൊരേറ്റുമുട്ടലിൽ അവസാനിച്ചു. രണ്ടു സംഘങ്ങൾക്കും സാരമായ കോട്ടം തട്ടി. വിശ്വസ്തന്മാരും കരുത്തന്മാരും രണ്ടു പുറത്തും ബലിയാടുകളായി. ചമ്പൽത്തടം രണഭൂമി യായി. ചമ്പൽനദിയിലെ വെള്ളം ചുവന്നു. അന്ന് അമാവാസിയായിരുന്നു. ചമ്പലിലെ കൊക്കകളിൽ ഇരുട്ട് ഇഴുകിനിന്നു. വിക്രമിന്റെ താവളം പെട്ടെന്ന് വളയപ്പെട്ടു. ദൂരെയെവിടെയോ കൊള്ളകഴിഞ്ഞെത്തിയ സംഘാംഗങ്ങൾ ക്ഷീണിച്ചവശരായിരുന്നു, അപ്രതീക്ഷിതമായ ഈ വളയലിൽ അവർ പരിഭ്രാന്തരായി. ഏറെ നേരത്തെ ചെറുത്തുനില്പിനുശേഷം വിക്രം മുറിവേറ്റു കുഴഞ്ഞുവീണു. മീരാ ഠാക്കൂർ പെൺപുലിയെപ്പോലെ രണഭൂമിയിലെത്തി. പന്തങ്ങളിൽനിന്നുയർന്ന തീജ്വാലകൾ അവളുടെ കവിളുകളിൽ ചുവപ്പുവീശി. ചിതറിത്തുടങ്ങിയ സംഘാംഗങ്ങളിൽ വീറും വാശിയുമുണർത്തി. എണ്ണത്തിൽക്കൂടിയിട്ടും മാൻസിംഗിന് തിരിഞ്ഞോടേണ്ടിവന്നു.

വിക്രം കൊല്ലപ്പെട്ടപ്പോൾ മാൻസിംഗ് മീരയെ തന്റെ സംഘത്തിലേക്ക് ക്ഷണിച്ചു. പക്ഷേ മീര കൂട്ടാക്കിയില്ല. മീരയുടെ നേതൃത്വത്തിൽ പുതിയൊരു സംഘം രൂപംകൊണ്ടു.

(തുടരും)

**വയർ വേദന!**

ഗ്യാസ് ട്രബിൾ–അൾസർ–അർശസ്സ്–അമീബിയാസിസ്?

രോഗവിവരം വ്യക്തമായറിയിക്കുക.

ആയുർവ്വേദാചാര്യ–കെ. കുഞ്ഞുരാമൻ വൈദ്യൻ.

Asst. Dr. P. K. ജീവൻലാൽ D. A. M.

**പൗരസ്ത്യ ഫാർമസി & നഴ്സിംഗ് ഹോം,**

(സേവാസദനം മെഡിക്കൽ ട്രസ്റ്റ്) Drug. L. No. 95 (25 D/84)

പെരിനാട് (691 601) കൊല്ലം. Phone : 2895

**HOME TUITION**

Well-qualified, professional artist in painting and drawing available for home tuition for children below 10 years in Trivandrum City. Contact : 68474.

# ഇപ്പോൾ ലഭിക്കുന്നു

ഡീലക്സ്

# നിരോധ്

വളരെ മയമുള്ളത്




വളരെ സുഖകരമായത്

★ ഉന്നത ഗുണമേന്മ

★ ഇലക്ട്രോണിക് ഉപകരണങ്ങൾ ഉപയോഗിച്ചുള്ള സൂക്ഷ്മപരിശോധന കഴിഞ്ഞത്

5 എണ്ണത്തിന് 1/–രൂപ

എല്ലാ വൻ നഗരങ്ങളിലും വിററുവരുന്നു.

davp 84/28






എസ്. സുധീഷ്

# ജൂദാസിന്റെ പ്രതീകാർത്ഥങ്ങൾ

**കസാൻ ദ്സാക്കീസിന്റെ മഹനീയ നോവലായ 'ക്രിസ്തുവിന്റെ അന്ത്യ പ്രലോഭനം' എന്ന രചനയിലൂടെ സഞ്ചരിച്ചുകൊണ്ട്, അസാധാരണനായ ആ നോവലിസ്റ്റിന്റെ കാഴ്ചപ്പാടുകൾ മനസ്സിലാക്കാൻ ശ്രമിക്കുന്ന ഈ ലേഖനം ഇവിടെ തീരുന്നു.**

രാഷ്ട്രീയസമരത്തിൽ നിന്നുള്ള തെന്നിമാറൽ യേശുവിനെ സംബന്ധിച്ചിടത്തോളം ഒരനിവാര്യതയാണ്. കെട്ടുപോയ വംശവൃക്ഷത്തിന്റെ വേരുകൾ മുറിക്കുന്ന മഴുവിന്റെ തീ പാറുന്ന ഗർജ്ജനം പ്രതീക്ഷിച്ചുനില്ക്കുന്ന ജൂദാസിനെ തൃപ്തിപ്പെടുത്താൻ അതുകൊണ്ടുതന്നെ യേശുവിനു കഴിയുന്നില്ല. റോമൻസാമ്രാജ്യത്വത്തിനും ജനങ്ങൾക്കും മധ്യേ അകപ്പെട്ടുപോയ യേശു ഗുരുതരമായ പ്രതിസന്ധിയിലാണ്. ഭൂമിയിൽ സ്വാതന്ത്ര്യത്തിന് ആവശ്യമായിവരുന്ന വാൾ തിരിയെ ഉറയിൽക്കയററാൻ യേശു ഇച്ഛിക്കുന്നു. 'മരണത്തെ ഭയപ്പെടാത്ത' യേശു, ഭീരുത്വംകൊണ്ടാണ് ചരിത്രത്തിന്റെ വാൾ ഉപേക്ഷിക്കുന്നത് എന്നു പറയുവാൻ കഴിയുമോ?

യേശു 'മരണ'ത്തെ രക്ഷതേടലിനുള്ള തന്ത്രമായിക്കാണുന്നു. അത് ലോകരക്ഷയ്ക്കുള്ള തന്ത്രമാണോ അതോ സ്വയരക്ഷയ്ക്കുള്ള തന്ത്രമാണോ എന്നതാണ് പ്രസക്തമായ പ്രശ്നം. എന്തായാലും മോചനത്തിന്റെ മാർഗ്ഗം സ്വയം മരണമാണ്. രക്തസാക്ഷിത്വമാണ് എന്ന് യേശു ജൂദാസിനെ ബോദ്ധ്യപ്പെടുത്തുന്നു. മോചനസമരത്തിന്റെ ആൾക്കൂട്ടത്തിൽനിന്നു ദേഹരക്ഷ ചെയ്യാനുള്ള അടവാണ് സ്വയം മരണം എന്ന ആശയംഎന്ന് ജൂദാസ് മനസ്സിലാക്കുന്നില്ല. ഒരിക്കൽ യേശുവിനെ കൊലപ്പെടുത്താൻ കത്തിയുമായി പാഞ്ഞുനടന്ന ജൂദാസിന്ഇപ്പോൾ യേശുവിന്റെ മരണം എന്നത് ചിന്തിക്കാനാവാത്ത ഭീകരമായ ആശയമാണ്. ഞാൻ രക്തസാക്ഷിയായിക്കൊള്ളാം, നീ എന്റെ ഒററുകാരനാവൂ എന്ന് യേശു ജൂദാസിനോടു ആവശ്യപ്പെടുമ്പോൾ ജൂദാസിന് അതു സഹിക്കാനാവുന്നില്ല. നീ ഒററുകാരനാവാൻഎന്തിന് എന്നെ നിർബ്ബന്ധിക്കുന്നു എന്ന ചോദ്യത്തിന്, വിമോചനത്തിന് ഒരു രക്തസാക്ഷിയും ഒരു ഒററുകാരനും ആവശ്യമാണ് എന്ന മട്ടിൽ യേശു മറുപടി പറയുന്നു. രക്തസാക്ഷിയാവുക പ്രായേണ എളുപ്പമാണ്. എന്നാൽ ഒററുകാരനാവുക എന്നതു് അസാധാരണമായ ധൈര്യം ആവശ്യപ്പെടുന്ന ഒന്നാണ് എന്നതാണ് യേശുവിന്റെ സിദ്ധാന്തം. നമ്മൾ രണ്ടുപേരിൽ വച്ച് കരുത്തൻ നീയാണ്. അതുകൊണ്ട് നീ ഒററുകാരനാവുക. യേശു ജൂദാസിനോട് ആവശ്യപ്പെടുന്നു. മൃഷിതന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി, ഇസ്രായേലിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി രക്തസാക്ഷിയുടെ ഒററുകാരനാവുകയാണ് തന്റെ നിയോഗമെങ്കിൽ ജൂദാസ് അതിനും തയ്യാറാണ്. ഹൃദയവേദനയോടെ ജൂദാസ് യേശുവിന്റെ ആജ്ഞ സ്വീകരിക്കുന്നു.

## ജൂദാസ് വഞ്ചിക്കപ്പെടുന്നു

ജന്മനാ ഒററുകാരനായ യേശു ഒററുകാരന്റെ ഭീകര മഹത്ത്വത്തെ ബോദ്ധ്യപ്പെടുത്താൻ ശ്രമിക്കുന്നതു് ആത്മ ന്യായീകരണത്തിനു വേണ്ടിയാവാം. അതിന്റെ ഉദാത്ത യാതന സഹിക്കാൻ ജൂദാസിനോട് യേശു ആവശ്യപ്പെടുമ്പോൾ, യേശുവിനു കണിശമായ ചില കണക്കുകൂട്ടലുകൾ ഉണ്ടായിരുന്നുവെന്ന മാത്രം. ഒരു ഒററുകാരൻ എന്ന നിലയിൽ സന്ദേശവാഹകന്റെ ജോലി മാത്രം നിർവ്വഹിച്ചുകൊണ്ടിരുന്ന ജൂദാസ് യഥാർത്ഥത്തിൽ കഥയറിയാതെ ആട്ടം കാണുകയായിരുന്നു. യേശു കുരിശുമരണപ്പെടുമെന്നും സ്വാതന്ത്ര്യത്തിന്റെ മാർഗ്ഗം അതായിരിക്കാമെന്നും ജൂദാസ് വിശ്വസിച്ചു. 'കുരിശ്' ജനങ്ങളിൽനിന്നു രക്ഷപ്പെടാനുള്ള മാർഗ്ഗമായാണ് യേശു ഉപയോഗിക്കുന്നതെന്ന് അയാൾ അറിഞ്ഞിരുന്നില്ല. യേശുവും കയാപ്പസും റോമൻ ഭരണാധികാരികളും തമ്മിലുള്ള ഗൂഢധാരണയായിരുന്നോ ഈ ക്രൂശാരോഹണം? അതോ റോമൻ ഭടനായ റൂഫസും യേശുവും തമ്മിലുള്ള ഉപകാര പ്രത്യുപകാര ധാരണയിൽ നിന്നുകൊണ്ടാണോ യേശു ക്രൂശാരോഹണത്തിനു തലകുനിച്ചു കൊടുക്കുന്നതു്? എന്തായാലും, രാഷ്ട്രീയ സമരത്തെ അലസിപ്പിക്കുവാൻ തയ്യാറുള്ളിടത്തോളം കാലം കുരിശേററൽ ഒരു പ്രഹസനം മാത്രമാക്കിത്തീർത്തുകൊള്ളാമെന്ന് യേശുവിന് എവിടെനിന്നോ വാഗ്ദാനം ലഭിച്ചു പോലെയുണ്ട്. സ്വന്തം 'മരണം'ത്തിനുവേണ്ടി യേശു നടത്തുന്ന ഗൂഢ പ്രവർത്തനങ്ങൾ ജൂദാസ് ഒഴികെയുള്ള ശിഷ്യർക്കു തികച്ചും അജ്ഞാതമാണ്. 'മരണം' മരണമല്ലായിരുന്നുവെന്നു ജൂദാസ് തിരിച്ചറിയുന്നതു വർഷങ്ങൾക്കുശേഷം മാത്രവും. കുരിശിൽനിന്നു തന്ത്രപൂർവ്വം രക്ഷപ്പെട്ടു വർഷങ്ങളോളം ജീവിക്കുന്ന യേശുവിന്റെ 'രണ്ടാം ജീവിതത്തെ'യാണ് ഉയിർത്തെഴുന്നേററ ജീവിതമായി സുവിശേഷകാരന്മാർ ചിത്രീകരിച്ചിരിക്കുന്നതെന്ന് കസാൻ ദ്സാക്കീസ് വ്യഞ്ജിപ്പിക്കുന്നു.

ദിവ്യാദ്ഭുതങ്ങൾ പ്രദർശിപ്പിക്കാനുള്ള നിന്ദിതരും പീഡിതരുമായ ജനക്കൂട്ടത്തിന്റെ ആവശ്യത്തെ യേശു താത്വികമായി നിരസിച്ചുവെങ്കിലും, സ്വകാര്യതാല്പര്യങ്ങളുള്ള രണ്ടിടങ്ങളിൽ എന്തും വരട്ടെ എന്നു കരുതി യേശു ദിവ്യാദ്ഭുതപ്രകടനത്തിനു തയ്യാറായതായി കസാൻ ദ്സാക്കീസ് കാണുന്നു. മാർത്തയോടും മേരിയോടും വ്യക്തമായും രതിതാല്പര്യമുള്ള യേശു അവരുടെ സഹോദരനായ ലസാറസിനെ പുനർജ്ജീവിപ്പിക്കുന്നു എന്ന കഥയെ നിഷേധാത്മകമായി അനുകൂലിക്കുന്ന നിലപാടാണ് കസാൻ ദ്സാക്കീസിന്റേതു്. യേശുവിന്റെ ക്രൂശാരോഹണത്തിനുശേഷമുള്ളകാലത്തു് ലസാറസിന്റെ പേരിലാണ് യേശു മേരിയോടും മാർത്തയോടുമൊപ്പം കഴിച്ചുകൂട്ടുന്നതു്. ഇതിനെ ലസാറസിന്റെ പുനർജ്ജീവനമായി പിന്നീട് സുവിശേഷകാരന്മാർ ചിത്രീകരിച്ചതാവാം എന്ന സൂചന കസാൻദ്സാക്കീസ് നൽകുന്നുണ്ട്. എന്നാൽ ജുഗുപ്സയും അറപ്പും തോന്നിക്കുന്ന ഒരു രൂപത്തിൽ, മണ്ണട്ടകൾ തുങ്ങുന്ന ശരീരവും അഴുകിയദുർഗ്ഗന്ധം വമിക്കുന്ന മാംസവുമായി യേശു ലസാറസിനെ പുറത്തെടുക്കുന്നുണ്ട് എന്ന കഥയും കസാൻദ്സാക്കീസ് പുറമെ അവതരിപ്പിക്കുന്നുണ്ട്. റൂഫസിന്റെ പുത്രിക്ക് രോഗശാന്തിവരുത്തുന്നതാണ് രണ്ടാമത്തെ ദിവ്യാദ്ഭുതം. ഇസ്രായേലിന്റെ രോഗദുരിതമനുഭവിക്കുന്ന ജനങ്ങളുടെ രോഗരക്ഷയ്ക്കുള്ള അപേക്ഷയെ നിരസിക്കുന്ന യേശു റോമൻഭടന്റെ പുത്രിയെ രക്ഷിക്കുവാൻ വെമ്പൽകൊള്ളുന്നതെന്തു് എന്ന ചോദ്യം കസാൻ ദ്സാക്കീസ് വ്യക്തമായും ഉയർത്തുന്നുണ്ട്. റൂഫസുമായി ഒരു ഉടമ്പടി സ്ഥാപിക്കുവാൻ യേശുവിന് അതോടെ കഴിയുന്നുണ്ട്. ഉദ്ദിഷ്ടകാര്യസിദ്ധിക്ക് ഉപകാരസ്മരണ എന്നതാണ് റൂഫസിന്റെ സിദ്ധാന്തം. മകളെ രക്ഷിച്ചതിന് എന്തു പ്രത്യുപകാരമാണ് നീ ആഗ്രഹിക്കുന്നതു് എന്ന ചോദ്യത്തിന്, ഒരിക്കൽ അതിനവസരമുണ്ടാവും. അപ്പോൾ നിന്നോടു ഞാനതാവശ്യപ്പെടാം എന്നു യേശു പറയുന്നു. കുരിശേററത്തിന്റെ കുരുക്കൾ നീക്കിക്കൊണ്ട് പിലാത്തോസുമായി രഹസ്യക്കൂടിക്കാഴ്ച നടത്തിയ യേശു പിന്നീടൊരിക്കൽ പ്രത്യുപകാരം ആവശ്യപ്പെടുന്നു. 'ഭരണാ

# DARSAN BOOKS

An exclusive showroom for the serious readers

**NEW ARRIVALS**

| | | | |
|---|---|---|---|
| JON STALLWORTHY Ed | The Penguin Book of Love Poetry | Rs. | 46-60 |
| DAVID COOPER | The Death of the Family | Rs. | 30-80 |
| GABRIEL JOSIPOVICI | The Portable Saul Bellow | Rs | 94-00 |
| R. N. CAREW HUNT | The Theory and Practice of Communism | Rs. | 46-60 |
| ERNST FISCHER | The Necessity of Art | Rs. | 55-30 |

Books can be sent by V. P. P. also

**DARSAN BOOKS (P) LTD.,**

V. J. T. Hall Road, Palayam, Trivandrum-34.

നിസരി മാസിക
'ആരണ്യക'മായി
ഫിബ്ര: 15ന് പുറത്തിറങ്ങുന്നു
• എം. എൻ. വിജയൻ
• ആഷാ മേനോൻ
• ഇ. വി. ശ്രീധരൻ
തുടങ്ങിയവർ എഴുതുന്നു

പത്രാധിപർ
ആരണ്യകം മാസിക
വടകര-673106

## രോഗികൾ ശ്രദ്ധിക്കുക



ലൈംഗിക രോഗങ്ങൾ, മൂത്രാശയരോഗങ്ങൾ, രക്തവാതം, വെള്ളപോക്ക്, ഗുഹ്യരോഗങ്ങൾ, ചർമ്മരോഗങ്ങൾ, രഹസ്യരോഗങ്ങൾ, സ്കലനരോഗങ്ങൾ, ഉഷ്ണരോഗങ്ങൾ, സിഫിലിസ്, ഉദരരോഗങ്ങൾ, വയററിൽ വേദന, അർശ്ശസ്സ്, ആസ്ത്മ, പഴകിയ കഠിനരോഗങ്ങൾ എന്നിവയ്ക്കു് നിരന്തരമായ ഗവേഷണഫലമായി ഫലപ്രദമെന്ന് തെളിഞ്ഞിട്ടുള്ള ഔഷധങ്ങൾ നൽകി വിദഗ്ധമായി ചികിത്സിച്ച് ചുരുങ്ങിയനാളുകൾകം തീർത്തും സുഖപ്പെടുത്തുന്നു. രോഗികൾ ഡോ. പാഷയെ നേരിൽ കാണുക. സാധിക്കാത്തവർ ചികിത്സാ നിർദ്ദേശങ്ങൾക്ക് വിശദമായ രോഗവിവരം കാണിച്ച് മറുപടിക്കുള്ള സ്റ്റാമ്പ് സഹിതം എഴുതുക. ഇൻഡ്യയ്ക്കു് വെളിയിലുള്ളവർ സ്റ്റാമ്പ് അയയ്ക്കേണ്ട. പരിശോധനാ ഫീസും ഔഷധവിലയും പ്രത്യേകം.

പരിശോധനാ സമയം: ഉച്ചയ്ക്കു 1 മണിമുതൽ 5 മണിവരെ. ഞായർ അവധി.

**Dr. H. K. H. Yoosuf Pasha,**

UNANI MEDICAL CENTRE, (South of Transport Bus Stand)
T. B. Road, Kottayam, Kerala, S. India.

## വിവാഹത്തിനു മുൻപും പിൻപും



ഉണ്ടാവുന്ന എല്ലാ രഹസ്യ വ്യാധികളേയും നാഡി തളർച്ച, ബലഹീനത, ധാതുക്ഷയം, മൂത്രാശയരോഗങ്ങൾ ഇവകളേയും മാററി നവ ചൈതന്യം ഉണ്ടാക്കുന്നതാണ്. ഇന്നുതന്നെ ഇന്ത്യയിൽ പ്രസിദ്ധപ്പെട്ട ലൈംഗിക രോഗവിദഗ്ധൻ Dr. M. S. സർക്കാറിനെ (Govt. Regd.) സമീപിക്കുക. എല്ലാ ദിവസവും ചികിത്സിക്കുന്നു.

**ഡോ: M. S. സർക്കാർ ഡിസ്പെൻസറി**

രാധാനിവാസ്. ആററുകാൽ ലെയിൻ,
മേടമുക്ക്, മണക്കാട്,
തിരുവനന്തപുരം.

## പൂജാകർമ്മം മുഖേന അത്ഭുത ഫലം

ചാത്തൻബാധ ഒഴിയുവാനും ചാത്തൻസേവക്കും പ്രസിദ്ധമായ ഈ അമ്പലത്തിൽ

**വിവാഹം, തൊഴിൽ, വ്യവഹാരം, വ്യവസായം,. ശത്രുവിൽ ജയം**



എന്നിങ്ങനെ അസാദ്ധ്യമെന്നു വിചാരിക്കുന്ന പല കാര്യസാദ്ധ്യതകൾക്കും അത്ഭുതഫലം അനുഭവമായിക്കൊണ്ടിരിക്കുന്നു. നേരിട്ടും അല്ലാതെയും അഭയം തേടുന്ന ഏതൊരു ഭക്തനും അനുഗ്രഹാശിസ്സുകൾ അനുഭവമാണ്. ആരാധനയിൽ വിശ്വസിക്കുന്ന ആർക്കും ജാതിമതഭേദം കൂടാതെ സമീപിക്കാം. നേരിട്ടുവരുന്നവർ തൃശ്ശൂർ വന്നശേഷം ''കൊടുങ്ങല്ലൂർ–ഇരിഞ്ഞാലക്കുട'' ബസ്സിൽ കയറി ''കരുവന്നൂർ രാജാ കമ്പനി'' മുൻവശം ഇറങ്ങിയ ശേഷം രണ്ടു കിലോ മീററർ വന്നാൽ 'എട്ടുമന' എത്താം. അവിടെ നിന്നും അര കിലോ മീററർ വടക്കോട്ടുള്ള പഞ്ചായത്തു വഴിയിൽക്കൂടി വന്നാൽ അമ്പലവും മതിൽക്കെട്ടും കാണാം. അനേകം തലമുറകളിലൂടെ കർമ്മസിദ്ധി ലഭിച്ച ശ്രീ. കെ. വി. പത്മനാഭനാണ് ഇപ്പോഴത്തെ മഠാധിപതി. നേരിട്ടു വരുവാൻ സാധിക്കാത്തവർ സ്റ്റാമ്പു സഹിതം എഴുതിയാൽ നിർദ്ദേശങ്ങൾ ലഭിക്കുന്നതാണ്.

**മഠാധിപതി കെ. വി. പത്മനാഭൻ**

എസ്. സി. എസ്. മഠം, എട്ടുമന, പി. ഒ. കരുവന്നൂർ—680 711 (Via) തൃശ്ശൂർ.




ധികാരികം എന്നെ കുരിശിലേററിക്കൊല്ലുന്ന അവസരത്തിൽ നീ എനിക്കരികിലുണ്ടായാൽ ഒരിക്കലും എന്നെ മരണത്തിൽനിന്നു രക്ഷപ്പെടുത്താൻ ശ്രമിക്കരുത്' എന്നു യേശു പറയുന്നു. അങ്ങനെ ചെയ്യാൻ തികച്ചും മനസ്സന്നദ്ധതയില്ലാത്ത റൂഫസിനോട് അങ്ങനെ ചെയ്യരുത് എന്ന് യേശു പറയുന്നതെന്തിന് എന്നു വായനക്കാരൻ നിമിഷനേരം അമ്പരക്കുന്നു. കസാൻ ദ്സാക്കിസിന്റെ വിരുദ്ധാർത്ഥതന്ത്രം അതിന്റെ പത്തിനീർത്തുന്നതു് ഇവിടെ നാം കാണുന്നു. മരണത്തിൽനിന്നു രക്ഷപ്പെടുത്തണം എന്നതുതന്നെയാണ് അതിന്റെ ഗൂഢാർത്ഥം എന്നു പിന്നീടു വെളിപ്പെടുന്നു. ഉദ്ദിഷ്ട കാര്യസിദ്ധിക്ക് പ്രത്യുപകാരം! അതാണ് യേശുവിന്റെ പുനർജ്ജീവനത്തിന്റെ കഥയ്ക്കു പിന്നിലുള്ളത്. ഒററുകാരന്റെ മാനസിക യാതന വഹിക്കുന്ന ജൂദാസ് എത്ര നീചമായ രീതിയിലാണ് വഞ്ചിക്കപ്പെടുന്നതു് എന്നു നോക്കുക!

കുരിശിൽനിന്നു പുനർജ്ജീവനമുണ്ടാകുന്ന യേശു 'കാവൽ മാലാഖയുടെ കരങ്ങളിലേറി' ആദ്യമെത്തുന്നതു് മഗ്ദലനയുടെ സമീപത്താണ്. മഗ്ദലനയുമായി രതിവേഴ്ചനടത്തി യേശു തന്റെ ജീവിതം സഫലമാക്കുന്നു. സ്ത്രീ-പുരുഷജീവിതത്തിലൂടെ മാനുഷികമായ അനശ്വരത തേടുന്ന യേശുവിന് നിനച്ചിരിക്കാതെ മഗ്ദലനയെ നഷ്ടപ്പെട്ടുപോവുന്നു. ശത്രുക്കൾ മഗ്ദലനയെ എറിഞ്ഞുവീഴ്ത്തുന്നു. വധിക്കുന്നു. പിന്നീട് യേശു മാർത്തായുടെ ഗൃഹത്തിലെത്തുന്നു. അവിടെ ലസാറസിന്റെ രൂപത്തിൽ മേരിയുടെ ഭർത്താവാകുന്നു. മാർത്ത, മേരിയുടെ സഹോദരിയായ ഭാര്യയും. യേശു ഗൃഹസ്ഥനാവുന്നു. മാനുഷികമായ അനശ്വരതയുടെ സ്വകാര്യസ്വർഗ്ഗരാജ്യത്തിനു വേണ്ടി യേശു ക്രമാതീതമായി കുഞ്ഞുങ്ങളെ ഉല്പാദിപ്പിക്കുന്നു. കുഞ്ഞുങ്ങൾ അണ്ണാറക്കണ്ണന്മാരെപ്പോലെ ഓടിക്കളിക്കുന്നു. ഇങ്ങനെപോയാൽ ഒന്നുകിൽ വീടു വലുതാക്കേണ്ടിവരും അല്ലെങ്കിൽ ഇനി കുഞ്ഞുങ്ങൾവേണ്ടെന്ന തീരുമാനത്തിലെത്തേണ്ടിവരും എന്നു മേരി പറയുമ്പോൾ യേശു തീരുമാനിക്കുന്നു: നമുക്കു വീടു വലുതാക്കാം. തുടർന്ന് യേശു ജീവിക്കുന്നു, വാർദ്ധക്യത്തോളം. ഒടുവിൽ ജൂദാസ് അമർഷംവിതറുന്ന ചരിത്രപ്രകൃതിയുമായി യേശുവിന്റെ ഭവനത്തിലെത്തുന്നു. ശക്തവും പരുഷവുമായ വാക്കുകൾ ഒററുകാരന്റെ മനസ്സിൽ കിടിലം സൃഷ്ടിക്കുന്നു. ആത്മീയ രക്തസാക്ഷിത്വത്തിന്റെ വഞ്ചനാത്മകതയെ കിടിലം കൊള്ളിക്കുന്ന ജൂദാസിന്റെ അപസ്വരങ്ങളിലൂടെ, യേശു മനുഷ്യന്റെ നിത്യജീവിതം അനുഭവിക്കുന്നു.

ഭ്രമ ദർശനങ്ങളും കല്പനകളും യുക്തിവൈരുദ്ധ്യങ്ങളുംകൊണ്ട് പ്രാകൃതവും പരിഹാസഭാവിയുമാണ് കസാൻദ്സാക്കീസ് രചിച്ച യേശു ചരിതം. അതിലെ ഗൂഢസൂചനകളെ സൂക്ഷ്മമായി പിൻതുടരുമ്പോൾ നിവർന്നുവരുന്ന മനുഷ്യകഥയാണ് മുകളിൽ പ്രതിപാദിച്ചിട്ടുള്ളതു്. വിരുദ്ധോക്തിയുടെ (irony) ഭാഷാതന്ത്രത്തിൽ അമർന്നിരിക്കുന്ന മാനവികതയുടെ രൂക്ഷമായ ഗന്ധം കസാൻ ദ്സാക്കീസിന്റെ യേശുവിനെ ചൈതന്യവത്താക്കുന്നു.

## ആത്മീയ രക്തസാക്ഷിത്വത്തിന്റെ വഞ്ചനാപരത

സുവിശേഷകാരന്മാരുടെ യേശുവിനെ യേശുവല്ലാതാക്കിത്തീർക്കുന്ന തരത്തിൽ 'മൂല'ത്തിൽനിന്നുള്ള കാല്പനികമായ കുതിച്ചുചാട്ടം ഈ കൃതിയിലില്ല. തിരുമുറിവുകളുടെ വിശുദ്ധ രക്തത്തിനു മനുഷ്യന്റെ നിത്യജീവിതം വിധിച്ചുനല്കുകമാത്രമാണ് കസാൻ ദ്സാക്കീസ് ചെയ്യുന്നതു്. സുവിശേഷത്തിലെ യേശുവിന്റെ അസ്ഥി–രക്ത–മാംസങ്ങളെയും ആത്മാവിനെയും കുരിശുമുനമ്പിലെ കാല്പനിക മൃത്യുവിൽനിന്നു വിടർത്തിമാററുകയാണ് അദ്ദേഹം ചെയ്യുന്നതു്. ബലിച്ചോരയുടെ ദാരുണ ഭംഗിയിൽ മുഖം മറഞ്ഞുപോയ ഒരു മനുഷ്യൻ വമ്പിച്ച മുഴക്കത്തോടെ ഭൂമിയിലേക്ക് ചെന്നുവീഴുന്നു. അത്യുന്നതങ്ങളിലെ ബലിപീഠത്തിൽനിന്ന്! അതാണ് കസാൻ ദ്സാക്കീസിന്റെ യേശു.

ചരിത്രത്തിലെ ഏററവും മഹത്തായ ആത്മബലിയാണ് യേശുവിന്റേതു്. പീഡനത്തിന്റെ കാല്പനികസുഖവും ആത്മത്യാഗത്തിന്റെ വിശുദ്ധഭംഗിയും ഒന്നുചേരുന്ന ആത്മീയബലി. ആത്മീയതയുടെ ഭ്രാന്തൻ കിനാവുകൾക്കൊക്കെയും മഹത്വം പകർന്നുകൊടുക്കുന്ന യേശുവിന്റെ ആത്മീയ രക്തസാക്ഷിത്വത്തിനു നേരെ പൈശാചികമായ ആക്രമണം അഴിച്ചുവിടുന്നു, കസാൻ ദ്സാക്കീസ്. ആത്മീയ രക്തസാക്ഷിത്വത്തിന്റെ പല്ലുകൊഴിക്കുന്ന പ്രഹരമാണതു്. ആ പ്രഹരമേററാണ് സുവിശേഷങ്ങളിലെ ദൈവപുത്രൻ ഞാൻ ദൈവമല്ല, മനുഷ്യനാണ് എന്ന് ഉറക്കെ നിലവിളിക്കുന്നതു്. ഒരു ജനതയുടെ രാഷ്ട്രീയ മോചനസമരത്തെ ഹീനമായി ഒററുകൊടുത്ത് കുരിശുമുനമ്പിലെ (കപട) മൃത്യുവിൽനിന്ന് രക്ഷപ്പെട്ട്, പെണ്ണിന്റെ പാവാടയ്ക്കുള്ളിൽ കയറിക്കഴിയുന്ന യേശുവിന്റെ വഞ്ചനാകൃത്യത്തിൽ മുൾക്കിരീടവും തിരുമുറിവുകളും വച്ചുപിടിച്ചവർ ചരിത്രത്തെ വഞ്ചിച്ചു എന്നു കസാൻ ദ്സാക്കീസ് വ്യഞ്ജിപ്പിക്കുന്നു. സ്വയംനിരാസത്തിന്റെയും ബലിപീഡയുടെയും ഈ മനോഹരദുഃഖം എല്ലാ മോചനസമരങ്ങളെയും വഴിപിഴപ്പിക്കുന്ന കാപട്യമെന്നതിൽക്കവിഞ്ഞ് ഒന്നുമല്ല എന്ന്, മനുഷ്യനായി നിത്യം ജീവിച്ചുകൊണ്ടിരിക്കുന്ന യേശു തെളിയിക്കുന്നു. ഭീരുത്വത്തിനുള്ള മുഖമറ മാത്രമാണ് സ്വയംബലി; ഭീരുവിന് ചരിത്രത്തെ വഞ്ചിക്കാനും സ്വയം ഉദാത്തീകരിക്കാനും വീണുകിട്ടുന്ന നീചതന്ത്രം.

## ആത്മീയതയും ലൈംഗികതയും

അമർത്തിവച്ച ലൈംഗികതയാണ് ആത്മീയാസ്വസ്ഥത എന്ന് യേശുവിന്റെ ദുരിതപൂർണ്ണമായ ജീവിതത്തെ സാക്ഷിനിറുത്തി കസാൻ ദ്സാക്കീസ് നമ്മോടു പറയുന്നു. സെബദീം യോനായും പറയുന്നതുപോലെ, പുംബീജങ്ങൾ യുവാക്കന്മാരുടെ മസ്തിഷ്കങ്ങൾക്കുള്ളിലേക്കു നുഴഞ്ഞുകയറുമ്പോഴുണ്ടാവുന്ന വിഭ്രാന്തിയാണ് ആത്മീയാസ്വസ്ഥത. ഭീരുത്വംകൊണ്ട് മഗ്ദലനയെ പ്രാപിക്കാൻ കഴിയാതെയാവുന്ന യേശുവിന്റെ അസ്വസ്ഥപൂർണ്ണമായ ആത്മീയതയ്ക്ക് ബീജരക്തഗന്ധമുണ്ട്. യുവതിയായ മഗ്ദലന ഇസ്രായേലിനെപ്പോലെയാണ്. വിദേശികളും തദ്ദേശികളുമായ വണിക്കുകൾ പ്രായഭേദമെന്യേ അവളുടെ സ്ത്രീത്വത്തെ അപരാധമാക്കിത്തീർക്കുന്നു. ദൈവത്തെത്തേടിയുള്ള യാത്രയിൽ ഒരിക്കലെങ്കിലും യേശു അവളുടെ വിപണന ശാല സന്ദർശിക്കുന്നുണ്ട്. എന്തിനെന്നറിയാതെ യേശു അങ്ങോട്ടു നയിക്കപ്പെടുന്നു. ഭീരുത്വത്താൽ തളർന്ന യേശുവിന്റെ ദൗർബല്യങ്ങളോട് മഗ്ദലനയ്ക്കു് അനുകമ്പയും വെറുപ്പുമാണുള്ള







# ആറു സവിശേഷതകളുള്ള കിറെറക്സ് ലുങ്കികൾ

എത്ര ഉയരമുള്ളവർക്കും ഉടുക്കത്തക്ക നീളവും വീതിയും * ഈടുററത് * മൃദുലമായത് * കളർ ഇളകാത്തത് * കുറഞ്ഞവില * ഗ്യാരണ്ടിയോടുകൂടിയത്. വാങ്ങുന്നതിനു മുൻപായി കിറെറക്സിന്റെ സീൽ ഉണ്ടോയെന്ന് ഉറപ്പുവരുത്തുക. (ഒരു അന്നാ ഉൽപ്പന്നം)

# ൪൦,൦൦൦ രൂപ വിലയുള്ള സമ്മാനങ്ങൾ നേടുക

**PHILLIPS (INDIA)** announce
this Sales Promotion Plan to popularise their products.

**ഒന്നാം സമ്മാനം :** യെസ്ഡി മോട്ടർ സൈക്കിൾ അല്ലെങ്കിൽ രൂ 13,000 രൊക്കം.
**രണ്ടാം സമ്മാനങ്ങൾ :** കളർ ടിവി അല്ലെങ്കിൽ രൂ. 9,000 വീതം രൊക്കം.
**മൂന്നാം സമ്മാനങ്ങൾ :** ● ത്രീ-സ്പീഡ് മിക്സർ-ഗ്രൈൻഡർ 500 രൂപയെന്ന ആദായ വിലയ്ക്ക് OR TAPE RECORDER OR TWO-IN-ONE AT REDUCED RATE RS. 900/-
● ടൂ-സ്പീഡ് മിക്സർ-ഗ്രൈൻഡർ 325 രൂപയെന്ന ആദായവിലയ്ക്ക്.
● ടൂ-ബാൻറ് ട്രാൻസിസ്ററർ 225 രൂപയെന്ന ആദായവിലയ്ക്ക്

താഴെക്കൊടുത്തിട്ടുള്ള മൂന്ന് വരികളിൽ, ഏതു വശത്തുനിന്ന് കൂട്ടിയാലും നാല്പത്തി അഞ്ച് കിട്ടത്തക്കവിധം പതിനൊന്ന് മുതൽ പത്തൊൻപത് വരെയുള്ള അക്കങ്ങൾ ഞങ്ങൾ ഉപയോഗിച്ചിരിക്കുകയാണ്

| | | |
|---|---|---|
| പന്ത്രണ്ട് | പതിനേഴ് | പതിനാറ് |
| പത്തൊൻപത് | പതിനഞ്ച് | പതിനൊന്ന് |
| പതിനാല് | പതിമൂന്ന് | പതിനെട്ട് |

നിങ്ങൾ ചെയ്യേണ്ടതു് ഇത്രമാത്രം. ഏതു വശത്തുനിന്നു കൂട്ടിയാലും നാല്പത്തിയെട്ട് കിട്ടത്തക്കവണ്ണം പന്ത്രണ്ട് മുതൽ ഇരുപത് വരെയുള്ള അക്കങ്ങൾ മൂന്ന് വരികളിലായി ഉപയോഗിക്കുക. ഒരക്കം ഒരേയൊരു പ്രാവശ്യം മാത്രമേ ഉപയോഗിക്കാവൂ






പ്രവേശന പത്രം, 15 ദിവസത്തിനുള്ളിൽ വെള്ള കടലാസ്സിലോ പോസ്റ്റ് കാർഡിലോ ഇംഗ്ലീഷിൽ അല്ലെങ്കിൽ ഹിന്ദിയിൽ മാത്രം എഴുതി അയക്കുക. ജൂറിപക്ഷാഭിപ്രായപ്രകാരമായിരിക്കും, ശരിയായ ഉത്തരങ്ങൾ നിർണ്ണയിക്കുക. സഹായ വിലയുള്ള സമ്മാനങ്ങൾ, അതാതു് ആഴ്ചയിൽ കിട്ടുന്ന ശരിയുത്തരങ്ങളുടെ അടിസ്ഥാനത്തിൽ നൽകപ്പെടും. വിജയികളെ തപാൽമാർഗ്ഗം വിവരമറിയിക്കുന്നതാണ്. ജഡ്ജിമാരുടെ തീരുമാനം ആത്യന്തികമായിരിക്കും. എല്ലാ വ്യവഹാരങ്ങളും ഡൽഹി കോടതികളിൽ മാത്രം.

**PHILLIPS (INDIA) (M)**
**POST BAG NO. 4, PATEL NAGAR NEW DELHI-110008**




ത്ത്. നിന്റെ ചാരിത്ര്യത്തെ ഞാൻ കളങ്കപ്പെടുത്തുമെന്ന് ഭയപ്പെടണ്ട. മഗ്ദലന, യേശുവിനോട് പറയുന്നു. സമരിയയിലെ പെൺകുട്ടിയോട് ദാഹജലം ആവശ്യപ്പെടുന്ന യേശുവിന്റെ ആത്മീയതയിലും ലൈംഗികത നിറഞ്ഞുനില്ക്കുന്നു. പകരം നിനക്ക് അനശ്വരതയുടെ ജലം നൽകാമെന്നു യേശു വാക്കു പറയുന്നു. എന്താണ് അനശ്വരതയുടെ ജലം എന്നു പിന്നീട് യേശു വെളിവാക്കുന്നു. ബെഥനിയിലെ മേരിയേയും മാർത്തയേയും പ്രാപിച്ചുകൊണ്ട് സന്തത്യുല്പാദനം നടത്തുന്ന വേളയിൽ അനശ്വരതയുടെ ജലം പുതിയൊരർത്ഥത്തോടെ യേശുവിന്റെ ആത്മാവിൽ നിറഞ്ഞുനില്ക്കുന്നു. നിത്യജീവന്റെ ബീജജലം തന്നെയാണ് അത്.

അനശ്വരതയുടെ രാജ്യത്തിലേക്കുള്ള യേശുവിന്റെ പ്രയാണവും അതിന്റെ അസ്വസ്ഥതയും ശമിപ്പിക്കുവാൻ അന്ത്യഘട്ടത്തിൽ യേശുവിനു കഴിയുന്നു. അനശ്വരതയുടെ രാജ്യം സ്ത്രീ തന്നെയാണ് എന്ന് യേശു സമർത്ഥിക്കുന്നു. ആൾക്കൂട്ടത്തിൽനിന്നു രക്ഷ പ്രാപിച്ച്, ആയുധത്തിന്റെ സ്വാധീനത്തിൽനിന്നു വിമുക്തി നേടി, യേശുവിന്റെ പ്രയാണം ചെന്നവസാനിക്കുന്നത് സ്ത്രീയിൽത്തന്നെയാണ്. അവിടെ ജീവിതം സഫലമാവുന്നതും, അസ്വസ്ഥതകൾ സമാപ്തിയാവുന്നതും യേശു കാണുന്നു. ലൈംഗിക ഭീരുത്വത്തെ അതിജീവിക്കാനുള്ള യാതനാപൂർണ്ണമായ യാത്രയായിരുന്നു യേശുവിന്റേത്. അതിജീവനത്തിന്റെ കരുത്ത് ഒടുവിൽ യേശു നേടിയെടുക്കുന്നു. പ്രിയങ്കരിയായ മഗ്ദലനയുമൊത്ത് കഴിയുന്ന രതിക്രീഡയുടെ അവസരത്തിൽ യേശു സ്ത്രീയോട് ചോദിക്കുന്നു: നിനക്ക് അനശ്വരതവേണ്ടേ? പുരുഷന്റെ ഹൃദയാർദ്ര സാമീപ്യത്തിന്റെ ഓരോ നിമിഷവും എനിക്ക് അനശ്വരത നൽകുന്നു. പുരുഷൻ വിട്ടുമാറുമ്പോഴോ എനിക്ക് അനശ്വരത നഷ്ടപ്പെടുന്നു. മഗ്ദലനയുടെ ഹൃദയം ശബ്ദിക്കുന്നത് അങ്ങനെയാണ്. ചുരുക്കത്തിൽ സ്ത്രീയെ പ്രാപിക്കുവാനുള്ള പ്രയാണമായിരുന്നു യേശുവിന്റെ ജീവിതം. സ്ത്രീയെ പ്രാപിക്കുമ്പോഴേക്കും യേശുവിന്റെ ആത്മീയാസ്വസ്ഥതകൾ ശമിപ്പിക്കപ്പെടുന്നു.

മഗ്ദലന ഗാർഹികതയുടെ കെട്ടുപാടുകളില്ലാത്ത, സ്ഥാപനബദ്ധമല്ലാത്ത രാജ്യമായിരുന്നു. മഗ്ദലനയുടെ വധം ഗാർഹികവും സ്ഥാപനാത്മകവുമായ ഒരു കുടുംബജീവിതത്തിലേക്ക് യേശുവിനെ കൊണ്ടുചെന്നെത്തിക്കുന്നു. സ്നേഹത്തിന്റെ ആത്മാർദ്രമായ സ്വരങ്ങളിൽ മേരിയും മാർത്തയും യേശുവിനെ സ്വീകരിക്കുന്നു. പുരുഷനെ സ്വീകരിക്കുന്നു.

സ്ത്രീയുടെ ദൈവം ലൈംഗികമാണ്. ബെഥനിയിലെ സ്ത്രീ യേശുവിനോടു പറയുന്നു: പുരുഷസമ്പർക്കത്തിന്റെ നൈരന്തര്യം വിധിച്ചിട്ടില്ലാത്ത ഞങ്ങൾ സ്ത്രീകൾ, ദൈവത്തിൽ പുരുഷനെ കണ്ടെത്തുന്നു. ദൈവത്തെ മടിത്തട്ടിൽ, കാൽമുട്ടുകൾക്കിടയിൽ ഞങ്ങൾ അമർത്തിപ്പിടിച്ചുവച്ചിരിക്കുന്നു. ദൈവത്തിന്റെ ഹൃദ്യസാന്നിദ്ധ്യമുള്ള നിമിഷങ്ങളിൽ, സ്ത്രീക്ക് പ്രപഞ്ചം തന്നെയും ലൈംഗികമാണ്. ദൈവത്തിന്റെ ഗന്ധംകൊണ്ട്, ഈ ലോകം ലൈംഗികമായിത്തീരുന്നു. കല്ലുകളിലും മരങ്ങളിലും കാട്ടാറുകളിലും ആകാശത്തിന്റെ അത്യുന്നതങ്ങളിലും, ഭൂമിയുടെ വികാരഗർത്തങ്ങളിലും ലൈംഗികത വന്നു നിറയുന്നു. പുംബീജത്തിന്റെ പുണ്യജലം നിറഞ്ഞുനില്ക്കുന്ന ഇന്ദ്രിയമാണ് ദൈവം!

ഒരിക്കൽ പുച്ഛവും പരിഹാസവും നിറഞ്ഞ വാക്കുകൾകൊണ്ട് യേശുവിനെ ആക്രമിക്കുന്ന മഗ്ദലന, ദൈവികതയുടെ സാന്നിദ്ധ്യമുള്ള യേശുവിനു വശംവദയാവുന്നത് എന്തുകൊണ്ട് എന്ന് അന്ത്യത്തിൽ വ്യക്തമാവുന്നു. ഭക്തി, രതിയുടെ അർത്ഥപൂർണ്ണമായ വികാരമല്ലാതെ മറ്റൊന്നല്ല. പുരുഷ സമ്പർക്കത്തിന്റെ അഗാധമായ അർത്ഥം നിറയുന്ന ഭക്തിയിലൂടെയാണ് മഗ്ദലന യേശുവിനു വഴിപ്പെടുന്നത്. സന്യാസിയുടെ പുരുഷത്വം സ്ത്രീക്ക് മറ്റെന്തിനെക്കാളും പ്രിയങ്കരമാണ്. സന്യാസികളുടെ സാമൂഹ്യപ്രയാണങ്ങൾക്കും, സമരസന്നദ്ധതയ്ക്കും ഊന്നുവടിയായിത്തീരുന്ന സ്ത്രീ എല്ലാ സംസ്കാരങ്ങളുടെയും ഭാഗമാണ്. ദൈവരാജ്യത്തിന്റെ പുരുഷന്മാർ എന്നും സ്ത്രീകളാൽ വലയം ചെയ്യപ്പെടുകയും ചെയ്യുന്നു. സ്ത്രീയുടെ ഗന്ധമാണ് 'യുദ്ധപഥ'ങ്ങളിലെല്ലാം ദൈവപുരുഷന്മാർക്ക് ഊർജ്ജശക്തി നല്കുന്നത്.

## ദൈവവും ജനങ്ങളും

ഇസ്രായേലിന്റെ ദൈവം പ്രാകൃതനാണ്. ക്രോധാകുലനും കാരുണ്യവാനുമായ ആ ദൈവം സ്ത്രീയുടെ ഹൃദയമെന്തെന്നറിയുന്നത് യേശുവിന്റെ വരവോടുകൂടിയാണ്. ജനങ്ങളുമായി നിരന്തരം സംവദിച്ചുകൊണ്ടിരുന്ന പ്രാകൃതനായ ദൈവം ശൗലിനെയും ദാവീദിനെയും സോളമനെയും കരുപ്പിടിപ്പിച്ച മനുഷ്യവംശാവബോധമാണ്. ആ ദൈവത്തിന് വിശുദ്ധവും കാല്പനികവുമായ ഒരു മുഖം നല്കുന്ന യേശു പ്രാകൃതമായ മനുഷ്യവംശാവബോധത്തിൽ നിന്നുള്ള മുന്നേറ്റമാണ്. റോമൻ സാമ്രാജ്യത്വവുമായുള്ള സമ്പർക്കം ഇസ്രായേലിന്റെ ദൈവത്തിനു തീർത്തും വ്യത്യസ്തമായ മുഖച്ഛായ നല്കുന്നു. വിരുദ്ധസംസ്കാരങ്ങളുടെ വേഴ്ചയിലൂടെ ജനിക്കുന്ന പുതിയ മനുഷ്യവംശാവബോധത്തിന്റെ ദൈവമാണ് യേശു. സ്വയം പീഡനത്തിന്റെ യേശു. ആ ദൈവം സ്ത്രൈണമായ ഭാവവിശേഷങ്ങൾ കൊണ്ട് പ്രാകൃതത്വത്തെ നേരിടുന്നു. എന്നാൽ സ്വയംസഹനത്തിന്റെ സ്ത്രൈണതന്ത്രം ആധിപത്യസ്ഥാപനങ്ങൾക്കു മുന്നിൽ, കരുണ യാചിച്ചു നിൽക്കുന്ന രോദനം മാത്രമായിത്തീരുന്നു. പൗരുഷമായ കരുത്ത് കഴിഞ്ഞ കാലത്തിന്റെ സ്വപ്നം മാത്രമായിത്തീരുന്നു. യോഹന്നാനിൽ എത്തിനിൽക്കുന്ന പൗരുഷമായ കരുത്തിന്റെ സന്ദേശമാണ് ജൂദാസ് മുന്നോട്ടു കൊണ്ടുപോകാനിച്ഛിക്കുന്നത്. ആധിപത്യസ്ഥാപനങ്ങളുടെ നേർക്കുനേർ നിന്നു പൊരുതുന്ന പൗരുഷമായ കരുത്ത് യേശുവിന്റെ പരാജയത്തിലൂടെ വഞ്ചിക്കപ്പെടുന്നു.

രക്ഷകനായ ഭർത്താവിനെ പ്രതീക്ഷിച്ചുനിൽക്കുന്ന ഇസ്രായേലിലെ ജനങ്ങൾ, റോമൻ സാമ്രാജ്യത്വത്തിന്റെ കീഴിൽ ആത്മഗൗരവം നഷ്ടപ്പെട്ട ഒരു സമൂഹമായിത്തീരുന്നു. സ്വന്തം കർമ്മശുഷ്കതയും, അകർമ്മണ്യതയും, ആത്മശേഷിക്കുറവിനും ന്യായീകരണമെന്ന നിലയിലാണ്, മിശിഹായുടെ വരവ് എന്ന ആശയത്തെ അവർ പ്രേമിക്കുന്നത്. ഭർത്താവും രക്ഷകനുമായ മിശിഹാ പ്രത്യക്ഷപ്പെട്ട് ഇസ്രായേലിന്റെ സ്വാതന്ത്ര്യം സമ്പാദിച്ചുകൊടുക്കുമെന്ന് അവർ കരുതുന്നു. സ്വാതന്ത്ര്യസമരത്തിന്റെ ഉത്തരവാദിത്വത്തിൽ നിന്ന് അങ്ങനെ അവർ ഒഴിഞ്ഞുനിൽക്കുന്നു. ഭീരുത്വപൂർണ്ണമായ സ്വാർത്ഥതയും, ആത്മവിശ്വാസരാഹിത്യവും ബാധിച്ച ഒരു ജനതയ്ക്കു മാത്രമേ ദിവ്യാദ്ഭുതങ്ങളുടെ മിശിഹയെ പ്രതി സ്വന്തം സ്വാതന്ത്ര്യേച്ഛയെ വഞ്ചിക്കുവാൻ കഴിയുകയുള്ളൂ. 'ദൈവരക്ഷകൻ' എന്ന സങ്കല്പം ആത്മവിശ്വാസമില്ലാത്ത ഒരു ജനസഞ്ചയത്തിന് സ്വയം വഞ്ചനയ്ക്കുള്ള ഉപാധിയെന്നതിൽക്കവിഞ്ഞ് ഒന്നുമാവുന്നില്ല. നൈതികമായ ഇച്ഛാശക്തിയും ധീരതയും നഷ്ടപ്പെട്ടുപോയ ഒരു ജനസഞ്ചയം ആത്മീയതയുടെ സ്വർഗ്ഗരാജ്യത്തിനു പിന്നാലെ നടന്ന് മാനുഷിക സ്വാതന്ത്ര്യത്തെ വഞ്ചിക്കുക സ്വാഭാവികം മാത്രമാണ്.

യേശുവിന്റെ ജൂദാസൊഴികെയുള്ള ശിഷ്യന്മാർ, സമൂഹത്തിന്റെ ആധമർണ്യത്തിന്റെ വ്യക്തമായ പരിച്ഛേദംതന്നെയാണ്. സ്വർഗ്ഗരാജ്യം കൈവന്നുകഴിഞ്ഞാൽ അതിന്റെ താക്കോൽ സൂക്ഷിക്കുന്നത് ആരായിരിക്കണം എന്നതിനെച്ചൊല്ലി കടിപിടി കൂടുന്ന ശിഷ്യന്മാർ സ്വാർത്ഥരും ഭീരുക്കളുമായ വിശ്വാസികളുടെ ഉള്ളുതുറന്നു കാട്ടുന്നു. സ്വാർത്ഥകാര്യത്തിനുവേണ്ടി ഗുരുവിനെ ആയിരംവട്ടം തള്ളിപ്പറയുന്ന വിശ്വാസികളുടെ ദുർഗ്ഗന്ധം സത്യം സൂക്ഷിപ്പുകാരനും, ദൈവദൂഷണക്കാരനുമായ സൈമണുപോലും സഹിക്കാനാവുന്നില്ല. വിശ്വാസികളായ അപ്പോസ്തലന്മാരെക്കാൾ പതിന്മടങ്ങു മനുഷ്യരാണ്, ദൈവികതയുടെ വക്താക്കളായിത്തീരാത്ത സാധാരണ മനുഷ്യർ. ആത്മാവിൽ സ്വാർത്ഥതയുടെ പറങ്കിപ്പുണ്ണു പിടിച്ച അധമന്മാരാണ് യേശുവിന്റെ വിശ്വാസികളായ ശിഷ്യന്മാർ— അതിൽഭേദം താരതമ്യേന നിഷ്കളങ്കനായ ജോൺ മാത്രം. വിശ്വാസത്തിന്റെ പാറപ്പുറമായ പത്രോസിന്റെ ആത്മാവു നിറയെ പറങ്കിപ്പുണ്ണിന്റെ ബീഭത്സമായ ചോരയും ചലവും വാർന്നൊലിക്കുന്നു. അതിൽ ഈച്ചകൾ മേയുന്നു.

## ചരിത്രത്തിലെ ചുവന്ന താടിക്കാരൻ

മനുഷ്യന്റെ സാമൂഹ്യ ജീവിതത്തിന്റെ സത്യസന്ധമായ ആവിഷ്കാരംകൊണ്ട് പ്രഗല്ഭമായ കസാൻദ്സാക്കീസിന്റെ കൃതിയെ സാമൂഹ്യവും ചരിത്രപരവുമായ അവബോധം ഉൽകൃഷ്ടമാക്കിത്തീർക്കുന്നു. സാമൂഹ്യജീവിതത്തിന്റെ മണ്ണിൽ

സ്വർണ്ണാഭരണങ്ങൾക്ക്

എസ്. സ്വാമിനാഥൻ
ജ്വല്ലേഴ്സ് A/C
മെയിൻ റോഡ്, കൊല്ലം
ഫോൺ 2082

"വിവാഹത്തിനു മുൻപും പിൻപും"

നിങ്ങൾക്കുണ്ടാകുന്ന നാഡി തളർച്ച, ബലഹീനത, മൂത്രാശയ രോഗങ്ങൾ എന്നിവ അനുഭവപ്പെട്ട് കുടുംബജീവിതത്തിൽ നിരാശയിൽ കഴിഞ്ഞവർ പല ചികിത്സകൾ ചെയ്തും ഗുണം കിട്ടാത്തവർ ഫലപ്രദമായ ചികിത്സചെയ്ത് സുഖപ്പെടുത്തി ഗുണപ്രദമായ കുടുംബജീവിതം പ്രദാനം ചെയ്യുന്നു. ഇന്നുതന്നെ ഡോ. ഐ. ജെ. റാണ (Govt. Regd.) അവർകളെ നേരിൽ സമീപിക്കുക.

റോയി മെഡിക്കൽ ഹാൾ

നോർത്ത് ഓവർബ്രിഡ്ജിനു സമീപം എറണാകുളം, കൊച്ചിൻ-18

N. B: —വിദേശത്തുള്ളവർക്ക് കത്തു മുഖാന്തിരം ചികിത്സിക്കുന്നതാണ്.

ഡോ. ടി. ഭാസ്കരന്റെ പുതിയ കൃതികൾ

കൃഷ്ണഗാഥാ പഠനങ്ങൾ 12 ക.
രണ്ടാംപതിപ്പ്, എൻ.ബി.എസ്.

കാവ്യാലങ്കാരം (വിവർത്തനം)
എൻ.ബി.എസ്. 15 ക,

ആശാന്റെ ആശാൻ 11 ക.
ഡി. സി. ബുക്ക്സ്

ശ്രീനാരായണദർശനം 12 ക.
ശിവഗിരി മഠം. നാരായണഗുരുകുലം.

ശ്രീനാരായണ ഗുരുദേവന്റെ സമ്പൂർണ്ണകൃതികൾ (വ്യാഖ്യാനം)
(മാതൃഭൂമി 1985 ഏപ്രിലിൽ പ്രസിദ്ധീകരിക്കുന്നു. മുഖവില 85 രൂപ. പ്രീപബ്ലിക്കേഷൻ ഒരുമിച്ച് 55 ക. തവണകളായി 60 ക.)

ജനയുഗം വാരികയിൽ
മാർച്ച് 10 മുതൽ
മലയാറ്റൂർ രാമകൃഷ്ണന്റെ നോവൽ
മൃകത്തി ചക്രം
നമ്മുടെ ഒന്നാംസ്വാതന്ത്ര്യസമരത്തിന്റെ ഉജ്ജ്വലമായ കഥ

നിങ്ങൾക്കാവശ്യം ഒരു തൊഴിലാണോ?
കരിയർ മാഗസിൻ
POST BOX NO. 219
QUILON-691001

കേരള ദിനേശ് ബീഡി
കണ്ണൂർ

ശിരോരോഗികൾ വിഷമിക്കേണ്ട !

വലിയ കായത്തിരുമേനി എണ്ണ

തലസ്ഥേററ ക്ഷതം, വിട്ടുമാറാത്ത തലവേദന, തുടർച്ചയായ ജലദോഷം, സൂര്യാവർത്തം, ശ്വാസദുർഗ്ഗന്ധം, ചെവിയിൽ നിന്നും നീരും പഴുപ്പും വരുക. ചെവി മുഴക്കം, ടോൺസിലൈററിസ്, ചുമ, തൊണ്ടവേദന, ശ്വാസതടസ്സം, ഒച്ചയടപ്പ്, മാറാത്ത നീർവീഴ്ച, കൂടാതെ ശരീരത്തിനുണ്ടാകുന്ന ഒടിവ്, ചതവ് മുതലായവയ്ക്കും വളരെ വിശേഷപ്പെട്ടതാണ്.

N. B. ആസ്മാ രോഗികൾ രാവിലെ വെറും വയററിൽ ഈ എണ്ണ ½ ഔൺസ് വീതം തുടർച്ചയായി മൂന്നു മാസം സേവിച്ചാൽ ആസ്മ സുഖപ്പെടും.

500 M. L. കുപ്പി: 80 രൂപ 60 പൈസ.
വി. പി. പി.ക്ക് 30 രൂപാ മുൻകൂർ അയയ്ക്കുക.
ശ്രീ അംബികാ ആയുർവ്വേദ ഫാർമസി, കൈതമുക്ക്, തിരുവനന്തപുരം-24.



നിന്ന് വെള്ളവും വളവും വലിച്ചെടുത്തുകൊണ്ട് മനുഷ്യചരിത്രഗതിയെ ചലിപ്പിക്കുന്ന സങ്കീർണ്ണ പ്രതീകങ്ങളായിത്തീരുന്ന കഥാപാത്രങ്ങളെമാത്രം വിശദമായ ചർച്ചയ്ക്കെടുക്കുകയാണ് ഈ ലേഖനത്തിൽ ചെയ്തിരിക്കുന്നത്. അങ്ങനെ വിലയിരുത്തുമ്പോൾ യേശുവും യൂദാസും വ്യക്തിത്വങ്ങളല്ല, ചരിത്രത്തിലെ പ്രവണതകളാണ്. വിമോചനത്തിന്റെ ദൈവശാസ്ത്രത്തിൽ ഊന്നി നിന്നുകൊണ്ട്, ചൂഷിതന്റെ പക്ഷത്തേക്കു വരികയും, രാഷ്ട്രീയസ്വാതന്ത്ര്യം എന്ന യാഥാർത്ഥ്യത്തെ, ഒടുവിൽ ആത്മീയസ്വാതന്ത്ര്യം എന്ന മിഥ്യയിൽ കൊണ്ടെത്തിച്ച് ചതിക്കുകയും ചെയ്യുന്ന ചരിത്ര പ്രവണതയെ ഉദാത്തമായ രക്തസാക്ഷിത്വരൂപത്തിൽ ജനങ്ങൾ ആദരിക്കുന്നു. എന്നാൽ സ്വാതന്ത്ര്യത്തെക്കുറിച്ച് കൂടുതൽ യാഥാർത്ഥ്യനിഷ്ഠമായ കാഴ്ചപ്പാടും യുദ്ധഗൗരവവും പ്രദർശിപ്പിക്കുന്ന യൂദാസ് പ്രതിനിധാനംചെയ്യുന്ന ചരിത്രപ്രവണതയെ മുപ്പതു വെള്ളിക്കാശിന്റെ വഞ്ചനയായി കഥയെഴുത്തുകാർ ചിത്രീകരിക്കുന്നു. യേശുവിന്റെ ഭ്രമ ദർശനങ്ങളുടെ ആത്മാവിനെ ഭൂമിയുടെ പാരുഷ്യത്തിലേക്കു നയിച്ചുകൊണ്ടുപോവുന്ന യൂദാസ് ഒരിക്കലും വഞ്ചകനായിരുന്നില്ല. ആത്മാർത്ഥതയാർന്ന ആ ചരിത്രപ്രവണതയുമേൽ കള്ളന്മാരായ കഥയെഴുത്തുകാർ വഞ്ചനയുടെ കറുത്ത ചായം കോരിയൊഴിച്ചിരിക്കുന്നു. യേശുവും വിശ്വാസികളായ ശിഷ്യന്മാരും, വാർദ്ധക്യബാധയാൽ കാലഹരണപ്പെട്ടുപോവുമ്പോഴും, ചലനാത്മകതയുടെ യുവത്വമാർന്ന ഊർജ്ജം പ്രസരിപ്പിച്ചുകൊണ്ട്, കാലത്തെ അതിജീവിച്ചുകൊണ്ട് യുദ്ധം തുടരുന്ന ചരിത്രത്തിലെ ചുവന്ന താടിക്കാരനാണ് കസാൻദ്സാക്കീസിന്റെ യൂദാസ്. ഒരു പരീക്ഷണമെന്നനിലയിൽ 'മിശിഹ' എന്ന സങ്കല്പത്തെ പിൻതുടർന്നു എന്നതാണ് യൂദാസിന്റെ വീഴ്ച. ആ വീഴ്ച അയാളെ തളർത്തുന്നില്ല. ചൂഷിതന്റെ പക്ഷത്തേക്കു വന്ന് വിമോചനത്തിന്റെ ദൈവശാസ്ത്രത്തിലേക്ക് ആളിനെക്കൂട്ടുന്ന യേശുവിന്റെ പാരമ്പര്യത്തെ യൂദാസ് പൂർണ്ണമായും തിരസ്കരിക്കുന്നു. ജീവിതത്തിൽ ഒരിക്കലെങ്കിലും അയാൾ ഒരു സത്യം കണ്ടെത്തിയിരുന്നതായി കസാൻദ്സാക്കീസ് പറയുന്നു. വിമോചനത്തിന്റെ മിശിഹ ജനങ്ങൾ തന്നെയാണ്, ജനങ്ങൾ തന്നെയാണ് എന്ന സത്യം. വഞ്ചനയുടെ കള്ളക്കഥകൾകൊണ്ട് വ്രണിതമായ മുഖവുമായി മുന്നോട്ടുസഞ്ചരിക്കുന്ന ചരിത്രത്തിലെ ചുവന്നതാടിക്കാരനെ നയിച്ചുകൊണ്ടുപോവുന്നതും ഈ സത്യം തന്നെയായിരിക്കും—മിശിഹ ജനങ്ങൾതന്നെയാണ്, ജനങ്ങൾ!

## മതവും രാഷ്ട്രീയവും

പ്രാകൃത മനുഷ്യന്റെ സാമൂഹ്യാവബോധത്തിൽ ദൈവവും രാജാവും കെട്ടുപിണഞ്ഞുകിടക്കുന്നു. യഹോവ ആയ ദൈവം ആ പ്രാകൃതാവബോധത്തിന്റെ പ്രതീകമാണ്. രാഷ്ട്രീയ സ്ഥാപനങ്ങളെയും മതസ്ഥാപനങ്ങളെയും കരുപ്പിടിപ്പിക്കുന്ന യഹോവ തന്നെയാണ് അവ രണ്ടിനെയും തിരസ്കരിക്കുന്ന ജനേച്ഛയുടെ പ്രവാചകന്മാർക്ക് ഉയിർകൊടുക്കുന്നതും. യോഹന്നാനിലെത്തിനില്ക്കുന്ന പ്രവാചകന്മാരുടെ നിര മതവ്യവസ്ഥയുടെയും രാഷ്ട്രീയ വ്യവസ്ഥയുടെയും നിഷേധത്തെ ഒററ ഉടലിൽ കേന്ദ്രീകരിച്ചു നിർത്തുന്നു. രാഷ്ട്രീയ സ്ഥാപനത്തിന്റെ ഭാഗമായി നിന്നുകൊണ്ട് യാഥാസ്ഥിതികത്വത്തെ പുഷ്ടിപ്പെടുത്താൻ ശ്രമംചെയ്യുന്ന പൗരോഹിത്യ വർഗ്ഗത്തെ വ്യക്തമായും പിന്നീട് നാം ചരിത്രത്തിൽ കാണുന്നു. ദൈവം രാജാവിനു ഉപകരണമായിത്തീരുന്നു. റോമൻ സാമ്രാജ്യത്വം ആത്മീയ സ്ഥാപനത്തിനുമേൽ രാഷ്ട്രീയ സ്ഥാപനത്തിനുള്ള സർവ്വാധികാരത്തെ തെളിയിക്കുന്നു. മനുഷ്യമോചനപ്രസ്ഥാനം രാഷ്ട്രീയ സ്ഥാപനത്തിനെതിരെ പോരാടേണ്ടി വരുന്നതു് ഇവിടെ അനിവാര്യമായിത്തീരുന്നു. പ്രാകൃത പ്രവാചക സംസ്കാരത്തിൽനിന്ന് ആത്മീയവിമോചന പ്രസ്ഥാനവും രാഷ്ട്രീയവിമോചനപ്രസ്ഥാനവും വേർതിരിഞ്ഞു വരേണ്ടുന്നതു് ചരിത്രപരമായ ആവശ്യമായിത്തീരുന്നു. പ്രവാചക വിമോചന പ്രസ്ഥാനത്തിലെ ഈ പിളർപ്പിന്റെ പ്രതീകങ്ങളാണ്, കസാൻദ്സാക്കീസിന്റെ യേശുവും യൂദാസും. 'സീസറിനുള്ളതു് സീസറിനും, ദൈവത്തിനുള്ളതു ദൈവത്തിനും,' എന്നു പ്രഖ്യാപിക്കുന്ന യേശു, പ്രവാചക വിമോചന പ്രസ്ഥാനത്തിലെ ആത്മീയ പക്ഷത്തെ പ്രതിനിധീകരിക്കുന്നു.

ഹെറോദിന്റെ ഭരണകൂടത്തിനെതിരെ കലാപമുയർത്തുന്ന യോഹന്നാനിൽനിന്ന് പ്രകടമായും വ്യത്യസ്തമാണ് റോമൻ ഭരണകൂടത്തെ നേരിട്ടെതിർക്കാൻ മടിച്ചുമാറുന്ന യേശുവിന്റെ നീക്കം. പരിവർത്തനം രാഷ്ട്രീയ സമരത്തിലൂടെ മാത്രം നിർവ്വഹിക്കപ്പെടുന്നു എന്നു കരുതുന്ന യൂദാസ്, രാഷ്ട്രീയ വിമോചന പ്രസ്ഥാനത്തെ 'മിശിഹ' എന്ന ആത്മീയ സങ്കല്പവുമായി കൂട്ടിമുട്ടിക്കുവാൻ ശ്രമിച്ചു പരാജയപ്പെട്ടുപോകുന്നുവെങ്കിലും, യഥാർത്ഥസമരം രാഷ്ട്രീയസമരം തന്നെയാണ് എന്ന വാസ്തവത്തെ ജീവിതത്തിൽ ഒരിക്കൽപ്പോലും തള്ളിപ്പറയുന്നില്ല. വിമോചനപ്രസ്ഥാനത്തിലെ ഈ വേർതിരിവ് തങ്ങൾക്കനുകൂലമായി ചൂഷണം ചെയ്യാൻ മത-രാഷ്ട്രീയ സ്ഥാപനങ്ങൾ ശ്രമിക്കുന്നു. ആത്മീയ മോചനപ്രസ്ഥാനത്തെ സ്വന്തം താത്പര്യങ്ങൾക്കനുകൂലമായതരത്തിൽ ആഖ്യാനംചെയ്തു്, രാഷ്ട്രീയമോചനപ്രസ്ഥാനത്തിൽ കരി കോരിയൊഴിക്കുവാൻ അവർക്കു കഴിയുന്നു. അങ്ങനെ ചരിത്രത്തിലെ ചുവന്ന താടിക്കാരൻ മുപ്പതു വെള്ളിക്കാശിന്റെ വഞ്ചകനാണ് എന്ന അസത്യം വിശ്വാസമാക്കിത്തീർക്കുവാൻ അവർക്കു കഴിയുന്നു. ഈ ചരിത്രവീക്ഷണമാണ് കസാൻദ്സാക്കീസിന്റെ കൃതിയുടെ കേന്ദ്രശക്തി.

ചരിത്രത്തിലെ വിമോചനവാഞ്ഛയെ ആത്മീയാസ്വാസ്ഥ്യതയുടെ ദുഃഖരക്തമായി എഴുതിവീർപ്പിക്കുന്ന കുറിപ്പെഴുത്തുകാരെ കസാൻദ്സാക്കീസ് വ്യക്തമായും ഭർത്സിക്കുന്നുണ്ട്. രൂക്ഷാർത്ഥഭാവിയും പ്രകോപനകാരിയുമായ കസാൻദ്സാക്കീസിന്റെ കൃതികൾ കുറിപ്പെഴുത്തുകാരായ വ്യാഖ്യാതാക്കൾ ഇങ്ങനെയൊരു കപടമുഖം വച്ചുപിടിപ്പിക്കാൻ ശ്രമിച്ചിട്ടുണ്ട്. ആത്മീയാസ്വാസ്ഥ്യതയുടെ സ്വകാര്യ മൽപ്പിടിത്തം എന്ന നിലയിൽ ഈ കൃതിയെ കാണുകയും അതിൽ സ്പന്ദിച്ചുനിൽക്കുന്ന ചരിത്രാവബോധത്തിനു നേരെ കണ്ണടയ്ക്കുകയും ചെയ്യുന്ന വ്യാഖ്യാതാക്കൾ, പഴയ സുവിശേഷകാരന്മാരുടെ പിന്തുടർച്ചാവകാശികൾ തന്നെ. 'ദർശനദുഃഖ'ക്കണ്ണീർകൊണ്ട് കസാൻദ്സാക്കീസിനെ മറയ്ക്കാൻ ശ്രമിക്കുന്ന തർജ്ജമാവ്യാഖ്യാനങ്ങൾ മലയാളത്തോളമെത്തിക്കഴിഞ്ഞിരിക്കുന്നു. ചരിത്രവും കസാൻദ്സാക്കീസും വഞ്ചിക്കപ്പെടുന്നു.

(അവസാനിച്ചു)





# പുതിയ പുസ്തകങ്ങൾ

## ഭഗവദ്ഗീത




മൂലവും അർത്ഥവിവരണവും വ്യാഖ്യാനവും ചേർന്ന സമ്പൂർണ്ണപ്പതിപ്പാണ് ശ്രീ ബുക്സിൻെറ (കൊച്ചി–15) 'ഭഗവദ്ഗീത'. പദ്യവിവർത്തകൻ: സി. വി. വാസുദേവ ഭട്ടതിരി. 30 രൂപ വില. അറിവിൻെറ അഗാധ ഖനിയായ ഗീതയിലെ ശ്ലോകങ്ങൾ സരളമായി മലയാളത്തിലാക്കുകയും, ആർക്കും മനസ്സിലാക്കാൻ പ്രയാസം വരാത്ത രീതിയിൽ തന്നെ വ്യാഖ്യാനിക്കുകയും ചെയ്തിട്ടുണ്ട്, ഈ കൃതിയിൽ.

## സപ്തസ്വരങ്ങൾ




കവി കവനാലയം നാണുക്കുട്ടൻ 1983–ൽ അന്തരിച്ചു. നാലു വ്യാഴവട്ടക്കാലം സാഹിത്യത്തിൻെറ പല രംഗങ്ങളിലും പ്രവർത്തിച്ച് പ്രസിദ്ധിനേടിയ ആളായിരുന്നു കവനാലയം. പത്രപ്രവർത്തകൻ, തൊഴിലാളിയൂണിയൻ പ്രവർത്തകൻ, കവി, നോവലിസ്റ്റ്, കഥാപ്രസംഗകൻ എന്നിങ്ങനെ അദ്ദേഹം കേരളത്തിനു സുപരിചിതനായിരുന്നു. പതിനഞ്ചോളം നോവലുകളും രണ്ടു ജീവചരിത്രകൃതികളും ചില ഖണ്ഡകാവ്യങ്ങളും കവനാലയത്തിൻേറതായുണ്ട്. അദ്ദേഹത്തിൻെറ കവിതകളുടെ ഒരു സമാഹാരമാണ് 'സപ്തസ്വരങ്ങൾ.' എസ്. പി. സി. എസ്. പ്രസിദ്ധീകരണം. 8 രൂപ വില.




## നവതരംഗം




വള്ളത്തോൾ—കവിയുംമനുഷ്യനും, അധീശത്വത്തിനെതിരെ, ആശാൻ—കവിയും മനുഷ്യനും, മലയാളത്തിൽ പശ്ചാത്യസാഹിത്യത്തിൻെറ പ്രേരണാശക്തി, മലയാളത്തിൻെറ ഹാസ്യപാരമ്പര്യം, [illegible] എന്നിങ്ങനെ ഡോക്ടർ എം. ലീലാവതിയുടെ പതിമ്മൂന്നു ലേഖനങ്ങളടങ്ങിയ 'നവതരംഗ'ത്തിൻെറ രണ്ടാംപതിപ്പ് കോഴിക്കോട്ടെ പൂർണ്ണാ പബ്ളിക്കേഷൻസ് പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ''വ്യക്തി മനസ്സിൻെറയും സമൂഹമനസ്സിൻെറയും ഒരുമിച്ചുള്ള പ്രതിഫലനങ്ങളാണ് സാഹിത്യം എന്ന അടിസ്ഥാന സങ്കല്പത്തിനനുഗുണമായ അപഗ്രഥനവും വ്യാഖ്യാനവുമാണ് ഈ കൃതിയിൽ'' എന്നു പ്രസാധകൻ പറയുന്നു. 21 രൂപ വില.

## നിഴൽരൂപങ്ങൾ

ബാലകൃഷ്ണൻ മാങ്ങാടിൻെറ നോവൽ. എസ്. പി. സി. എസ്. പ്രസിദ്ധീകരണം. പതിനേഴുരൂപ വില. ''വടക്കൻ മലബാറിലെ ചാരുഗന്ധമണിഞ്ഞ ഹൃദ്യമായ ശൈലിയിൽ മനുഷ്യവ്യഥകളുടെ തീക്ഷ്ണമായ ചിത്രം വരയ്ക്കുന്ന നോവൽ'' എന്നു പ്രസാധകർ.

## അനുഭവങ്ങൾ പ്രത്യാശകൾ

1980–ൽ ബൽഗ്രേഡിൽ സമ്മേളിച്ച യുനെസ്കോയുടെ 21–ാമത്തു സെഷൻ, കലാകാരന്മാരുടെ പദവി ഉയർത്തുന്നതിനെപ്പററി ചില പ്രധാനശുപാർശകൾ ലോകരാഷ്ട്രങ്ങൾക്കു സമർപ്പിച്ചിരുന്നു. ഈ ശുപാർശകൾ നടപ്പാക്കാൻ, കലാകാരന്മാരുടെ അഖിലലോക സംഘടനയായ 'ഫിയ' 1984–ൽ മോസ്കോയിൽ ഒരു അന്തർദ്ദേശീയ സമ്മേളനം നടത്തി. അതിൽ പങ്കെടുത്ത പുരോഗമന കലാസാഹിത്യസംഘം പ്രസിഡൻറ് പ്രൊഫസർ എം. കെ. സാനു ആ സമ്മേളനത്തെപ്പററി താൻ ഓർമ്മിക്കുന്ന കാര്യങ്ങൾ എഴുതുകയാണ് 'അനുഭവങ്ങൾ പ്രത്യാശകൾ' എന്ന കൃതിയിൽ. പ്രസാധകർ പുരോഗമന കലാസാഹിത്യ സംഘം; വില 10 രൂപ.

## ഒരു യാത്രയുടെ മുറിവുകൾ

പി.വി.വേലായുധൻപിള്ളയുടെ ചില കവിതകളുടെ സമാഹാരം. വില: ഏഴു രൂപ. വിതരണം എൻ. ബി. എസ്. ''ഞാൻ തന്നെ ഈ സമാഹാരത്തെ നിരൂപണം ചെയ്താൽ എന്താകുമെന്ന് എനിക്കിപ്പോൾ പറയാൻ വയ്യാ'' എന്ന് ''ആലുവാ പി.വി. എന്ന പഴയ കവി'' എന്ന് സ്വയം ഓർമ്മിപ്പിക്കുന്ന ഗ്രന്ഥകാരൻ വിനയപൂർവം വിശേഷിപ്പിക്കുന്ന ഇരുപത്തേഴുകവിതകളാണിതിൽ. ''താളലയാത്മകവും വികാരജീവിതവുമായ ഈ കവിതകളിലൂടെ കടന്നുപോകുന്ന സഹൃദയനു ഡോ. പി. വി. യുടെ സർഗ്ഗാത്മക പ്രതിഭയെക്കുറിച്ച് ആദരാദരങ്ങളേ ഉണ്ടാവൂ'' എന്ന് പ്രാരംഭത്തിൽ ഒരാസ്വാദനക്കുറിപ്പ് എഴുതിയ ഡി. ബെഞ്ചമിൻ പറയുന്നു.





എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഫ്രഞ്ചെഴുത്തുകാരനും രാജ്യതന്ത്രജ്ഞനുമായ ആങ്ദ്രേ മൽറോയുടെ (Andre Malraux 1901–1975) ''അൻറി മെമ്വാർസ്'' (Anti-Memoirs) മഹനീയവും സുന്ദരവുമായ ആത്മകഥയാണ്. അതിൻെറ തുടക്കത്തിൽ തെക്കു–കിഴക്കൻ ഫ്രാൻസിലെ ദ്രോം (Drome) പട്ടണത്തിൽവച്ച് ഒരു പാതിരിയെക്കണ്ടതിനെക്കുറിച്ച് മൽറോ എഴുതുന്നുണ്ട്. രാവേറെച്ചെല്ലുന്നതുവരെ അവർ സംസാരിച്ചുകൊണ്ടിരുന്നു. ആങ്ദ്രേ മൽറോ ചോദിച്ചു:

''എത്രകാലമായി പാപനിവേദനങ്ങൾ കേൾക്കുന്നു?'' (കമ്പസാരം—ലേഖകൻ)

''പതിനഞ്ചുകൊല്ലത്തോളമായി.''

''പാപനിവേദനത്തിൽനിന്ന് മനുഷ്യനെക്കുറിച്ച് എന്താണു മനസ്സിലാക്കിയതു്?''

''ഓ, പാപനിവേദനം ഒന്നും പഠിപ്പിക്കുന്നില്ല. അതറിയാമല്ലോ. കാരണം പാതിരി കമ്പസാരക്കൂട്ടിൽ പോകുമ്പോൾ വേറൊരാളായി മാറുന്നു എന്നതാണ്—ഈശ്വരസ്നേഹവും മററും. എന്നാലും—ആദ്യമായി; നമ്മൾ വിചാരിക്കുന്നതിനെക്കാൾ കൂടുതലായി മനുഷ്യർ ദുഃഖിതരാണ്...പിന്നീട്...'' നക്ഷത്ര പ്രകാശമാർന്ന രാത്രിയിലേക്ക്, തടിക്കച്ചവടക്കാരൻേറതെന്നപോലെ ഉറച്ച മാംസപേശികളുള്ള കൈകൾ ഉയർത്തിക്കൊണ്ട് അദ്ദേഹം പറഞ്ഞു: ''പിന്നീട്—അടിസ്ഥാനപരമായ വസ്തുത വളർച്ചയെത്തിയ ആരുമില്ല എന്നതുതന്നെ.''

ആങ്ദ്രേ മൽറോയും ഇതു വിശ്വസിക്കുന്നുണ്ടാവണം—വളർച്ചയെത്തിയ ആരും ഈ ലോകത്തില്ല. അതുകൊണ്ടാണല്ലോ അദ്ദേഹം ആ പാതിരിയുടെ അഭിപ്രായം ആദ്യം തന്നെ എടുത്തെഴുതിയിരിക്കുന്നതു്. പരിപാകമില്ലാത്തവരാണ് മനുഷ്യർ. അങ്ങനെയുള്ളവർക്കു യോജിച്ചിരിക്കും അവരുടെ സാഹിത്യവും ചിത്രകലയുമൊക്കെ. 'നിങ്ങൾക്കു അർഹതയുള്ള സർക്കാർ നിങ്ങൾക്കു കിട്ടുന്നു.' (അപരിഷ്കൃതരാണ് ജനങ്ങളെങ്കിൽ അപരിഷ്കൃതമായ സർക്കാർ അവർക്കു ലഭിക്കുന്നു.) 'നിങ്ങൾക്കു അർഹതയുള്ള ഈശ്വരൻ നിങ്ങൾക്കു കിട്ടുന്നു.' (കാട്ടിൽ കഴിഞ്ഞുകൂടുന്നവർക്കു പുലി തുടങ്ങിയ ക്രൂരമൃഗങ്ങളെ പേടി. അവരുടെ ഈശ്വരൻ പുലിപ്പാലുംകൊണ്ട് പുലിയുടെ പുറത്തുകയറി വരുന്നു.) ഇതുപോലെ നമുക്ക് അർഹതയുള്ള കഥകൾ നമുക്കു കിട്ടുന്നു—ഗോപികുട്ടൻെറ 'കൊഴിഞ്ഞ പൂവിൻെറ മണം' (കുങ്കുമം വാരിക). ഇതു് വളർച്ചയെത്തിയ മനുഷ്യനില്ല, വളർച്ചയെത്തിയ എഴുത്തുകാരനുമില്ല എന്ന സത്യം വിളിച്ചോതുന്നു. മകൾ അമ്മയില്ലാത്ത വീട്ടിലെത്തുന്നു. അച്ഛനുണ്ട്. അമ്മ നേരത്തെ മരിച്ചുപോയി. മറെറാരു വിവാഹം ചെയ്യണമെന്ന് അച്ഛൻ പറഞ്ഞപ്പോൾ മകൾ എതിർത്തിരുന്നു. ഇപ്പോൾ അച്ഛൻെറ പ്രയാസങ്ങൾ കണ്ടപ്പോൾ മകളുടെ മനസ്സ് മാറുന്നു. അച്ഛൻ രണ്ടാമതു വിവാഹം കഴിക്കണമെന്ന് അവൾ നിർദ്ദേശിക്കുന്നു. തന്തയുണ്ടോ അയോഗ്യനായി പ്രത്യക്ഷനാവുന്നു! ദ്വിതീയ വിവാഹം വേണ്ടെന്ന് അയാൾ. എന്തൊരു 'സെൻറിമെൻറൽ റബിഷ്'! ഇത്തരം കഥകൾ വായിച്ചു വായിച്ച് 'പ്രതികരിക്കുവാൻ' വയ്യാത്ത നിലയിലായിപ്പോയിട്ടുണ്ട് ഞാൻ. ക്യാൻസറിൻെറ വേദനയില്ലാതാക്കാൻ രോഗിക്കു മരുന്നു കുത്തിവയ്ക്കും. കൂടുതൽ ദിവസങ്ങൾ കുത്തിവച്ചാൽ വേദനയ്ക്കു ഒരു കുറവുമുണ്ടാകുകയില്ല. വേദന പരകോടിയിലെത്തുമ്പോൾ വേദനയില്ലെന്നും തോന്നും. ജലാശയത്തിൽ സൂര്യരശ്മികൾ വീഴുമ്പോൾ കുളം ചിരിക്കുന്നുവെന്നു കുട്ടി പറയും. ആ കുട്ടി പ്രായമെത്തുമ്പോൾ രശ്മികൾ വീണ കുളം അവനിൽ ഒരു പ്രതികരണവുമുളവാക്കുകയില്ല. ഒററയ്ക്കു വീട്ടിലിരിക്കുന്ന ചെറുപ്പക്കാരിയുടെ മുൻപിൽ ചെറുപ്പക്കാരൻ വന്നാൽ അവൾ പേടിക്കും. പതിവായി അയാൾ വരാൻ തുടങ്ങിയാൽ അവൾക്കു പേടിയില്ല. ചവറുകൾ കണ്ടുകണ്ട് എനിക്കു വൈരസ്യമില്ലാതെയായിത്തീർന്നിരിക്കുന്നു.

* * *

മൽറോയുടെ പുസ്തകം ചേതോഹരമാണെന്ന് എഴുതിയല്ലോ. ഒരുഭാഗംകൂടി എടുത്തുകാണിക്കാം:

''തൻെറ നോവലുകളിൽ കഥാപാത്രങ്ങളാക്കിക്കൊണ്ടുവരാൻവേണ്ടി ഗോർക്കി ചെറുപ്പകാലത്തു് ആളുകളുടെ പിറകേ രഹസ്യമായി പോകുമായിരുന്നു (ബൽസാക്കും അങ്ങനെ പ്രവർത്തിച്ചിരുന്നു). യാസ്നായ പോളിയാനായിലെ കാട്ടിൽ അദ്ദേഹമൊരിക്കൽ ടോൾസ്റ്റോയിയുടെ പിറകേ പോയതിനെക്കുറിച്ച് എന്നോടു പറഞ്ഞു. കാടുവെട്ടിത്തെളിച്ച ഒരു സ്ഥലത്തു് മൃദുലതയാർന്ന ഒരു പാറയ്ക്കു സമീപത്തു് ആ വൃദ്ധൻ നിന്നു. അതിൽ ഒരു പല്ലിയിരുന്ന് അദ്ദേഹത്തെ നോക്കുന്നുണ്ട്. ടോൾസ്റ്റോയി അതിനോടു പറഞ്ഞു;—''നിൻെറ ഹൃദയം സ്പന്ദിക്കുന്നു. സൂര്യൻ പ്രകാശിക്കുന്നുണ്ട്. നിനക്ക് ആഹ്ലാദം.' തെല്ലുനേരം കഴിഞ്ഞ് വിഷാദത്തോടെ ടോൾസ്റ്റോയി വീണ്ടും: ''പക്ഷേ എനിക്ക് ആഹ്ലാദമില്ല'' ഇതൊക്കെ വായിക്കുമ്പോൾ മനസ്സിനു് ഉയർച്ചയുണ്ടാകുന്നു. മലയാള സാഹിത്യത്തിൽ നിന്ന് ഇമ്മട്ടിൽ ഒരനുഭവമുണ്ടാകുമോ?

* * *

കാണവാൻ, കണ്ടു ഞാൻ പിന്നെയും
നിന്മുഖം
കാണവാൻ കണ്ടങ്ങിരിക്കവാൻ
കാണാഞ്ഞ മോഹങ്ങളായിരം
വന്നെൻെറ
ചാരത്തു നിന്നു ചിണുങ്ങി
പൂനിലാവിൽ പൂങ്കവിളിൽ
നിന്നൂഴിയിൽ
വീണ രോമാഞ്ചമായ് തോന്നി.

ഈ വരികൾ മംഗളം വാരികയിൽ കുറിച്ച ചുനക്കര രാമൻകുട്ടിയോട്:—

നിങ്ങൾ രചിച്ചൊരീ മാറെറാലിക്കാ
വ്യത്തിൽ
ചങ്ങമ്പുഴ തൻെറ പ്രേതം
വല്ലാത്ത രൂപമായ്, ഭീഷണാകാരമായ്, പല്ലിളിച്ചങ്ങനെ നില്പൂ.

## എൻ. വി. കൃഷ്ണവാരിയർ

നിങ്ങൾ തടവറയിലാണോ? 'അതേ' എന്നാണ് ഉത്തരമെങ്കിൽ നിങ്ങളുടെ ശരീരത്തെ മാത്രമേ ഇരുമ്പഴികളും കന്മതിലുകളും തടയുന്നുള്ളു. മനസ്സ് സ്വച്ഛന്ദം സഞ്ചരിക്കും. ചക്രവാളത്തിനപ്പുറത്തു് മഹാരഹസ്യം തേടി അതലയും, ഓ നീലിൻെറ ''ചക്രവാളത്തിനപ്പുറം'' എന്ന നോവലിലെ കവി റോബർട്ടിനെപ്പോലെ.

I am restless. I am athirst for
far-away things.
My soul goes out in a longing to
touch the skirt of the
dim distance

എന്നു പാടിയ ടാഗോറിൻെറ മാനസികനില തന്നെയാണ് അദ്ദേഹത്തിൻെറ കഥാപാത്രമായ അമലിനു് (The Post Office എന്ന നാടകം).നിങ്ങളുടെ മനസ്സ് അമലിൻെറ മനസ്സ്പോലെ വിദൂരസ്ഥിതങ്ങളായ കാര്യങ്ങൾ കാണുവാൻ കൊതിക്കും. അവ്യക്തതയാർന്ന വിദൂരതയുടെ അരിക് സ്പർശിക്കാൻ അഭിലഷിക്കും. നൂററെട്ടു ഭാഷകളിലേക്കു തർജ്ജമ ചെയ്ത Pilgrim's Progress (John Bunyan എഴുതിയതു്) ഒരു സുദീർഘ സ്വപ്നമാണ്; ഈ ലോകത്തെ നിർജ്ജന സ്ഥലങ്ങളിലൂടെ നടന്ന ഒരുവൻെറ സ്വപ്നം. ആ സ്വപ്നം ''നിങ്ങളെയും യാത്രക്കാരനാക്കും'' എന്നു ഗ്രന്ഥകാരൻ പറഞ്ഞു.

ഒന്നിനോടും ബന്ധമില്ലാതെ അലഞ്ഞു

തിരിയുന്ന മനുഷ്യനെ ചിത്രീകരിച്ച നിസ്തുല പ്രതിഭാശാലിയാണ് ക്നൂട്ട് ഹാംസൂൺ (Knut Hamsun). നാഗരികതയെ ഉപേക്ഷിച്ച് പ്രകൃതിയിൽ അന്തർല്ലീനമായ ശക്തിവിശേഷത്തെ ഉപാസിക്കുന്ന പല കഥാപാത്രങ്ങളെയും ഹാംസൂൺ അവതരിപ്പിച്ചിട്ടുണ്ട്. നോർവെയിലെങ്ങും സഞ്ചരിക്കുന്ന രണ്ടു ചെറുപ്പക്കാരെ—മുക്കുവന്മാരെ—Way farers എന്ന നോവലിൽ കാണാം. ക്നൂററ് പെഡേർസൻ പ്രകൃതിയുടെ ശക്തിയെ സാക്ഷാത്കരിക്കാൻ യത്നിക്കുന്നു. The Wanderer എന്ന നോവലിന്റെ പ്രമേയം അതാണ്. പെഡേർസനും അലഞ്ഞുതിരിയുന്നു. സ്വാതന്ത്ര്യത്തിന്റെ പാതയിലൂടെ അലസഗമനം ചെയ്യാനാണ് ഹാംസൂണിന്റെ കഥാപാത്രങ്ങൾ കൊതിക്കുക.

ഈ കൊതിയല്ലേ എൻ. വി. കൃഷ്ണവാരിയരും പ്രകടിപ്പിക്കുന്നത്? അദ്ദേഹം ചോദിക്കുന്നു: ''ഒരു ലക്ഷ്യവുമില്ലാതെ, ഒരു ഉത്തരവാദിത്വവുമില്ലാതെ, കൈയിൽ കാശോ വിലപിടിച്ച വസ്തുക്കളോ ഇല്ലാതെ അടുത്ത നിമിഷത്തിൽ എന്തു സംഭവിക്കുമെന്ന ചിന്തയില്ലാതെ, ആശയോ ആശങ്കയോ ഇല്ലാതെ, വരുന്നത് എന്തായാലും അതിനെ ഒരു പുഞ്ചിരിയോടെ നേരിടാമെന്ന ഉറപ്പോടെ പരന്ന ഭൂമിയിൽ ചുററിയലഞ്ഞു നടക്കുവാൻ നിങ്ങൾ എപ്പോഴെങ്കിലും ആഗ്രഹിച്ചിട്ടുണ്ടോ?'' എന്ന് അദ്ദേഹം ചോദിക്കുന്നു. (കുമാരി വാരിക) അതിനുശേഷം അങ്ങനെ അലഞ്ഞുനടന്ന ഒരു ചെറുപ്പക്കാരിയെക്കുറിച്ച് അദ്ദേഹം എഴുതുന്നു. ഹാംസൂണിന്റെ നോവലുകളെക്കാൾ ആകർഷകമായി എനിക്കു തോന്നിയത് ഹെർമാൻ ഹെസ്സേയുടെ ''Wandering'' എന്ന ആത്മകഥയാണ്. In wandering we don't look for a goal, we look for the happiness of wandering, only the wandering–ചുററിത്തിരിയലിൽ നമ്മൾ ലക്ഷ്യമെന്തെന്നു നോക്കുന്നില്ല. അതിന്റെ സുഖത്തിലേ നോട്ടമുള്ളൂ; ചുററിത്തിരിയലിൽ മാത്രം. എന്നാണ് ഹെസ്സേയുടെ മതം. ''വീണ്ടും ആകാശം പ്രകാശത്തോടെ ചിരിക്കുന്നു. വായു നൃത്തംചെയ്ത് എല്ലാററിനും മുകളിലായി ഒഴുകുന്നു. വിദൂരതയിലുള്ള ആ അപരിചിത പ്രദേശം എന്റേതായിത്തീരുന്നു വീണ്ടും. വിദേശം സ്വദേശമാകുന്നു.'' എന്ന് ആത്മകഥയുടെ വേറൊരു ഭാഗത്തു്.

## വധം

''നിറമില്ലാത്ത പച്ച ആശയങ്ങൾ രോഷാകുലങ്ങളായി ഉറങ്ങുന്നു.'' (Colourless green ideas sleep furiously) ഭാഷാശാസ്ത്രജ്ഞൻ ചൊംസ്കിയുടെ വാക്യമാണിതു്. അർത്ഥരഹിതമെങ്കിലും വ്യാകരണത്തെററില്ലാത്ത വാക്യം. ''രോഷാകുലങ്ങളായി ഉറങ്ങുന്ന ആശയങ്ങൾ പച്ചനിറമില്ലാത്ത'' (Furiously sleep ideas green colourless) എന്ന വാക്യത്തിനും അർത്ഥമില്ല. എങ്കിലും ഈ രണ്ടു വാക്യങ്ങളിൽ മെച്ചം ആദ്യത്തേതാണ്. കാരണം അതിന്റെ പദവിന്യാസക്രമം നമ്മെ അതിന്റെ അംഗീകാരത്തിനു പ്രേരിപ്പിക്കുന്നു എന്നതാണ്. (ചൊംസ്കിയുടെ പുസ്തകം വായിച്ച ഓർമ്മയിൽ നിന്ന്. രണ്ടും സ്വന്തമല്ല). ഇവിടെ ആദ്യമെഴുതിയ വാക്യത്തിന്റെ മട്ടിൽ വാക്യങ്ങൾ എഴുതുന്ന കഥാകാരന്മാർ ഉണ്ടായിരുന്നു. അതു ചെലവാകുന്നില്ലെന്നു കണ്ട് അവരങ്ങ് അപ്രത്യക്ഷരായിക്കളഞ്ഞു. സാഹിത്യഗാത്രത്തിനു വന്ന ഈ കുഷ്ഠരോഗം ഇനി കാണേണ്ടതായിവരില്ലെന്ന് പലരും ആശ്വസിച്ചിരുന്നു. അതു് തെററ്. സക്കാർ പറയാറുള്ള പൂർവകാല പ്രാബല്യത്തോടെ അതു് ഇതാ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പുനഃപ്രവേശനം നടത്തിയിരിക്കുന്നു. ''ബാല്യത്തിന്റെ പച്ചപ്പുല്ശിരസ്സുകളിൽ ജലത്തുള്ളികൾ കൊണ്ടു കുഞ്ഞുതൊപ്പികൾ അണിയിക്കുന്ന നദി അമ്മയുടെ ജലരൂപമാണെന്നു ബോദ്ധ്യം വന്ന കാലസന്ധിയിലെ വെളുത്ത ശിലാഗ്രത്തിൽ കയറിനിന്നു നദിയെ നോക്കിക്കാണുമ്പോൾ പീതാംബരൻ പിറുപിറുത്തു'' (പി. സുരേന്ദ്രൻ എഴുതിയ കൈപ്പത്തി നഷ്ടപ്പെട്ടവരുടെ അത്താഴം എന്ന ചെറുകഥ (!!) ) ഒരു വാക്യം കൂടെ എഴുതാം:—''വൃക്ഷങ്ങൾക്കു മുകളിലെ നിലാവ് ചില്ലകളിലെ നക്ഷത്രകണ്ണിലൂടെ സ്മൃതിയായിചോർന്നു.'' ഇവയെല്ലാക്കെ എന്താണർത്ഥമെന്നു ചോദിക്കരുതു്. കുഷ്ഠരോഗത്തിന്റെ അർത്ഥം ആരു ചോദിക്കും? അതിനു ചികിത്സയാണ് വേണ്ടതു്.

* * *

The Bermuda Triangle എന്ന ഗ്രന്ഥമെഴുതി പ്രശസ്തനായ ചാൾസ് ബർലിററ്സ്സിന്റെ പുതിയ പുസ്തകമാണ് Native Tongues. ലോകത്താകെയുള്ള ഭാഷകളെസ്സംബന്ധിച്ച വിസ്മയാവഹങ്ങളായ വസ്തുതകളുടെ 'കോണു കോപ്യ'യാണ് (Cornu Copia) ഈ പുസ്തകം. അതിൽനിന്ന് ഒരു ഭാഗം: (സംഗ്രഹിച്ചെഴുതുകയാണ്.)

ഐക്യരാഷ്ട്ര സഭയിലെ ഇന്ത്യൻ പ്രതിനിധി അനർഗ്ഗളമായി ഇംഗ്ലീഷിൽ പ്രസംഗിക്കുകയാണ്. ഭാഷയുടെ ഒഴുക്കിനു കുറവില്ല. പക്ഷേ ഉച്ചാരണം ഇന്ത്യാക്കാരന്റേതു്. അധിനിവേശത്വത്തെ അവഹേളിച്ചു പ്രസംഗിക്കുന്നതിനിടയിൽ അദ്ദേഹം long-standing fallacies എന്നു പറഞ്ഞു. പക്ഷേ ഫ്ാലസീസ് (മിഥ്യാബോധങ്ങൾ) എന്ന വാക്ക് ഫ്ാലസസ്—phalluses—എന്നാണ് അദ്ദേഹം ഉച്ചരിച്ചതു്. പുരുഷന്റെ ജനനേന്ദ്രിയമാണ് ഫ്ാലസ്. സഭയിലെ അംഗങ്ങൾ പൊട്ടിച്ചിരിച്ചിട്ടും പ്രതിനിധിക്കു തന്റെ തെററു മനസ്സിലാക്കാൻ കഴിഞ്ഞില്ല.

(Native Tongues—Undiplomatic translations)

## സർക്കാരാപ്പീസുകൾ

സ്വന്തം കാര്യം പറയുകയാണെങ്കിൽ എനിക്കു സർക്കാരാപ്പീസുകളെക്കുറിച്ച് ഒരു പരാതിയുമില്ല. ഒരു മേലുദ്യോഗസ്ഥനെയും ഞാൻ കാണാൻ പോയിട്ടില്ല. ക്ലാർക്കന്മാരും ഠേുമിരിക്കുന്നിടത്തു ചെന്നാൽ മതി. ഒരു വർഷംകൊണ്ട് കല്പന കിട്ടുന്ന കാര്യങ്ങൾ അഞ്ചുമിനിററുകൊണ്ട് അവർ നിർവഹിച്ചുതരും. ചെന്നില്ലെങ്കിലും അവർ സഹായിക്കും. കുറച്ചു മാസങ്ങൾക്കുമുൻപ് ഞാൻ സെക്രട്ടേറിയററിന്റെ തെക്കുവശത്തുള്ള റോഡിലൂടെ പോകുകയായിരുന്നു. എനിക്ക് ഒരു പരിചയവുമില്ലാത്ത ഒരു ചെറുപ്പക്കാരൻ ഓടിവന്നു പറഞ്ഞു:—''സാറ് വർഷങ്ങൾക്കു മുൻപ് ഡിസ്ട്രിക്ട് ട്രഷറിയിൽ കുറെ രൂപയിട്ടിരുന്നില്ലേ. അതു മുഴുവൻ സാറ് തിരിച്ചെടുത്തു. പക്ഷേ, അതിന്റെ പലിശ രണ്ടായിരം രൂപയോളം വരും. അതെടുത്തിട്ടില്ല. മറന്നുപോയോ? അതോ അറിയാത്തതോ?'' ''രൂപയുണ്ടെന്ന് എനിക്കറിഞ്ഞുകൂടാ'' എന്നു ഞാൻ മറുപടി നല്കി. കൈയിൽ ഒന്നുമില്ലാതെ നടക്കുന്ന സമയം. ഞാൻ ആ യുവാവിന്റെ കൂടെ പോയി. പത്തുമിനിററുകൊണ്ട് പുതിയ പാസ്സ്ബുക്ക് എഴുതി, തുക കണക്കാക്കി. മുകളിൽപ്പറഞ്ഞ സംഖ്യ എനിക്കു തരികയും ചെയ്തു. ഇതൊക്കെക്കൊണ്ടാണ് എനിക്ക് സർക്കാരാപ്പീസുകളിൽ ഒരു പ്രയാസവും നേരിടാറില്ലെന്നു് പറഞ്ഞതു്. പക്ഷേ, ബഹുജനത്തെസ്സംബന്ധിച്ചിടത്തോളം ഇതു ശരിയല്ല. നീതിപൂർവ്വകമായ അഭ്യർത്ഥനകൾപോലും ആരും ചെവിക്കൊള്ളാറില്ല. ഇതിനു ഹേതു മേലുദ്യോഗസ്ഥന്മാരുടെ പരുഷമായ പെരുമാററമാണ്. ക്ലാർക്ക് ഫയലുമെടുത്തു് ഓഫീസറുടെ മുറിയിൽചെല്ലുന്നു. അയാൾവന്നു നില്ക്കുന്നതു് അറിയുന്നില്ലെന്നമട്ടിൽ ഉദ്യോഗസ്ഥൻ കുനിഞ്ഞിരുന്നുവായിക്കുന്നു. ഇടയ്ക്കു ഫോൺ ശബ്ദിച്ചാൽ സംസാരിക്കുന്നു. വീണ്ടും വായിക്കുന്നു. പത്തു മിനിററെങ്കിലും ക്ലാർക്ക് നിന്നു കഴിയുമ്പോഴാണ് അദ്ദേഹം തലയുയർത്തുന്നതു്. എന്തു് എന്ന ചോദ്യത്തിന്റെ മട്ടിൽ പുരികംപൊക്കുന്നതു്. ഈ പുരികംപൊക്കികൾ അവരെക്കാൾ ബുദ്ധിശാലികളും വിദഗ്ദ്ധരുമായ ഗുമസ്തന്മാരെ വസ്തുക്കളാക്കി മാററുകയാണ്. അങ്ങനെ തേജോവധംചെയ്യുകയാണ്. ഷാങ്പോൾ സാർത്രിന്റെ ഭാഷയിൽ ക്ലാർക്ക് ഉദ്യോഗസ്ഥന്റെ ദൃഷ്ടിയിൽ other ആണ്. ഈ 'അതർ' വെറുമൊരു വസ്തു. അതിന് നിഷേധാത്മകതയേയുള്ളൂ. (Therefore he is given as a non—essential object with a character of negativity—Being and Nothingness — The Existence of others) മേലുദ്യോഗസ്ഥന്റെ ഈ അവഗണന കീഴുദ്യോഗസ്ഥൻ ബഹുജനത്തോടു കാണിക്കുന്നു. ബഹുജനം കഷ്ടപ്പെടുന്നു. അവരുടെ ആവശ്യങ്ങൾ നടക്കുന്നില്ല. ഡെമോക്രസിയോടു ബന്ധപ്പെട്ട മൂല്യങ്ങൾ മേലുദ്യോഗസ്ഥന്മാർ മാനിച്ചു തുടങ്ങുന്നതുവരെ ഈ ദുരവസ്ഥ നിലനിന്നുപോകും. ഞാൻ വിരസമായിപ്പറഞ്ഞ ഈ സത്യങ്ങൾ വൈരസ്യമൊഴിവാക്കി ഒരു ചെറുകഥയിലൂടെ ആവിഷ്കരിക്കുന്നു പ്രഭാകരൻ പഴശ്ശി (ജനയുഗം വാരികയിലെ ഡിക്രൂസിന്റെ കണ്ണ് എന്ന കഥ) അപേക്ഷയുമായി ഓഫീസിൽ ചെല്ലുന്ന ഒരുത്തനെ അവിടെയുള്ളവർ കഷ്ടപ്പെടുത്തുന്നതിന്റെ ചിത്രം ഹാസ്യം കലർത്തി



കഥാകാരൻ വരയ്ക്കുന്നു. അപേക്ഷകന്റെ പേനത്തുമ്പുകൊണ്ട് ഓഫീസറുടെ കണ്ണു പിളർക്കുന്നതിലുള്ള അത്യുക്തിയും സ്ഥൂലീകരണവും ഒഴിവാക്കിയിരുന്നെങ്കിൽ ഇക്കഥ കൂടുതൽ രസകരമായേനേ.

* * *

ഒരു വീട്ടിൽ രണ്ടു കൂടുകളിലായി രണ്ടു തത്തകൾ ഉണ്ടായിരുന്നു. ഒന്ന് എപ്പോഴും ചീത്തവിളിക്കും. രണ്ടാമത്തേതു് നല്ലതു പറയും. ഗൃഹനായകൻ ചീത്തവിളിക്കുന്ന തത്തയെ നല്ല വാക്കു പറയുന്ന തത്തയുടെ കൂട്ടിലാക്കി. മൂന്നുദിവസം കഴിഞ്ഞില്ല. രണ്ടു തത്തകളും ചീത്ത വിളിക്കാൻ തുടങ്ങി. ഉദ്യോഗസ്ഥ വക്രബുദ്ധി നല്ല രീതിയിൽ പെരുമാറിയാൽ കായസ്ഥ ദാഢിമപ്രിയങ്ങളും അതുപോലെ പെരുമാറും.

## തടിമാടന്മാർ

ഉത്തരക്കടലാസ്സു നോക്കുന്നതു മുഷിപ്പൻ പണിയാണ്. എങ്കിലും ചില ഉത്തരങ്ങൾ വായിക്കുമ്പോൾ രസം തോന്നും.

**ഒരു നിർവചനം: സോക്രട്ടീസ് പിഎച്ച്. ഡി. 'എടുത്തു്', അതിന്റെ ഭാരംകൊണ്ട് തല അല്പം ചരിച്ചുവച്ച് റോഡിൽക്കൂടെ നടക്കാൻ കഴിയാഞ്ഞ, ഗ്രീസിലെ ഒരു മണ്ടൻ.**

''പുള്ളിക്കാരൻ പുള്ളിക്കാരത്തിയെ പ്രേമിച്ചപ്പോൾ അതിയാൻ സ്ഥലത്തില്ലായിരുന്നു.'' (ദുഷ്യന്തൻ ശകുന്തളയെ പ്രേമിച്ചപ്പോൾ കണ്വൻ ആശ്രമത്തിൽ ഇല്ലായിരുന്നു! എന്നാണ് വിദ്യാർത്ഥി ഉദ്ദേശിച്ചതു്) മറെറാന്ന്: ''താൻ ഭക്ത കവിയായിരുന്നു. താൻ ശ്രീരാമനെക്കുറിച്ചു പറയാൻ ഭാവിച്ചാൽ രാമന്റെ പല പേരുകൾ പറയും. താൻ ശ്രീകൃഷ്ണനെക്കുറിച്ചു പറഞ്ഞാലും ഇങ്ങനെതന്നെ. താനാണ് യഥാർത്ഥ ഭക്തകവി'' എഴുത്തച്ഛന്റെ ഭക്തിയെക്കുറിച്ച് ഉപന്യസിക്കുക എന്ന ചോദ്യത്തിന്റെ ഉത്തരമാണിതു്. ഇതിലെ 'താൻ' ഉത്തരക്കടലാസ്സുനോക്കുന്ന ഞാനാണോ എന്നു സംശയമുണ്ടായിട്ടുണ്ട്. അല്ല എഴുത്തച്ഛൻതന്നെ. മധ്യതിരുവിതാംകൂറിലെ വിദ്യാർത്ഥികളിൽ ചിലർ ഇങ്ങനെയാണ് എഴുതാറ്. വേറെ ചിലർ അപേക്ഷകൾ നടത്തും:—''ബഹുമാനപ്പെട്ട സാർ, ഞാൻ ഇരുപതു വയസ്സുള്ള ചെറുപ്പക്കാരിയാണ്. ഈ പരീക്ഷ മൂന്നാമത്തെ പ്രാവശ്യമാണ് ഞാനെഴുതുന്നതു്. ഇത്തവണയും ഞാൻ തോററാൽ പിന്നെ എനിക്ക് ആത്മഹത്യയേ മാർഗ്ഗമായുള്ളൂ. സാർ എന്നെ ദയവായി ജയിപ്പിക്കണം.'' മാർക്കിടുന്നവനു 'സെക്സ് ഇൻററസ്റ്റ്' ഉണ്ടെങ്കിൽ അതു ചൂഷണം ചെയ്ത് കാര്യം നേടാനുള്ള വിദ്യയാണിതു്. ഇതെഴുതുന്നവൻ ഇരുപത്തഞ്ചോ അതിൽ കൂടുതലോ വയസ്സുള്ള തടിമാടനായിരിക്കും. സ്ത്രീയായി ഭാവിച്ച് പത്രാധിപന്മാരെ പററിക്കുന്ന പുരുഷന്മാർ ധാരാളം. കൈയക്ഷരം സ്ത്രീയുടേതു്. രചനയിൽ 'ഫെമിനിൻ ടച്ചസ്' കാണും. പത്രാധിപർ വിശ്വസിക്കും. പ്രതിഫലം അയച്ചുകൊടുത്താൽ അതൊപ്പിട്ടു വാങ്ങാൻ വീട്ടിൽ അതേ പേരിൽ ഒരു സ്ത്രീയുണ്ടായിരിക്കും. കഥയെഴുതുന്നതു് സരോജിനി എന്ന പേരിലായിരിക്കും. യഥാർത്ഥമായ പേരു് പദ്മം എന്നാണെന്നും അതു വെളിപ്പെടുത്തരുതെന്നും പത്രാധിപരോടു് അപേക്ഷിക്കും. എന്നാൽ പദ്മം മേൽച്ചുണ്ടിന്റെ രണ്ടററത്തുനിന്നും താഴോട്ടു കുത്തനെ ഇറങ്ങി കീഴ്ച്ചുണ്ടിന്റെ രണ്ടററത്തും കുത്തിനിൽക്കുന്ന മീശയുള്ളവനായിരിക്കും. നെഞ്ചിലെ രോമക്കാടു കാണിച്ചുകൊണ്ട് അയാൾ സ്വന്തം ഭവനത്തിന്റെ വരാന്തയിൽ മടക്കുകെട്ടി സ്ററൂളിൽ ഇരിക്കുന്നുണ്ടാവും. (യഥാർത്ഥ സംഭവം. സരോജിനി, പദ്മം ഈ പേരുകൾ മാററി എഴുതിയതാണ് ഞാൻ)· ഇത്രയും ഇവിടെ എഴുതിയതു് മനോരമ ആഴ്ചപ്പതിപ്പിലെ ''അസൂയ സൃഷ്ടിച്ച അപകടം'' എന്ന ശുഷ്കമായ ലേഖനം വായിച്ചതുകൊണ്ടാണ്. ''പിന്നെ കിടപ്പറ വിളക്കണഞ്ഞതും പുതിയ ഒരനുഭൂതിയിൽ ഞങ്ങൾ അലിഞ്ഞുചേർന്നതും ഞാൻ ഉൾക്കുളിരോടെ ഓർക്കുന്നു'' എന്ന് ലേഖനത്തിൽ കാണുന്നു. സ്ത്രീ ഇങ്ങനെയൊക്കെ എഴുതുമോ? എന്തോ!

* * *

മനോരാജ്യം വാരികയുടെ (ലക്കം 11) കവർ പേജിൽ ''കൊല്ലത്തു് തിമിംഗലം'' എന്നു കാണുന്നു. മലയാള മനോരമ തുടങ്ങിയ പല ദിനപത്രങ്ങളിലും (ദിനപ്പത്രമെന്നല്ല) 'തിമിംഗലം' എന്നു തന്നെ കണ്ടു. അങ്ങനെയൊരു ജലജന്തു ഇല്ല. കൊല്ലത്തെ കടൽക്കരയിൽ അടിഞ്ഞതു് തിമിംഗിലമാണ് (തിമി+ഗില്+ഖശ്,മു)

## നിർവ്വചനങ്ങൾ

ആഷാ മേനോൻ: എന്തുവേണമെങ്കിലും കരുതിക്കൊള്ളൂ പ്രിയപ്പെട്ട വായനക്കാരേ. മലയാള ഭാഷകൊണ്ടു കേരളീയരെ ഇത്രയധികം പീഡിപ്പിച്ച മറെറാരു മാന്യൻ ഇദ്ദേഹത്തെപ്പോലെ ഇതുവരെ ഉണ്ടായിട്ടില്ല, ഇനി ഉണ്ടാകുകയുമില്ല.

സോക്രട്ടീസ്: പിഎച്ച്. ഡി 'എടുത്തു്'' അതിന്റെ ഭാരംകൊണ്ട് തല അല്പം ചരിച്ചുവച്ചു റോഡിൽക്കൂടെ നടക്കാൻ കഴിയാത്ത ഗ്രീസിലെ ഒരു മണ്ടൻ.

ക്ലീഷേ: ഉദാഹരണങ്ങൾ നൽകാം.

''കേരള രാഷ്ട്രീയത്തിലെ ഭീഷ്മാചാര്യൻ.''

''ഉറങ്ങിക്കിടക്കുന്ന അഗ്നിപർവ്വതം''

''രാജ്യത്തു് ഉടനീളം.'' ഇത്തരം പ്രയോഗങ്ങളെ കുഷ്ഠരോഗത്തെപ്പോലെ വെറുക്കണമെന്ന് എഴുതുമ്പോൾ ''കുഷ്ഠരോഗത്തെപ്പോലെ'' എന്ന പ്രയോഗവും ക്ലീഷേയാണ്. ഈ ലേഖനത്തിന്റെ ആദ്യഭാഗത്തും ഇതു പ്രയോഗിച്ചിട്ടുണ്ട്.

പി. കുഞ്ഞിരാമൻ നായർ: പാർട്ടിയുടെ പിൻബലമില്ലാത്തതുകൊണ്ട് അവഗണിക്കപ്പെടുന്ന സിദ്ധികളുള്ള കവി.

യേശുദാസ്: ഈ ശതാബ്ദത്തിന്റെ സുവർണ്ണനാദം.

എം. എച്ച് ശാസ്ത്രികൾ: ഞാനറിയുന്ന പണ്ഡിതന്മാരിൽ അദ്വിതീയൻ.

സീമോൻ ദെ ബൊവ്വാർ; സൂസൻ സൊൺടാഗ്: ഈ ശതാബ്ദത്തിലെ ഏററവും വലിയ ബുദ്ധിശാലിനികൾ.

* * *

കന്യാസ്ത്രീകൾ കുളിക്കുമ്പോൾ ഉടുപ്പുകൾ അഴിച്ചുവയ്ക്കാറില്ലത്രേ. ഈശ്വരൻ നഗ്നത കാണരുതല്ലോ എന്നു വിചാരിച്ചാണ് ഉടുപ്പുകൾ ധരിച്ചുകൊണ്ടുള്ള കുളി. ഇതിനെപ്പററി ബർട്രൻഡ്റസ്സലിന്റെ നേരമ്പോക്കുണ്ട്. അടച്ചവാതിലിനകത്തുള്ള കാര്യങ്ങൾ ഈശ്വരനു കാണാമെന്നതുകൊണ്ട് കന്യാസ്ത്രീകളുടെ നഗ്നതയും അദ്ദേഹം കാണുമല്ലോ.

ചില സത്യങ്ങളെക്കുറിച്ച് ചിലരുടെ അന്തരംഗത്തിൽനിന്നു വീശുന്ന മിന്നൽപ്പിണരുകൾ അവയുടെ നൈമിഷിക ശോഭ പ്രദാനംചെയ്യും. ആ ശോഭയിൽ നമ്മൾ ആ സത്യങ്ങൾ ദർശിക്കും. മരണം സത്യമാണ്; സത്യത്തിൽ സത്യം. അതിന്റെ സ്വഭാവം ആകർഷകമായി ചിത്രീകരിക്കാൻ ഇ. വി. ശ്രീധരനു കഴിഞ്ഞിട്ടുണ്ട്. ജിനചന്ദ്രൻ മരിച്ചു. ആത്മഹത്യയോ? അതോ കൊലപാതകമോ? ജിനചന്ദ്രന്റെ മരണം അയാളുടെ രൂപമാർന്നു കഥപറയുന്നയാളിന്റെ മുൻപിലെത്തുന്നു. ആ രൂപം കഥ പറയുന്ന ആളിന്റെ മരണത്തെത്തന്നെ ഓർമ്മിപ്പിക്കുന്നു. കഥ വായിക്കുന്ന നമ്മളും ആ 'ജീവിതേ:രനെ' ഓർമ്മിക്കുന്നു. നമുക്ക് ഒരു പ്രകമ്പനം ഉളവാക്കിക്കൊണ്ട് കഥ അവസാനിക്കുന്നു. മരണത്തിന്റെ അനുഭൂതിയുളവാക്കി നമ്മെ ചിന്തയുടെ മണ്ഡലത്തിലേക്കും അവിടെ നിന്ന് അനുധ്യാനത്തിലേക്കും നയിക്കുന്ന നല്ല കഥയാണിതു്.

* * *

ആസ്ത്രിയൻ കവി റൈനർ മാറീ ആറിൽകയുടെ The Note books of Matte Laurids Brigge എന്ന നോവൽ മരണത്തെക്കുറിച്ചുള്ളതാണ്. പ്രതിഭ മരണത്തെ ആവിഷ്ക്കരിക്കുന്നതിന്റെ ചാരുതകാണണോ? എങ്കിൽ അതു വായിക്കൂ.



# നൂറ്റാണ്ടു ചെന്ന ഒരു വാരികയുടെ ദുരന്തം

**കോ**ളമിസ്റ്റുകളും അല്ലാത്തവരുമായ എഴുത്തുകാരുടെ കൃതികൾ പരിശോധിക്കുന്നതിന് പത്രാധിപന്മാർ വച്ചിരിക്കുന്ന മാനദണ്ഡങ്ങളിലൊന്ന് 'മുട്ട ചീഞ്ഞതാണോയെന്നറിയാൻ തിന്നു നോക്കണ്ട, മണത്തുനോക്കിയാൽ മതിയാകും' എന്നാണ്. ഈ മാനദണ്ഡംതന്നെ മതി വായനക്കാർക്കൊരു പത്രാധിപരെ അളക്കാനും.

അരുൺ ശൗരി മഹാത്മാഗാന്ധിയെപ്പററി എഴുതിയ ഒരു നീണ്ട ലേഖനം ഈയിടെ ഇലസ്ട്രേറഡ് വീക്‌ലി അച്ചടിച്ചു. അതു ഇലസ്ട്രേററ് ചെയ്യാൻ ഒരു നല്ല ചിത്രം വേണം. ആ ചിത്രം എന്തായിരുന്നെന്നോ? ഗാന്ധി സിനിമയിൽനിന്നൊരു രംഗം! ഗാന്ധിയുടെ കളർചിത്രം ഇല്ലെങ്കിലെന്ത്, ഗാന്ധിയായിട്ടഭിനയിച്ചയാളിൻെറ കളർചിത്രം ധാരാളം കിട്ടുമല്ലോ? അതുപോരെ? ലേഖനത്തിൻെറയോ ഗാന്ധിയുടെയോ സ്പിരിററുമായി ഒരു വിധത്തിലും ഒത്തുചേരാത്ത ഒരു തീരുമാനം. തൻെറ തൊഴിലിനെ ബഹുമാനിക്കുന്ന ഒരു പത്രാധിപരും സ്വപ്നത്തിൽപ്പോലും മുതിരാത്ത കാര്യം.

ഈയിടെ ഇന്ത്യയിലെ ഏററവും പ്രസക്തരായ അമ്പതുപേരെന്ന് സർട്ടിഫിക്കററ് കൊടുത്ത് ഒരു ലിസ്ററും ചിത്രങ്ങളും ഇലസ്ട്രേറഡ്‌വീക്‌ലി ഇറക്കി. ഈ ലിസ്റ്റിൽ പകുതി പി. ആർ. ഒ. കം–പബ്ലിഷർ–കം–പത്രാധിപർക്ക് വേണ്ടപ്പെട്ടവരും ബാക്കി പകുതി അദ്ദേഹത്തിന് ഭാവിയിൽ ആവശ്യംവരുന്നവരുമായിരുന്നു. ലിസ്റ്റിൻെറ പത്തുശതമാനമെങ്കിലും ടൈംസ് ഗ്രൂപ്പുമായി ബന്ധപ്പെട്ടവർ—എഴുത്തുകാർ, ടൈംസിൻെറ കാർട്ടൂണിസ്റ്റ് തുടങ്ങി കമ്പനിയുടെ ചുററും കളിക്കുന്നവർ!

ഒരു നല്ല എഡിററും എഡിററാകാൻ കെല്പില്ലാത്തവരും തമ്മിലുള്ള വ്യത്യാസം കണ്ടുപിടിക്കാൻ ഒരെളുപ്പമാർഗ്ഗമുണ്ട്. പേരിനുപിന്നാലെയുള്ള പോക്ക്. എഡിററർ മോശമാകുമ്പോൾ അയാൾ അച്ചടിക്കുക, പേരെടുത്ത എഴുത്തുകാരുടെ മോശപ്പെട്ട കൃതികളായിരിക്കും. മറിച്ചാണെങ്കിൽ, കൃതികളുടെ മേന്മയായിരിക്കും മുൻതൂക്കം. ആയതിലേക്ക് അച്ചടിക്കുന്ന സാധനം വായിച്ച് മേന്മ നിശ്ചയിക്കാനുള്ള തൻേറടവും ക്ഷമയും പത്രാധിപർക്ക് വേണം.

പാവം ചില പി. ആർ. ഒ. മാരെപ്പോലെ സ്വന്തം സൃഷ്ടികൾ പത്രമാസികകളിലച്ചടിച്ചുവരുന്ന കാര്യത്തിലെ നിന്ദിതരും പീഡിതരുമായ ഒരു വിഭാഗം ഇന്തോ–ആംഗ്ലിയൻ കവികളാണ്. ഒരാൾ സ്വന്തം ഭാഷയിലെഴുതുന്ന യഥാർത്ഥ കവിത അച്ചടിച്ചുകിട്ടാൻ പാടുപെടുന്ന ഇക്കാലത്ത് പരഭാഷയിൽ നടത്തുന്ന വാക്കുകളുടെ പരാക്രമത്തെ വെളിച്ചം കാണിക്കാൻ പെടേണ്ട പാട് ചില്ലറയൊന്നുമല്ല.

അപ്പോൾ നീണ്ടകാലം പി. ആർ. ഒ. ആയിരുന്ന ഒരു ഇന്തോ—ആംഗ്ലിയൻ കവി പെട്ടെന്ന് പത്രാധിപരായാലത്തെ സ്ഥിതി ആലോചിച്ചു നോക്കുക. (അതും നൂററാണ്ട് പഴക്കം ചെന്ന ഇലസ്ട്രേററഡ് വീക്‌ലിപോലൊരു പ്രസിദ്ധീകരണത്തിൻെറ.) ഡബിൾ ബനഫിററ്!

രണ്ടേ സംഭവിക്കാൻ പററൂ.

ഒന്നുകിൽ അന്ധന് കാഴ്ചകിട്ടുമ്പോൾ തോന്നുന്ന ആദ്യത്തെ സംഭ്രമത്തിന് ശേഷം അടിമുതലേ വിദ്യാഭ്യാസം ആരംഭിക്കുന്നു. ഇവിടതു നടക്കാൻ അവസരമുണ്ടായില്ല. ഉടമസ്ഥരായ ജൈൻ കുടുംബത്തിലെ ഒരു പ്രധാനപ്പെട്ട അംഗവുമായുള്ള അടുത്ത ബന്ധംകൊണ്ട് പത്രാധിപർ മാത്രമായിട്ടല്ല നിയമനംതന്നെ. ടൈംസ് ഗ്രൂപ്പിൻെറ പത്രങ്ങളൊഴിച്ചുള്ള എല്ലാ പ്രസിദ്ധീകരണങ്ങളുടെയും എഡിറേറാറിയൽ ഡയറക്ടറായിട്ടായിരുന്നു അദ്ദേഹം നിയമനം നേടിയത്. വീക്‌ലിയുടെ എഡിററർ പ്രീതിഷ് നന്ദി എന്ന് മാസ്റ്റ് ഹെഡ്ഡിൽ അച്ചടിച്ചു തുടങ്ങുന്ന പേരുകൾ അവസാനിക്കുന്നത് പബ്ലിഷർ പ്രീതിഷ് നന്ദി എന്നാണ്. രോഗം മനസ്സിലായല്ലൊ.

രണ്ടാമത്തെ സാദ്ധ്യത പ്രസിദ്ധീകരണത്തെ തൻെറ ഇതുവരെയുള്ള അറിവിൻെറയും അനുഭവത്തിൻെറയും മുൻവിധികളുടെയും ഉള്ളിൽ ഒതുക്കുക. (മനുഷ്യസഹജമാണീ വാസന. ഇതറിയാൻ ജെ. കൃഷ്ണമൂർത്തിയുടെ ഒരു പ്രസംഗം കേട്ടാൽ മതിയാകും.) അതായത് ഒരു വലിയ കമ്പനിയുടെ ഹൗസ് മാഗസിനായി പ്രസിദ്ധീകരണത്തെ കൈകാര്യം ചെയ്യുക.

ഇനി ഇലസ്ട്രേററഡ് വീക്‌ലിയുടെ കഴിഞ്ഞ പത്തുവർഷത്തെ പതിപ്പുകൾ മറിച്ചുനോക്കുക. പ്രീതിഷ് നന്ദിയുടെ പ്രസക്തി നിങ്ങൾക്കു മനസ്സിലാകും.

എ. എസ്. രാമൻെറ പത്രാധിപത്യത്തിൽ ഇലസ്ട്രേററഡ് വീക്‌ലിയിൽ, രാമനെഴുതാനുള്ളതെഴുതിക്കഴിഞ്ഞാൽ പിന്നെ പരസ്യങ്ങളിടാനേ സ്ഥലം ബാക്കിയുണ്ടായിരുന്നുള്ളു എന്നാണ് ചരിത്രം. പത്രാധിപരിങ്ങനെ ബുദ്ധിമുട്ടാൻ തുടങ്ങിയാൽ പത്രത്തിൻെറ ചെലവു കുറയുന്നത് സ്വാഭാവികമാണല്ലൊ.

വീക്‌ലിക്കൊരു 'ബ്രേക്ക്' കിട്ടിയത് ഖുശ്‌വന്ത്‌സിംഗ് എഡിറററായി വന്നതോടെയാണ്. 'മാ' പ്രസിദ്ധീകരണത്തിൻെറ വായനക്കാർക്ക് മംഗളം വർഗീസിനെപ്പോലായിരുന്നു ഇന്ത്യൻ–ഇംഗ്ലീഷ് വായനക്കാർക്ക് ഖുശ്‌വന്ത്‌സിംഗ്. ശരാശരി വായനക്കാരൻെറ പ്രതിനിധി പത്രാധിപരാകുന്ന അസുലഭ നിമിഷങ്ങളിലൊന്ന്. തുടർന്നങ്ങോട്ട് ഒരു കയററമായിരുന്നു.

ഒറിജിനൽ ഖുശ്‌വന്ത് സിംഗിനെ യാത്രയയച്ചതിനുശേഷം മറെറാരു ഖുശ്‌വന്ത്‌സിംഗിനെ തിരക്കിയുള്ള യാത്രയിലാണ് പ്രീതിഷ്‌നന്ദിയെ കിട്ടിയത്. ഉടമസ്ഥന്മാർക്ക് വിശ്വസ്തനും വേണ്ടപ്പെട്ടവനും. അതൊരു ദുരന്തംപോലെ, വീക്‌ലിയുടെ ക്രെഡിബിലിററിയിലും ഇന്ന് നിഴലിച്ചുതുടങ്ങിയിരിക്കുന്നു.

—എം. കെ. ബി







## സ്ത്രീകൾ നിങ്ങളെ ഇഷ്ടപ്പെടുന്നില്ലേ?

ഇതേപോലുള്ള ശരീരം ഉണ്ടാക്കുക

ഏതു സ്ത്രീയും നിങ്ങളിൽ ആകൃഷ്ടയാകും



നോക്കുക എന്താണു പുതിയതെന്ന്

ഞങ്ങൾ വീണ്ടും വിജയിച്ചിരിക്കുന്നു. പ്രകൃതിദത്തമായതും, വളരെ വില പിടിച്ചതുമായ ചേരുവുകൾ ചേർത്തി ഉണ്ടാക്കിയത് എനർ ജൈസർ ഇതു വളരെ വേഗത്തിൽ ഫലം തരുന്നു. നിങ്ങൾക്കു നല്ല ഭംഗിയുള്ള ഒരു ചാമ്പിയൻെറ അഴകുള്ള ദേഹം വേണമോ? എങ്കിലിതാ പല അപൂർവ്വ മരുന്നുകളും ചേർന്ന ഒരു ടോണിക്കു നിങ്ങളുടെ ശരീരത്തിൻെറ ഓരോ ഭാഗത്തും എനർ ജൈസർ എത്തിച്ച് ശക്തിയും, തൂക്കവും തടിയും ഉണ്ടാക്കുക. ചിന്തിച്ചും, സംശയിച്ചും നില്ക്കാതെ ഇന്നു തന്നെ തുടങ്ങുക.

### എനർ ജൈസർ
**ഹെൽത്ത് ടോണിക്ക്**

ജീവിതകാലം മുഴുവനും എന്തു ജോലി ചെയ്‌വാനും കരുത്തുളളവനാക്കുന്നു 70 വയസ്സും അതിൽ കൂടുതലും ഉളളവരെ 20 വയസ്സ് കുറച്ച് കാണിക്കാൻ എനർ ജൈസറിനു മാത്രമെ സാധിക്കുകയുളളു. ആർക്കും ഉപയോഗിക്കാം.

For distribution write directly.

**450 gms. Rs. 35-**

ജീവൻറേറാൺ കമ്പനിയുടെ ഒരു ഉത്പന്നം.

എല്ലാ പ്രധാന മരുന്നു കടകളിലും കിട്ടുന്നു.

ശക്തിയെപ്പററിയും, ആരോഗ്യത്തെപററിയും ഗൌരവപൂർവ്വം ചിന്തിക്കുക അതാണ്

## എനർജൈസർ

പെട്ടെന്ന് തൂക്കവും തടിയും കൂട്ടുക




JEEVANTONE PRODUCTS
P.B. No. 880 17/2, Cambridge Road, Bangalore-560008.

SINDU